# ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക്
ഒരു സഭാശാസ്ത്രം

Bhaghyangal Poornamathaam Parudeesa
*(Ecclesiology)*
Malayalam

*Author*
**Fr.Thomas Paniker Karichal**

*First Edition*
2018

*Typesetting & Printing*
Alpha Designers & Printers, Charummoodu

*Cover Design*
Fr.John Jithin Thottathil & Binu Thankachan Alpha

*Price*
Rs. 200/-

*Copies*
2000

---

Imprimatur:
**His Beatitude Moran Mor Baselios Cardinal Cleemis Catholicos**
**(Major Archbishop-Catholicos of the Syro Malankara Catholic Church)**

# ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക്
ഒരു സഭാശാസ്ത്രം

ഫാ. തോമസ് പണിക്കർ കാരിച്ചാൽ

# ഉള്ളടക്കം

The Syro-Malankara Catholic Church

RESIDENCE & COMMUNICATION:
MAJOR ARCHBISHOP'S HOUSE
PATTOM, TRIVANDRUM-695 004
KERALA, INDIA

✠BASELIOS CARDINAL CLEEMIS
MAJOR ARCHBISHOP-CATHOLICOS

Office Tel: + 91-471-2541642, 2541643, 2540446
Fax: +91 471 2541635, E-mail: catholicostvm@gmail.com
Personal Tel: + 91-471-2533644, 2541331
Fax: +91 471 2533688, E-mail: baselioscleemis@gmail.com

01 /10/ 2018

## അനുഗ്രഹാശംസ

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ മാവേലിക്കര ഭദ്രാസനാംഗമായ ബഹു:ഡോ: തോമസ് പണിക്കർ അച്ചന്റെ പൗരോഹിത്യ സ്വീകരണ സുവർണ്ണജൂബിലി ആഘോഷത്തിന്റെ ഭാഗമായി "ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ" എന്ന പുസ്തകം പ്രകാശനം ചെയ്യുന്നു എന്നറിഞ്ഞതിൽ ഞാൻ അതിയായി സന്തോഷിക്കുന്നു. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും 1968-ൽ വൈദികപട്ടം സ്വീകരിച്ച ബഹു: അച്ചൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കു നൽകുന്ന നിസ്തുല സേവനങ്ങളെ നന്ദിയോടെ സ്മരിക്കുന്നു.

വി.ഗ്രന്ഥത്തിൽ നിന്നും ആരാധനാക്രമത്തിന്റെ പൈതൃകത്തിൽ നിന്നും സഭാപിതാക്കന്മാരുടെ പ്രബോധനങ്ങളിൽനിന്നും വെളിച്ചം കാണുന്ന ഈ ഗ്രന്ഥം അനുവാചകർക്ക് ഒരു ഉൾക്കാഴ്ചയാകും എന്നതിൽ സംശയമില്ല. തീർത്ഥാടക സമൂഹമായ ക്രിസ്തുവിന്റെ സഭയുടെ ലക്ഷ്യം സ്വർഗ്ഗീയ പറുദീസയാണല്ലോ. ഇവിടെ നമുക്ക് നിലനിൽക്കുന്ന നഗരമില്ല. വരാനുള്ള നഗരത്തെയാണ് നാം നോക്കിപ്പാർക്കുന്നത്. സഭ ഒരു കൂദാശയാണ്. ഈ വിശുദ്ധ അടയാളം ആരാധനയിലൂടെ ദൈവജനത്തിന് ദൃഷ്ടാന്തമായി നൽകുവാൻ ഗ്രന്ഥകാരൻ പരിശ്രമിക്കുന്നു. ബഹു: പണിക്കർ അച്ചന്റെ ഈ ഉദ്യമത്തെ ഞാൻ അഭിനന്ദിക്കുന്നു. ബഹു:അച്ചന്റെ ശുശ്രൂഷകളെ ഓർക്കുവാനും പ്രാർത്ഥിക്കുവാനും ഈ പുസ്തകം നിദാനമാകട്ടെ എന്ന് ഞാൻ

ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു. മലങ്കര സഭയുടെ ആരാധനാ പൈതൃകത്തിൽ ഹൃദയപൂർവ്വം അഭിമാനിക്കുന്ന ബഹു:ഡോ: തോമസ് പണിക്കർ അച്ചൻ, തന്റെ പൗരോഹിത്യ സ്വീകരണ സുവർണ്ണജൂബിലിയുടെ ഉചിതമായ ഒരു സ്മരണികയായി “ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ” മലങ്കര സഭയ്ക്ക് സമ്മാനിക്കുകയാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നാമത്തിൽ ബഹു: ജൂബിലേറിയന് ഹൃദയപൂർവ്വം കൃതജ്ഞത അർപ്പിക്കുന്നു. സുവർണ്ണ ജൂബിലിയാഘോഷത്തിന്റെ എല്ലാ അനുഗ്രഹങ്ങളും നേരുന്നു. ഗ്രന്ഥകാരനെയും അനുവാചകരെയും ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്.

MAJOR ARCHIEPISCOPAL CURIA
CATHOLICATE CENTRE, PATTOM, TRIVANDRUM-695 004, KERALA, INDIA
Tel: +91-471-2558864, 2555262, Fax: +91 471 2553244 , E-mail:mcccuria@gmail.com

**DIOCESE OF MAVELIKARA**

**JOSHUA MAR IGNATHIOS** Bishop of Mavelikara

## അനുഗ്രഹാശംസ

ദൈവജനമാണ് സഭ. അതോടൊപ്പം ക്രിസ്തുവിന്റെ മൗതിക ശരീരവും. ദൈവജനമെന്നത് സഭയുടെ ചരിത്രപരമായ വസ്തുതയിലേക്ക് വിരൽ ചൂണ്ടുമ്പോൾ, മൗതിക ശരീരമെന്നത് സഭയുടെ അപരിമേയമായ അവസ്ഥയിലേക്കാണ് വിരൽ ചൂണ്ടുന്നത്. മൗതിക ശരീരമെന്നത് ദൈവിക പദ്ധതിയുടെ ആവിഷ്ക്കാരത്തിന്റെ ഭാഗമായും, ദൈവജനമെന്നത് ക്രിസ്തുവിന്റെ രണ്ടാമത്തെ ആഗമനംവരെയുള്ള രക്ഷാകര സംഭവ വികാസങ്ങളുമായി ബന്ധപ്പെട്ടു കിടക്കുന്നതുമാണ്. ദൈവീകവും മാനുഷികവുമായ ഘടകങ്ങൾ ഒന്നുചേർന്ന ഒരു സങ്കീർണ്ണ യാഥാർത്ഥ്യമാണ് സഭ.

ക്രിസ്തുവിന്റെ മൗതിക ശരീരമായ തിരുസഭ സ്ഥലത്തിലും കാലത്തിലുമുള്ള ക്രിസ്തുവിന്റെ തന്നെ തുടർച്ചയാണ്. സഭ ഒരേ സമയം വിശ്വാസത്തിന്റെയും സ്നേഹത്തിന്റെയും പ്രത്യാശയുടെയും കൂട്ടായ്മയും, ദൃശ്യമായ ഘടനയോടുകൂടിയ ഹയരാർക്കി സമൂഹവും ദൃശ്യവും ആത്മീയവും സാമൂഹികവുമായ മാനങ്ങളോടുകൂടിയ ക്രിസ്തുവിന്റെ ശരീരവുമായി ഭൂമിയിൽ നിലനിൽക്കുന്നു. ദൈവികവും മാനുഷികവുമായ ഭാവങ്ങളടങ്ങിയ സഭ ക്രിസ്തുവിന്റെ ദൈവസ്വഭാവത്തിന്റെയും മനുഷ്യസ്വഭാവത്തിന്റെയും സാക്ഷ്യമായി ചരിത്രത്തിൽ തിളങ്ങുന്നുവെന്ന് സുവ്യക്തം. ത്രിയേക രഹസ്യത്തിൽ ആഴപ്പെട്ടിരിക്കുന്നതും ക്രിസ്തുവിന്റെ മൗതിക ശരീരവുമായ സഭ ക്രിസ്തുവിലൂടെയാണ് പ്രകാശിതമാകുന്നത്.

സഭ എപ്പോഴും ദൈവസാന്നിദ്ധ്യത്തിന്റെ അടയാളമായ കൂദാശയുമായി തുടർന്നു പോകേണ്ടവളാണ്. കൃപയുടെ അട

യാളവും ഉപകരണവുമായ സഭ ദൈവവുമായുള്ള ഐക്യത്തിലും മനുഷ്യർ തമ്മിലുള്ള ബന്ധത്തിലും എല്ലാവരെയും ഒരുമിച്ചു നിർത്തുന്നു.

ആരാധനക്രമ പണ്ഡിതനും ഗുരുഭൂതനും ആദരണീയനുമായ ഡോ: തോമസ് പണിക്കർ പി.ജി അച്ചൻ പ്രൗഢമായ തന്റെ ഗ്രന്ഥംവഴി ബൈബിൾ, സഭാ പിതാക്കന്മാരുടെ പഠനങ്ങൾ, പൗരസ്ത്യസഭാ സമീപനങ്ങൾ എന്നിവയിലധിഷ്ഠിതമായ സഭാശാസ്ത്ര ചിന്തകൾ പങ്കുവയ്ക്കുന്നു. തന്റെ വത്സല പിതാവായ ഭാഗ്യസ്മരണാർഹനായ കാരിച്ചാൽ ഗീവർഗ്ഗീസ് പണിക്കർ അച്ചൻ പകർന്നു നൽകിയ ഉദാത്തമായ സഭാവബോധങ്ങൾ, അന്ത്യോക്യൻ സഭാ പാരമ്പര്യത്തിന്റെ പിൻബലത്തിൽ ലളിതമായ ഭാഷാശൈലിയിൽ തോമസ് അച്ചൻ അവതരിപ്പിക്കുന്നു. രക്ഷയ്ക്കാവശ്യമായ കൂദാശകൾ, വിശുദ്ധരുടെ തിരുശേഷിപ്പുകൾ, ബലിപീഠം, വി.കുർബ്ബാന, ബലിയർപ്പകനായ പുരോഹിതൻ എന്നിവരാൽ സമ്പന്നയായ സഭ, ഭാഗ്യങ്ങളുടെ പൂർണ്ണതയായ പറുദീസയാണ് എന്ന് ഗ്രന്ഥത്തിലുടനീളം ബഹു: അച്ചൻ വിശദീകരിക്കുന്നു. കർത്താവിന്റെ അഭിഷിക്തനായി, വിശ്വസ്തനും വിവേകിയുമായ കാര്യസ്ഥനായി, തോമസ് പണിക്കർ അച്ചൻ കർത്താവിന്റെ ബലിപീഠത്തിൽ ശുശ്രൂഷ അർപ്പിക്കുന്നതിന്റെ സുവർണ്ണ ജൂബിലി വർഷമാണിപ്പോൾ. ദൈവാനുഗ്രഹത്തിന്റെ ജൂബിലി മംഗളങ്ങൾ ഹൃദയപൂർവ്വം അച്ചന് നേരുന്നു. നിത്യപുരോഹിതനായ കർത്താവിന്റെ പ്രിയപ്പെട്ട അഭിഷിക്തനായി തുടർന്നും ആരോഗ്യത്തോടെ അച്ചന് ശുശ്രൂഷിക്കാൻ സാധിക്കട്ടെ.

അമലഗിരി
10 ഒക്ടോബർ 2018

+ ജോഷ്വാ മാർ ഇഗ്നാത്തിയോസ്
മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്ത

Amalagiri Catholic Bishop's House, Punnamoodu, Mavelikara - 690 101, Alappuzha Dist, Kerala, India
Tel: 0479- 2344081, 2344082 (P), 2344083 (Fax), 9447141642 (Cell), E-mail: marignathios@yahoo.co.in

# അവതാരിക

സഭയ്ക്കു ഒരു പുതിയ ദർശനം കൊടുത്തു എന്ന താണ് വി. ജോൺ 23 -ാം മാർപ്പാപ്പ 1962- ൽ ആരംഭിച്ച രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സവിശേഷത. ക്രിസ്തുവിന്റെ സഭ എല്ലാജനതകളോടും തുറവിയുള്ള ദൈവജനമാകണമെന്നും അതിനായി സഭ നവീകരിക്കപ്പെടണമെന്നും കൗൺസിൽ ആഗ്രഹിച്ചു. നവീകരണത്തിന് ആദ്യം ആവശ്യമുള്ളത് സ്വയാവബോധമാണ്; സ്വയം തിരിച്ചറിയുകാണ്; ക്രിസ്തുവിന്റെ സഭയുടെ യഥാർത്ഥ സ്വഭാവം എന്തെന്നു തിരിച്ചറിയുക. അതുകൊണ്ടുതന്നെ, കൗൺസിൽ പുറപ്പെടുവിച്ച 16 രേഖകളിൽ ഏറ്റം പ്രധാനപ്പെട്ടത് സഭയെപ്പറ്റിയുള്ള '*ജനതകളുടെ പ്രകാശം*' എന്ന പ്രമാണ രേഖയാണ്. എന്നാൽ കൗൺസിൽ ആദ്യം പാസ്സാക്കിയ പ്രമാണരേഖ ആരാധന ക്രമത്തെക്കുറിച്ചായിരുന്നു. 1963 ഡിസംബർ 4-ാം തീയതി വി.പൗലോസ് ആറാമൻ മാർപ്പാപ്പ പരസ്യപ്പെടുത്തിയ ആ പ്രമാണരേഖയുടെ രണ്ടാമത്തെ നമ്പറിൽത്തന്നെ പറയുന്ന ഒരുകാര്യം വളരെ പ്രസക്തമാണ്. *നമ്മുടെ പരിത്രാണകർമ്മം നിർവ്വഹിക്കപ്പെടുന്ന ആരാധനക്രമം വഴിയാണ്, പ്രത്യേകിച്ച് പരിശുദ്ധ കുർബാനവഴിയാണ് വിശ്വാസികൾ മിശിഹായുടെ രഹസ്യവും സഭയുടെ യഥാർത്ഥ സ്വഭാവവും ജീവിതത്തിൽ പ്രകടിപ്പിക്കുകയും മറ്റുള്ളവർക്ക് വെളിപ്പെടുത്തുകയും ചെയ്യുന്നത്.*

യേശുക്രിസ്തു തന്റെ പെസഹാരഹസ്യത്തിലൂടെ പൂർത്തിയാക്കിയ രക്ഷ ഇന്നു നമുക്ക് സംലഭ്യമാകുന്നത് സഭയിലെ ആരാധനക്രമത്തിലൂടെയാണ്. അതുപോലെ, ക്രിസ്തുവിനെ പ്രധാനമായി എല്ലാവരും തിരിച്ചറിയുന്നതും ക്രിസ്തുവിന്റെ സഭയെ മറ്റുള്ളവർ നന്നായി മനസിലാക്കുന്നതും ആരാധനക്രമത്തിലൂടെയാണ്. കാരണം, ദൈവത്തിന്റെ സ്നേഹവും ക്രിസ്തുവിലൂടെയുള്ള രക്ഷയും നമ്മൾ

ആരാധനക്രമത്തിലാണ് അനുഭവിച്ച് അറിയുന്നത്. ലത്തീൻ ഭാഷയിൽ ഒരു പ്രമാണവാക്യമുണ്ട്. അതിപ്രകാരമാണ്. *Lex orandi Lex credendi* (The law of praying is the law of believing). അതിന്റെ പദാനുപദ പരിഭാഷ ഇതാണ്. പ്രാർത്ഥിക്കുന്നതിന്റെ നിയമമാണ് വിശ്വസിക്കുന്നതിന്റെ നിയമം. നമ്മൾ എന്താണോ പ്രാർത്ഥിക്കുന്നത് അതാണ് വിശ്വസിക്കുന്നത്. ഒരു പടികൂടി കടന്ന് പറഞ്ഞാൽ: പ്രാർത്ഥിക്കുന്നതാണ് വിശ്വസിക്കുന്നത്, വിശ്വസിക്കുന്നതാണ് ജീവിക്കുന്നത്. പ്രാർത്ഥനയും വിശ്വാസവും ക്രിസ്തീയ ജീവിതവും അത്രമാത്രം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. വിശ്വാസത്തിന്റെ വിചിന്തനമാണ് ദൈവശാസ്ത്രം, വിശ്വാസത്തിന്റെ ആഘോഷമാണ് ആരാധന. വിശ്വാസം പ്രവൃത്തിയിലാകുന്നതാണ് ക്രിസ്തീയ ജീവിതം. അതുകൊണ്ട് ക്രിസ്തുവിന്റെ സഭയുടെ യഥാർത്ഥ സ്വഭാവം മനസ്സിലാക്കാൻ ആരാധനക്രമത്തിൽ അന്വേഷിക്കുകയാണ് വേണ്ടത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തനതായ ദൈവശാസ്ത്രം രൂപപ്പെടണമെങ്കിൽ മലങ്കരസഭയുടെ ആരാധനക്രമം ആഴമായി പഠിക്കണം. അതിന്റെ ഉറവിടങ്ങളിലേക്ക് പോകണം; അതായത് സുറിയാനി സഭാപിതാക്കന്മാരിലേക്ക്.

അന്ത്യോക്യൻ കുടുംബത്തിൽപ്പെട്ട മലങ്കര കത്തോലിക്കാ ആരാധനക്രമം വളരെ മനോഹരവും സമ്പന്നവുമാണ്. അതിന്റെ അഗാധതലങ്ങളിലേക്കിറങ്ങി മലങ്കരസഭയ്ക്ക് തനതായ ഒരു സഭാശാസ്ത്രത്തിനു തുടക്കമിടാനുള്ള ഒരു എളിയ ശ്രമമാണ് ഈ പുസ്തകം. കുറെ വർഷങ്ങളായി ഹൃദയത്തിൽ കൊണ്ടുനടന്ന ആഗ്രഹമാണിത്. മലങ്കര സെമിനാരിയിൽ സഭാശാസ്ത്രം (Ecclesiology) പഠിപ്പിച്ചപ്പോൾ അത് സഫലമാക്കണമെന്ന് മനസ്സിൽ ഉറപ്പിച്ചു. എന്നാൽ ആ ആഗ്രഹം ഭാഗീകമായെങ്കിലും നിറവേറുന്നത് ഇപ്പോഴാണ്. ഈ പുസ്തകരചനയ്ക്കായി ഞാൻ ഏറ്റംകൂടുതൽ ഉപയോഗിച്ചിരിക്കുന്നത് വിശുദ്ധ വേദപുസ്തകവും സുറിയാനിസഭകളിലെ ആരാധനക്രമ പുസ്തകങ്ങളും സുറിയാനി സഭാപിതാക്കന്മാരുടെ ഗ്രന്ഥങ്ങളുമാണ്. സുറിയാനി സഭാപിതാവായ മാർ അപ്രേമിന്റെ അനവധി ഗ്രന്ഥങ്ങൾ ബഹുമാനപ്പെട്ട ഡോ.ഗീവർഗീസ് ചേടിയത്തച്ചൻ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. അവയെല്ലാം ഉപയോഗിക്കാനുള്ള അനുവാദം തന്ന ബ.അച്ചനോടുള്ള കടപ്പാടും സ്നേഹവും

അറിയിക്കുന്നു.

പൗരോഹിത്യ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് ഈ പുസ്തകം പ്രകാശനം ചെയ്യാൻ ഇടയാക്കിയ അനന്ത മായ കൃപയെ ഓർത്ത് ദൈവത്തിനു ഞാൻ ഹൃദയപൂർവ്വം കൃതജ്ഞത അർപ്പിക്കുന്നു. എന്റെ കുറ്റങ്ങളും കുറവുകളും പരിഗണിക്കാതെ എന്നെ കൈപിടിച്ചു നടത്തിയ അവിടുത്തെ കരുതലിനെ ഓർത്ത് ശിരസ് നമിക്കുന്നു. നിറഞ്ഞഹൃദയ ത്തോടെ ആശംസ എഴുതിത്തരികയും പുസ്തകപ്രകാശനം കാരിച്ചാൽ വന്ന് ചെയ്യാമെന്നു സമ്മതിക്കുകയും ചെയ്ത മല ങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദി നാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലി ക്കാബാവാ തിരുമനസ്സിന്റെ സ്നേഹവും കരുതലും നന്ദി പൂർവ്വം സ്മരിക്കുന്നു. നിരന്തരം പ്രോത്സാഹനവും പ്രചോ ദനവും നല്കി എന്നെ വളർത്തുന്ന മാവേലിക്കര ഭദ്രാസ നാദ്ധ്യക്ഷൻ ഡോ.ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേ നിയോടുള്ള ഹൃദയപൂർവ്വമായ കൃതജ്ഞത അറിയിക്കുന്നു. അനുഗ്രഹങ്ങൾകൊണ്ടും പ്രാർത്ഥനകൾകൊണ്ടും ഈ സംരംഭത്തെ പ്രോത്സാഹിപ്പിച്ച മറ്റെല്ലാ തിരുമേനിമാർക്കും എന്റെ സ്നേഹാദരവുകൾ. ഒത്തിരി സ്നേഹവും കരുതലും നല്കുന്ന എന്റെ വൈദികസഹോദരങ്ങളെ നന്ദിയോടെ ഹൃദ യത്തിൽ ഞാൻ സൂക്ഷിക്കുന്നു.

ഈ പുസ്തകം തയ്യാറാക്കാൻ സഹായിച്ച എല്ലാവ രെയും നന്ദിയോടെ സ്മരിക്കുന്നു. ഇതിന്റെ കവർ ഡിസൈൻ ചെയ്ത പ്രിയപ്പെട്ട ജിഥിനച്ചനും ബിനുവിനും ഒത്തിരി നന്ദി. നിശ്ചിത സമയത്തിനുള്ളിൽ ഇതിന്റെ മുദ്രണം ഭംഗിയായി പൂർത്തിയാക്കിയ ചാരുമ്മൂട് ആൽഫ ഡിസൈനേർസ് & പ്രിന്റേർസിലെ പ്രവർത്തകർക്ക്എന്റെ സ്നേഹംനിറഞ്ഞ നന്ദി. എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും എന്നെ പ്രോത്സാ ഹിപ്പിക്കുകയും ചെയ്യുന്ന പുതിയകാവ് മലങ്കര കത്തോലിക്കാ ഇടവകാംഗങ്ങളെയും എന്റെ പ്രിയപ്പെട്ട കുടുംബാംഗങ്ങ ളെയും ഏറ്റം സ്നേഹത്തോടെ ഓർക്കുന്നു. ദൈവസന്നിധി യിലുള്ള എന്റെ വത്സല മാതാപിതാക്കൾക്കും സഹോദരി സിസ്റ്റർ തേജസ് SICയ്ക്കും സ്നേഹവും കടപ്പാടും അറിയി ച്ചുകൊണ്ട് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി യുടെ പാവനസ്മരണയ്ക്കായി ഈ പുസ്തകം മലങ്കരസ ഭയ്ക്കു സമർപ്പിക്കുന്നു.

**ഫാ.തോമസ് പണിക്കർ**



1

# ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ

**മി**ശിഹാ തൻ മണവാട്ടി
ആയീടും ശുദ്ധസഭ
ഭാഗ്യങ്ങൾ പൂർണ്ണമതാം
പറുദീസാ സദൃശമഹോ
മാമോദീസായുമതിൽ
സഹദേന്മാരസ്ഥികളും
പൂജാപീഠവുമുണ്ട്
ഏന്തി ജീവൗഷധിയെ
ഹാലേലൂയ്യാ - ഉ - ഹാലേലൂയ്യാ
ഭാഗം ചെയ്തേകീടും
കഹനേന്മാർകളുമുണ്ട്. (ക്യംതാ പ്രാർത്ഥനക്രമം
രാത്രി പ്രാർത്ഥന ഒന്നാം കൗമാ)*

സുറിയാനി പാരമ്പര്യത്തിൽ സഭ പറുദീസായോടു സദൃശ്യമാണ്. പറുദീസാ എന്നു കേൾക്കുമ്പോൾ ഏദൻതോട്ടമാണ് നമ്മുടെ മനസ്സിൽ ആദ്യം കടന്നുവരിക. നമ്മുടെ ആദിമാതാപിതാക്കൾക്കുവേണ്ടി സ്നേഹം തന്നെയായ ദൈവം ഒരുക്കിയ സ്ഥലം-ഏദൻതോട്ടം. വേദപുസ്തകത്തിലെ ഉൽപത്തി രണ്ടാം അദ്ധ്യായത്തിൽ ഏദൻതോട്ടത്തിന്റെ സൗന്ദര്യം വിവരിച്ചിട്ടുണ്ട്. പരിശുദ്ധാത്മാവിന്റെ വീണയെന്ന് അപരനാമമുള്ള സുറിയാനിസഭാ പിതാവായ



*അനുബന്ധം 1

*'നിങ്ങൾ ഒരു ദൈവശാസ്ത്ര ജ്ഞനാണെങ്കിൽ നന്നായി പ്രാർത്ഥിക്കുന്നവനാണ്; നിങ്ങൾ യഥാർത്ഥത്തിൽ പ്രാർത്ഥിക്കുമെങ്കിൽ, നിങ്ങൾ ഒരു ഉത്തമ ദൈവ ശാസ്ത്രജ്ഞനുമാണ്'.*

മാർ അപ്രേം 'പറുദീസാ ഗീതങ്ങൾ'(ജി. ചേടിയത്ത്, മാർ അപ്രേം-പറുദീസാ ഗീതങ്ങൾ, കോട്ടയം 2001) എന്ന ഒരു കാവ്യം തന്നെ രചിച്ചിട്ടുണ്ട്. വിശുദ്ധനായ മാർ അപ്രേം നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ദൈവശാസ്ത്രജ്ഞനായ ഒരു കവിയാണ്. ദൈവവിജ്ഞാനീയം പണ്ഡിതന്മാർക്കും സൈദ്ധാന്തികർക്കും മാത്രമായി മാറ്റിവച്ചിരിക്കുന്ന ഒന്നായിട്ടാണ് പലപ്പോഴും കരുതപ്പെടുന്നത്. എന്നാൽ നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന എവാഗ്രിയൂസ് ദൈവശാസ്ത്രജ്ഞനെപ്പറ്റി പറയുന്നത് ശ്രദ്ധേയമാണ്. '*നിങ്ങൾ ഒരു ദൈവശാസ്ത്രജ്ഞനാണെങ്കിൽ നന്നായി പ്രാർത്ഥിക്കുന്നവനാണ്; നിങ്ങൾ യഥാർത്ഥത്തിൽ പ്രാർത്ഥിക്കുമെങ്കിൽ, നിങ്ങൾ ഒരു ഉത്തമ ദൈവശാസ്ത്രജ്ഞനുമാണ്*'. അങ്ങനെയുള്ള ഒരാൾക്ക് തന്റെ ദൈവവിജ്ഞാനീയം വാക്കുകളിലോ, കലാശില്പങ്ങളിലോ, കവിതകളിലോ പ്രകടിപ്പിക്കുവാൻ സാധിക്കും. മനോഹരങ്ങളായ ഗീതങ്ങളിലൂടെ ദൈവശാസ്ത്രം ലോകത്തിനു പകർന്നു നല്കിയ കവിയാണ് മാർ അപ്രേം.

രണ്ടാം ഗീതത്തിൽ മാർ അപ്രേം പറുദീസായെ ഇപ്രകാരം വിവരിക്കുന്നു:

തോട്ടത്തിന്റെ പ്ലാനുകളിലെല്ലാം
അതെത്ര മഹനീയമാണെന്നും
അതിന്റെ പരസ്പരബന്ധങ്ങളിൽ
അതെത്ര ഒത്തൊരുമയോടിരിക്കുന്നെന്നും
അവിടെ വസിക്കുന്നവർക്ക്
അതെത്ര സൗകര്യപ്രദമാണെന്നും
അതിന്റെ വാസസ്ഥലങ്ങൾ
എത്ര ശോഭയേറിയതാണെന്നും....
ദർശിക്കാൻ കഴിയും. (2:8)

ഒത്തൊരുമ, മനോഹാരിത
എല്ലാക്കാര്യങ്ങളിലും അഭികാമ്യം
ഉയരത്തിൽ, സൗന്ദര്യത്തിൽ
അതിന്റെ സൗരഭ്യത്തിൽ,
അതിന്റെ വിവിധ ഇനങ്ങളിൽ
എല്ലാ സമ്പത്തിന്റെയും തുറമുഖം ഇവിടെയാണ്,
ഇതുവഴി സഭ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു (2.:13).

'ഭാഗ്യങ്ങൾ പൂർണ്ണമതാം പറുദീസാ സദൃശമഹോ' എന്ന് കൂദോശ് ഈത്തൊ (സഭയുടെ വിശുദ്ധീകരണം) രാത്രി പ്രാർത്ഥനയിലും ക്യംതാ രാത്രി പ്രാർത്ഥനയിലും പാടുന്നത് അതുകൊണ്ടാണ്. സഭ ഭാഗ്യങ്ങളുടെ പൂർണ്ണതയായ പറുദീസായ്ക്കു സദൃശമായിരിക്കുന്നത് എന്തുകൊണ്ടാണെന്നും പ്രസ്തുത ഗീതം വിശദീകരിക്കുന്നു. രക്ഷയ്ക്കാവശ്യമായ മാമോദീസാ തുടങ്ങിയ വിശുദ്ധ കൂദാശകൾ, വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ മുതലായവ സഭയിലുണ്ട്. ബലിപീഠവും ജീവന്റെ ഔഷധമായ (അന്ത്യോക്യായിലെ മാർ ഇഗ്നാത്തിയോസ്- എഫേസ്യർക്കെഴുതിയ ലേഖനം) വിശുദ്ധ കുർബാനയും അതിലുണ്ട്. ഇവയെല്ലാം ദൈവജനത്തിനു പങ്കിട്ടുകൊടുക്കാനായി പുരോഹിതന്മാരു (*കൊഹനെ*) മുണ്ട്. സുറിയാനിക്കാർ പുരോഹിതൻ അല്ലെങ്കിൽ വൈദികൻ എന്ന അർത്ഥത്തിൽ *കൊഹനൊ* എന്നും *കശീശൊ* എന്നും രണ്ടു സുറിയാനി പദങ്ങൾ ഉപയോഗിക്കുന്നു. ദിവ്യരഹസ്യങ്ങൾ കൈകാര്യം ചെയ്യുന്നവർ പ്രത്യേകിച്ച് ബലി അർപ്പിക്കുക എന്ന അർത്ഥത്തിലാണ് *കൊഹനൊ* എന്ന പദം ഉപയോഗിക്കുന്നത്. ശ്രേഷ്ഠൻ presbyter, ദൈവജനത്തിനു അദ്ധ്യക്ഷം വഹിക്കുന്നയാൾ എന്നൊക്കെയാണ് *കശീശൊ* എന്ന പദത്തിന്റെ അർത്ഥം. 'വിശുദ്ധ സഭയിൽ *കശീശൊ* ആകുവാൻ പരിശുദ്ധാത്മാവ് നിന്നെ വിളിക്കുന്നു' എന്ന് പറഞ്ഞാണ് സുറിയാനി സഭയിൽ

*സുറിയാനിക്കാർ പുരോഹിതൻ അല്ലെങ്കിൽ വൈദികൻ എന്ന അർത്ഥത്തിൽ കൊഹനൊ എന്നും കശീശൊ എന്നും രണ്ടു സുറിയാനി പദങ്ങൾ ഉപയോഗിക്കുന്നു.*

വൈദികപട്ടം സ്വീകരിക്കുന്ന വ്യക്തിയെ മെത്രാൻ ക്ഷണിക്കുന്നത്. രണ്ടാം വത്തിക്കാൻ കൗൺസിലും വൈദികരെ സംബന്ധിക്കുന്ന രേഖയ്ക്കു പേര് നല്കിയിരിക്കുന്നത് *Presbyterorum Ordinis* എന്നാണ്.

ആറാമത്തെ ഗീതത്തിൽ മാർ അപ്രേം മൂന്നു പറുദീസകൾ വിവരിക്കുന്നു: ഏദൻ തോട്ടം, ഭൗമിക സഭ, അന്തിമമായ പറുദീസാ (സ്വർഗരാജ്യം).

7. ദൈവം മനോഹര തോട്ടം നട്ടുപിടിപ്പിച്ചു
   അവിടുന്ന് പരിശുദ്ധ സഭയെ സ്ഥാപിച്ചു...
11. വിവേകമതികൾ തങ്ങളുടെ സ്വന്തം ഫലം
   വഹിച്ചുകൊണ്ട്
   എല്ലാത്തരം ഫലങ്ങളിലും സന്തോഷിക്കുന്ന
   പറുദീസായെ കണ്ടുമുട്ടാൻ മുന്നോട്ട് ഓടുന്നു...

ഉയിർപ്പു പെരുന്നാളിന്റെ ശുശ്രൂഷയിലെ പ്രദക്ഷിണ ഗീതവും ഇതിനോടു ബന്ധപ്പെടുത്തി കാണേണ്ടതാണ്. ഗീതം ഇപ്രകാരമാണ്.

മറിയാമേ ഞാൻ തോട്ടക്കാരൻ തന്നെ
പറുദീസാ സ്ഥാപകൻ ഞാൻ തന്നെ സത്യം
മറിയാമേ ഞാൻ കൊല്ലപ്പെട്ടോൻ തന്നെ
കബറടക്കപ്പെട്ടോൻ ഞാൻ തന്നെ സത്യം
സർവ്വത്തിൻ ജീവൻ
ഉയിർപ്പും ഞാൻ തന്നെ
സ്പർശിക്കരുതെന്നെ
ഞാൻ പിതൃഭാഗെ പോയില്ല
അതിനാൽ നീ പോയി ശിഷ്യന്മാരൊടു ചൊൽക
മഹിമാലുയിർത്തു ഞാൻ കബറീന്നെന്നേക്കും.

ഈ ഗീതത്തിന് ആധാരമായിട്ടുള്ളത് വി.യോഹന്നാൻ എഴുതിയ സുവിശേഷത്തിലെ 20-ാം അദ്ധ്യായത്തിലെ ചില പദങ്ങളാണ് (യോഹ 20:15-17) 'അതു തോട്ടക്കാരനാണെന്നു വിചാരിച്ച്....' ചില പദങ്ങൾക്കും സംഭവങ്ങൾക്കും പ്രത്യേക വ്യാഖ്യാനം നൽകുന്ന യോഹന്നാൻ തോട്ടക്കാരൻ എന്ന പദം ഉപയോഗിച്ചത് യാദൃച്ഛികമാകാൻ ഇടയില്ല. ഉയിർത്തെഴുന്നേറ്റ യേശുവിനെ ആദ്യം കാണാനുള്ള ഭാഗ്യം ലഭിച്ചത്

യേശുവിന്റെ മാതാവിനുതന്നെയാണെന്നും യോഹന്നാൻ ഇവിടെ പറയുന്ന മറിയം യേശുവിന്റെ അമ്മയായ കന്യകമറിയം ആണെന്നും വി. അപ്രേം തന്റെ സംവാദഗീതങ്ങളിലൊന്നിൽ സൂചിപ്പിക്കുന്നുണ്ട്.

> ഉയിർത്ത ഞായറിൻ പ്രഭാതവേളയിൽ
> വിയർത്തു കല്ലറയ്ക്കടുത്തെത്തി മേരി
> കിതച്ചുകൊണ്ടവൾ പറഞ്ഞു 'ഞാനെന്റെ
> സുതന്റെ പൂമേനി തിരയുകയത്രേ
> എനിക്കു കർത്താവുമവൻ തന്നെ
> യാരു-ണ്ടെനിക്കൊന്നു കാട്ടിത്തരുവാൻ നാഥനെ' (മറിയവും
> തോട്ടക്കാരനും, സുറിയാനി സംവാദഗാനങ്ങൾ മലയാളത്തിൽ
> പ്രൊഫ. മാത്യു ഉലകംതറ പേജ് 45)

ഉയിർത്തെഴുന്നേറ്റ യേശുവിനെ മറിയം തോട്ടക്കാരനായി തെറ്റിധരിച്ചെങ്കിലും, യേശു യഥാർത്ഥത്തിൽ തോട്ടക്കാരനാണെന്ന് സുറിയാനി ആരാധനക്രമത്തിലെ മേലുദ്ധരിച്ച മനോഹരമായ ഗീതം വ്യാഖ്യാനിക്കുന്നു. ആദിമ മാതാപിതാക്കൾ ഏദൻതോട്ടത്തിൽ പറുദീസാ അനുഭവത്തിലായിരുന്നു. അവർ പാപം ചെയ്തതുമൂലം ഏദൻതോട്ടത്തിൽനിന്ന് പുറത്താക്കപ്പെടുകയും പറുദീസാ അനുഭവം നഷ്ടമാക്കുകയും ചെയ്തു. എന്നാൽ, ക്രിസ്തു തന്റെ പീഡാനുഭവവും മരണവും പുനരുത്ഥാനവും വഴി പുതിയ ഒരു പറുദീസാ സ്ഥാപിച്ചു. സഭയാണ് ആ പറുദീസാ. അത് ക്രിസ്തുവിന്റെ പെസഹാ രഹസ്യത്തിന്റെ അനന്തര ഫലമാണ്. ആത്യന്തികമായ പറുദീസാ അനുഭവം പിതാവിനോടൊത്തുള്ള അനുഭവമാണ്. സ്വർഗമാകുന്ന പറുദീസായാണത്. വിജയികളുടെ പറുദീസയെന്ന് മാർ അപ്രേം അതിനെ വിളിക്കുന്നു. *

*ക്രിസ്തു തന്റെ പീഡാനുഭവവും മരണവും പുനരുത്ഥാനവും വഴി പുതിയ ഒരു പറുദീസാ സ്ഥാപിച്ചു. സഭയാണ് ആ പറുദീസാ. അത് ക്രിസ്തുവിന്റെ പെസഹാ രഹസ്യത്തിന്റെ അനന്തര ഫലമാണ്.*



* പരമ്പരാഗതമായി സഭയെ മൂന്നായി തിരിക്കുന്ന ഒരു പതിവുണ്ട്. *സമര സഭ*-ഈ ഭൂമിയിൽ പോരാടുന്നവർ, *സഹന സഭ*-ശുദ്ധീകരണസ്ഥലത്ത് സഹിക്കുന്നവർ, *വിജയ സഭ*-സ്വർഗത്തിൽ സൗഭാഗ്യം അനുഭവിക്കുന്നവർ.

പറുദീസായുടെ മഹനീയ വിവരണത്തേക്കാൾ
കൂടുതൽ ഉചിതമായിട്ടുള്ളത്
വിജയികളുടെ പോരാട്ടക്കഥ അവതരിപ്പിക്കുന്നതാണ്
പറുദീസായുടെ തനി സാദൃശ്യത്തിൽ
അവർ സ്വയം അലങ്കരിച്ചു
തോട്ടത്തിന്റെ സൗന്ദര്യം അവരിൽ യാഥാർത്ഥ്യമായി
നമുക്കു വൃക്ഷങ്ങളെ വിട്ടിട്ട് ജേതാക്കളെപ്പറ്റി
പ്രതിപാദിക്കാം. (പറുദീസാ ഗീതങ്ങൾ 6,14)

ഇതാണ് മൂന്നാമത്തെ പറുദീസാ. അതിനുള്ള ഒരുക്കമാണ് സഭയാകുന്ന പറുദീസാ. അതുകൊണ്ടാണ്, യേശു മറിയത്തോടു പറഞ്ഞത്, '*നീ എന്നെ തടഞ്ഞു നിർത്താതിരിക്കുക. എന്തെന്നാൽ, ഞാൻ പിതാവിന്റെ അടുത്തേക്ക് ഇതുവരെയും കയറിയിട്ടില്ല.*' (യോഹ 20:17).

ഒന്നാമത്തെ പറുദീസായായ ഏദൻതോട്ടത്തെ വിശുദ്ധ വേദപുസ്തകം വിവരിക്കുന്നുണ്ട്. അതിപ്രകാരമാണ്. ഉല്പത്തി 2:8-10

8. അവിടുന്ന് കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ രൂപം കൊടുത്ത മനുഷ്യനെ അവിടെ താമസിപ്പിച്ചു.

9. കാഴ്ചയ്ക്കു കൗതുകവും ഭക്ഷിക്കാൻ സ്വാദുമുള്ള പഴങ്ങൾ കായ്ക്കുന്ന എല്ലാത്തരം വൃക്ഷങ്ങളും അവിടുന്നു മണ്ണിൽനിന്നു പുറപ്പെടുവിച്ചു. ജീവന്റെ വൃക്ഷവും നൻമതിൻമകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും തോട്ടത്തിന്റെ നടുവിൽ അവിടുന്നു വളർത്തി.

10. തോട്ടം നനയ്ക്കാൻ ഏദനിൽനിന്ന് ഒരു നദി പുറപ്പെട്ടു. അവിടെവച്ച് അതു നാലു കൈവഴികളായിപ്പിരിഞ്ഞു.

മാർ അപ്രേം പറയുന്നു :'*എല്ലാ നന്മകളുടെയും മകുടമായ ഇതിനെ തിരുലിഖിതം ഏദൻ എന്നു വിളിച്ചു.*' (പറുദീസാ ഗീതങ്ങൾ 5,5).

പറുദീസാ അതിന്റെ ശാന്തതയാലും
സൗന്ദര്യത്താലും എന്നെ സന്തുഷ്ടനാക്കി
പരിപാവനമായ ഒരു സൗന്ദര്യം അതിൽ വസിക്കുന്നു.
(പറുദീസാ ഗീതങ്ങൾ 5,12).

അതിന്റെ ശ്രേഷ്ഠതരമായ നിക്ഷേപങ്ങൾ ഉൾക്കൊള്ളാനോ
അതിന്റെ രുചികൾ തിരിച്ചറിഞ്ഞ്
അതിന്റെ നിറങ്ങൾക്ക് സാമ്യം കണ്ടെത്താനോ
അവയെ വാക്കുകളിൽ വിവരിക്കത്തക്കവിധം
അതിന്റെ സൗന്ദര്യം ആസ്വദിക്കാനോ
ഇന്ദ്രിയങ്ങൾക്കു കഴിയാഞ്ഞതിനാൽ
ബുദ്ധി ബലഹീനമാകുകയും ക്ഷീണിക്കുകയും ചെയ്തു.
(പറുദീസാ ഗീതങ്ങൾ 6,2).

കാവ്യഭംഗിയോടെ ഏദൻ പറുദീസായെ വിവരിക്കുന്ന അപ്രേം അതിലെ കൃഷിക്കാരനെയും തോട്ടത്തിന്റെ നാഥന്റെ പുത്രൻ വഹിച്ച കുരിശിനെയും ശ്രേഷ്ഠമായി കരുതുന്നു.

പറുദീസാ ഇത്ര മഹനീയമെങ്കിൽ
അതിന്റെ തോട്ടക്കാരന്റെ സാദൃശ്യമായ
ആദം എത്ര കൂടുതൽ മഹനീയമായിരിക്കും
അതിന്റെ നാഥന്റെ പുത്രൻ വാഹനമേറിയ
സ്ലീബാ എത്ര കൂടുതൽ ശ്രേഷ്ഠതരമായിക്കും?
(പറുദീസാ ഗീതങ്ങൾ 6,5)

തുടർന്ന് മാർ അപ്രേം രണ്ടാമത്തെ പറുദീസായായ വിശുദ്ധ സഭയെ വിവരിക്കുന്നു.

ദൈവം മനോഹര തോട്ടം നട്ടുപിടിപ്പിച്ചു
അവിടുന്ന് പരിശുദ്ധ സഭയെ സ്ഥാപിച്ചു
– – – – –
അവിടുന്ന് സഭയിൽ തന്റെ വചനം സ്ഥാപിച്ചു
അതിന്റെ വാഗ്ദാനങ്ങളാൽ അത് സഭാമക്കളെ സന്തുഷ്ടരാക്കുന്നു
– – – – –
എല്ലാവർക്കും ജീവൻ നൽകുന്നവന്റെ ഫലം
എല്ലാദിവസവും അതിൽനിന്ന് ശേഖരിക്കപ്പെടുന്നു,
എന്റെ സഹോദരരേ ജീവന്റെ ഔഷധമായിത്തീരാൻ
അതിൽ മുന്തിരിക്കുല മെതിക്കപ്പെടുന്നു.
(പറുദീസാ ഗീതങ്ങൾ 6,7 – 8)

ദൈവത്തിന്റെ വചനംകൊണ്ടും വിശുദ്ധകൂദാശകൾകൊണ്ടും പ്രത്യേകിച്ച് പരിശുദ്ധ കുർബാനകൊണ്ടും സമ്പന്നമാണ് ക്രിസ്തു സ്ഥാപിച്ച സഭ. മനുഷ്യകുലത്തിന്റെ

രക്ഷയ്ക്ക് ആവശ്യമായവയെല്ലാം തിരുസഭയിലുണ്ട്. ജറുസലേമിലെ മെത്രാനായിരുന്ന വി. കൂറീലോസ്, സത്യസഭ കാതോലികമാണ് എന്നതിനെ വിശദീകരിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു.

> 'ആത്മാവിന്റെയും ശരീരത്തിന്റെയും എല്ലാത്തരം രോഗങ്ങളും സാർവത്രികമായി അതു കൈകാര്യം ചെയ്ത് സുഖപ്പെടുത്തുന്നു. വാക്കിലോ പ്രവൃത്തിയിലോ ഉള്ള ചിന്തനീയമായ എല്ലാ സുകൃതങ്ങളും എല്ലാത്തരം ആത്മീയ ദാനങ്ങളും അതിലുണ്ട്'. (ജറുസലേമിലെ സിറിൽ-മതാധ്യാപന പ്രസംഗങ്ങൾ, ജി.ചേടിയത്ത് പേജ് 331).

മാമോദീസാ സ്വീകരിച്ച ശിശുവിന് പരിശുദ്ധ കുർബാന നൽകുമ്പോൾ ആലപിക്കുന്ന ഗീതം ഇത്തരുണത്തിൽ വളരെ പ്രസക്തമാണ്.

> പറുദീ-സയിലാദം രുചിനോ-ക്കാത്ത ഫലം
> സാമോ-ദം വയ്ക്കുന്നീനാൾ-നിൻ നാവിൽ.

ഏദൻ പറുദീസായിൽ തോട്ടത്തിന്റെ നടുവിൽ രണ്ടു വൃക്ഷങ്ങൾ ഉണ്ടായിരുന്നു. ഒന്ന്, നൻമതിൻമകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷം; രണ്ട്, ജീവന്റെ വൃക്ഷം. പിശാചിന്റെ പ്രേരണമൂലം അവയിൽ ഒന്നിന്റെ ഫലം ആദം ഭക്ഷിച്ചു; നൻമതിൻമകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിന്റെ ഫലം. കൽപന ലംഘനംമൂലം ആദം തോട്ടത്തിൽനിന്ന് പുറത്താക്കപ്പെട്ടു. അതുകൊണ്ട്, ജീവവൃക്ഷത്തിന്റെ ഫലം ആദാമിനു രുചിനോക്കാൻ സാധിച്ചില്ല. സഭയാകുന്ന പുതിയ പറുദീസായിലെ ജീവവൃക്ഷമാണ് വി. സ്ലീബാ. അതിന്റെ ഫലമാണ് പരിശുദ്ധ കുർബാന. രണ്ടാമത്തെ പറുദീസായാകുന്ന സഭയിലെ ജീവവൃക്ഷമാകുന്ന വിശുദ്ധ കുരിശിന്റെ ഫലമാണ് മാമോദീസാ ലഭിച്ച കുഞ്ഞിന് ആദ്യം നൽകപ്പെടുക.

*ജീവവൃക്ഷത്തിന്റെ ഫലം ആദാമിനു രുചിനോക്കാൻ സാധിച്ചില്ല. സഭയാകുന്ന പുതിയ പറുദീസായിലെ ജീവവൃക്ഷമാണ് വി. സ്ലീബാ. അതിന്റെ ഫലമാണ് പരിശുദ്ധ കുർബാന*

രണ്ടാമത്തെ പറുദീസായും ശാശ്വതമല്ല. അത് ഭാഗ്യങ്ങൾ നിറഞ്ഞതാണെങ്കിലും, മൂന്നാമത്തെ പറുദീസായാണു നമ്മുടെ ലക്ഷ്യം.

എന്റെ സഹോദരങ്ങളേ നമുക്കും
നമ്മുടെ പിതൃഭവനത്തിലേക്കു തിരിച്ചുപോകാം
നിങ്ങളുടെ യഥാർത്ഥ ഭവനം ഏദനിലായതിനാൽ
(ഫിലി 3:20; ഹെബ്രാ 11:16)
കടന്നുപോകുന്ന ഈ ധരയെക്കുറിച്ചുള്ള
ആഗ്രഹത്താൽ മടങ്ങിപ്പോകാതിരിക്കാം.
(പറുദീസാ ഗീതങ്ങൾ 14,7)

സന്യാസവ്രതവാഗ്ദാന ശുശ്രൂഷയിൽ ഈ പറുദീസായെക്കുറിച്ച് ഒരു മനോഹരമായ ഗീതമുണ്ട്. വ്രതവാഗ്ദാനം കഴിഞ്ഞ് സന്യസ്തരെ കത്തിച്ച ദീപങ്ങളുമായി മണവറയിൽ പ്രവേശിപ്പിക്കുന്ന സമയത്ത് ആലപിക്കുന്ന ഗീതമാണത്.

പറുദൈസാ തന്നെ വിശുദ്ധർ പാർപ്പിടം
പറുദൈസാ തന്നെ നയവാന്മാർ ദയറാ
പറുദൈസാ തന്നെ ഒനുവായോർ ഭവനം
പറുദൈസാ തന്നെ വാടാത്ത ജീവൻ
പറുദൈസാ തന്നെ അക്ഷയ മണവറ
അവകാശിയാകു - ന്നോൻ തന്നെ ധന്യൻ

സന്യസ്ത ജീവിതം സ്വർഗരാജ്യത്തിന്റെ വിശിഷ്ടമായ അടയാളമാണെന്ന് സന്യസ്തരെക്കുറിച്ചുള്ള രേഖയിൽ (Perfectae Caritatis 1) രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു. വ്രതവാഗ്ദാനം നടത്തുന്നവർ സ്വർഗരാജ്യത്തിന് (മൂന്നാമത്തെ പറുദീസാ)അവകാശികളാവുകയാണ്. അതിന്റെ പ്രതീകമാണ് ഈ മണവറ പ്രവേശനം. *ഒനുവായോർ* എന്നത് തപസ്വി അല്ലെങ്കിൽ സന്യാസി എന്നർത്ഥമുള്ള *ഒനുവായോ* എന്ന സുറിയാനി പദത്തിൽ നിന്നാണ്.

ഈ പറുദീസായിൽ ഒന്നാമതായി പ്രവേശിച്ചത് വലത്തുഭാഗത്തെ കള്ളനാണ്.

യേശുവേ, നീ നിന്റെ രാജ്യത്തു പ്രവേശിക്കുമ്പോൾ എന്നെയും

ഓർക്കണമേ! യേശു അവനോട് അരുളിച്ചെയ്തു: സത്യമായി ഞാൻ നിന്നോടു പറയുന്നു, നീ ഇന്ന് എന്നോടുകൂടെ പറുദീസായിൽ ആയിരിക്കും. (ലൂക്കാ 23:42-43)

ഇതിനെക്കുറിച്ച് മാർ അപ്രേം ഇപ്രകാരം പറയുന്നു:

നീതിമാന്മാരിൽ ഒരാൾവഴിയല്ല ഒരു കള്ളൻവഴിയാണ് പറുദീസാ തുറക്കപ്പെട്ടത്. ആദ്യം നീതിമാനും പിന്നീട് പാപിയും ആയിത്തീർന്ന ആദംവഴിയാണ് അത് അടയ്ക്കപ്പെട്ടത്. വിജാതീയനായ ഒരു പാപിയാണ് അത് വീണ്ടും തുറന്നത്. യഹൂദന്മാർ ഒരു കള്ളനെ തെരഞ്ഞെടുക്കുകയും കർത്താവിനെ തിരസ്ക്കരിക്കുകയും ചെയ്തു. എന്നാൽ അവിടുന്ന് കള്ളനെ തെരഞ്ഞെടുക്കുകയും അവരെ തിരസ്ക്കരിക്കുകയും ചെയ്തു. *എന്റെ ശരീരം ഭക്ഷിക്കാത്തവന് നിത്യജീവൻ ഉണ്ടായിരിക്കുകയില്ല* (യോഹ 6:53) എന്ന് അവിടുന്ന് പറഞ്ഞതിന്റെ അർത്ഥം എന്താണ്? നമുക്ക് ശ്ലീഹായെ ശ്രവിക്കാം: നാം മിശിഹായിൽ സ്നാനപ്പെട്ടിരിക്കുന്നു. അവന്റെ മരണത്തിലേക്കാണ് നാം സ്നാനപ്പെട്ടിരിക്കുന്നത് (റോമ 6:3). കർത്താവിന്റെ പാർശ്വത്തിൽനിന്ന് ഒഴുകിയ രക്തത്തിന്റെയും വെള്ളത്തിന്റെയും രഹസ്യത്തിലൂടെയാണ് കള്ളനു പാപമോചനത്തിന്റെ തളിക്കൽ ലഭിച്ചത്. നീ എന്നോടുകൂടെ സന്തുഷ്ടിയുടെ പറുദീസായിൽ ആയിരിക്കും. (ജി.ചേടിയത്ത് , മാർ അപ്രേം സുവിശേഷഭാഷ്യം പേജ് 310-311)

## പറുദീസാ തുറന്ന കുന്തം

ക്യംതാ നമസ്ക്കാരത്തിന്റെ സന്ധ്യ പ്രാർത്ഥനയുടെ ഒന്നാം കോലോയിൽ ഇപ്രകാരം നാം പാടുന്നു:

മോദിക്ക വിശുദ്ധ സഭേ നമ്മുടെ നാഥൻ
മൂന്നാം നാളിൽ ജീവിച്ചാ-
ക്കബറീന്നെഴുന്നേറ്റാൻ
പാപത്തെ കൊലയാൽ കൊന്നാൻ
മൃതിയെ മൃതിയാൽ
ക്രോബകൾ കുന്തം താനേറ്റ-
കുന്തത്താൽ നീക്കി

*ക്രോബകൾ കുന്തം താനേറ്റ-കുന്തത്താൽ നീക്കി* എത്ര അർത്ഥവത്തായ വരികൾ! ആദിമാതാപിതാക്കൾ കല്പന ലംഘിച്ചതുമൂലം പറുദീസായിൽനിന്നു പുറത്താക്ക

പ്പെട്ടു. അവർ അതിൽ വീണ്ടും കടക്കാതിരിക്കാൻ ക്രോബ കളെ ജ്വലിക്കുന്ന കുന്തവുമായി കാവൽ നിർത്തി. *മനുഷ്യനെ പുറത്താക്കിയശേഷം ജീവന്റെ വൃക്ഷത്തിങ്കലേക്കുള്ള വഴി കാക്കാൻ ഏദൻതോട്ടത്തിനു കിഴക്ക് അവിടുന്ന് കെരൂബു കളെ കാവൽ നിർത്തി. എല്ലാവശത്തേക്കും കറങ്ങുന്നതും തീ ജ്വലിക്കുന്നതുമായ ഒരു വാളും അവിടുന്നു സ്ഥാപിച്ചു* (ഉൽപ 3:24). തന്റെ പാർശ്വത്തിൽ കുന്തംകൊണ്ടു കുത്തേറ്റ തിനാൽ ഏദൻതോട്ടത്തിൽ സ്ഥാപിച്ചിരുന്ന ആ കുന്തം നീക്ക പ്പെടുകയും പറുദീസായുടെ വാതിൽ വീണ്ടും തുറക്കപ്പെടു കയും ചെയ്തു.

*പടയാളികളിലൊരുവൻ അവന്റെ പാർശ്വത്തിൽ കുന്തംകൊണ്ടു കുത്തി. ഉടനെ അതിൽനിന്നു രക്തവും വെള്ളവും പുറപ്പെട്ടു* (യോഹ 19:34). ഈ വചനത്തെപ്പറ്റി മാർ അപ്രേം സുവിശേഷഭാഷ്യത്തിൽ ദീർഘമായി പ്രതിപാ ദിച്ചിട്ടുണ്ട്.

> ഞാൻ നിന്റെ എല്ലാ അവയവങ്ങളിലേക്കും ഓടി. അവ യിൽനിന്നു ലഭ്യമായ എല്ലാ ദാനങ്ങളും എനിക്കു ലഭിച്ചു. കുന്ത ത്താൽ സംരക്ഷിക്കപ്പെട്ട പറുദീസായിലേക്ക്, കുന്തത്താൽ തുളയ്ക്കപ്പെട്ട പാർശ്വത്തിലൂടെ ഞാൻ പ്രവേശിച്ചു. തുളയ്ക്ക പ്പെട്ട പാർശ്വത്തിലൂടെ നമുക്കും പ്രവേശിക്കാം. കാരണം, ആദ ത്തിൽനിന്നെടുത്ത വാരിയെല്ലിലൂടെയാണ് വാഗ്ദാനം നഷ്ട പ്പെട്ടത്. വാരിയെല്ലുനിമിത്തം ആദത്തിൽ അഗ്നി കത്തിക്കാളി. അവനിൽ കത്തിയ അഗ്നി നിമിത്തമാണ് രണ്ടാമത്തെ ആദ ത്തിന്റെ പാർശ്വം കുത്തിത്തുളയ്ക്കപ്പെട്ടതും, ആദ്യത്തെ ആദ ത്തിന്റെ അഗ്നി കെടുത്തുവാനായി അതിൽനിന്നു വെള്ള ത്തിന്റെ അരുവി ഒഴുകിയതും. (ജി.ചേടിയത്ത്, മാർ അപ്രേം സുവിശേഷഭാഷ്യം പേജ് 329)

തുടർന്ന് മാർ അപ്രേം ഇപ്രകാരം വ്യാഖ്യാനിക്കുന്നു.

> രക്തവും വെള്ളവും ഒഴുകി. അത് തന്റെ സഭയാണ്. ആദ ത്തിന്റെ കാര്യത്തിൽ എന്നതുപോലെ അത് അവനിൽ പണി യപ്പെട്ടിരിക്കുന്നു. ആദത്തിന്റെ ഭാര്യ അവന്റെ പാർശ്വ ത്തിൽനിന്ന് എടുക്കപ്പെട്ടതാണ്. ആദത്തിന്റെ വാരിയെല്ല് അവന്റെ ഭാര്യയാണ്. നമ്മുടെ കർത്താവിന്റെ രക്തം അവന്റെ സഭയാണ്. ആദത്തിന്റെ വാരിയെല്ലിൽനിന്ന് മരണം ഉണ്ടായി.

എന്നാൽ, നമ്മുടെ കർത്താവിന്റെ പാർശ്വത്തിൽനിന്ന് ജീവൻ ഉണ്ടായി. (ജി.ചേടിയത്ത്, മാർ അപ്രേം സുവിശേഷഭാഷ്യം പേജ് 330)

ഈ ഒരു വചനം (യോഹ 19:34) സുറിയാനിസഭാ പാരമ്പര്യത്തിന്റെ കേന്ദ്രബിന്ദുവാണെന്നു പറയാം; പിന്നോട്ട് ഉൽപത്തി പുസ്തകത്തിലെ പറുദീസാ വിവരണത്തിലേക്കും മുന്നോട്ട് സഭയുടെ കൂദാശാജീവിതമാകുന്ന പുതിയ പറുദീസായിലേക്കും അത് എത്തുന്നു. ഈ വാക്യത്തിലെ സാദൃശ്യങ്ങളും വളരെ വിപുലമാണ്. മൂന്നു പ്രധാന സാദൃശ്യങ്ങൾ നമുക്കു ഇവിടെ കാണാവുന്നതാണ്. 1) പാർശ്വം 2) കുന്തം കൊണ്ടുള്ള കുത്ത് 3) പാർശ്വത്തിൽനിന്നൊഴുകിയ രക്തവും വെള്ളവും. യേശുവിന്റെ പാർശ്വം ആദത്തിന്റെ പാർശ്വത്തിന്റെയും എവിടെനിന്ന് ഹവ്വാ സൃഷ്ടിക്കപ്പെട്ടുവോ ആ വാരിയെല്ലിന്റെയും (ഉൽപ 2:21,22) സാദൃശ്യമാണ്. അവിടുത്തെ വിലാവിൽ തുളച്ചുകയറിയ കുന്തം പറുദീസാ പ്രവേശനം തടഞ്ഞ ക്രോബകൾ വഹിച്ചിരുന്ന കറങ്ങിതിരിയുന്ന വാളിന്റെ (ഉൽപ 3:24) സൂചനയാണ്. അതേസമയം, രക്തവും വെള്ളവും സഭയെയും കൂദാശകളെയും പ്രത്യേകിച്ച് മാമോദീസായെയും കുർബാനയെയും സൂചിപ്പിക്കുന്നു. രണ്ടാം ആദത്തിന്റെ പാർശ്വത്തിലെ കുന്തംകൊണ്ടുള്ള കുത്ത് ഒന്നാം ആദത്തിന്റെ പറുദീസായിലേക്കുള്ള പുനപ്രവേശനം സാധ്യമാക്കി. *അവിടെനിന്ന് രക്തവും വെള്ളവും പുറപ്പെട്ടു.* ആദാം കഴുകി, പുനർജനിച്ചു, പറുദീസായിലേക്കു തിരിച്ചുപോയി.

ആറാം നൂറ്റാണ്ടിലെ The Cave of Treasures എന്ന ഗ്രന്ഥം ഇത് കുറെക്കൂടി സ്പഷ്ടമാക്കുന്നു. ഒരു പുരാതന പാരമ്പര്യമനുസരിച്ച് യേശുവിന്റെ കുരിശ് നാട്ടപ്പെട്ടത് ആദത്തെ അടക്കിയ കല്ലറയ്ക്കു മുകളിലായിരുന്നു.അതിനാൽ, കുന്തത്താൽ തുറക്കപ്പെട്ട ക്രിസ്തുവിന്റെ പാർശ്വത്തിൽനിന്നുള്ള രക്തവും വെള്ളവും ആദത്തിന്റെ വായിലേക്ക് വീണു.തന്മൂലം

> *രണ്ടാം ആദത്തിന്റെ പാർശ്വത്തിലെ കുന്തംകൊണ്ടുള്ള കുത്ത് ഒന്നാം ആദത്തിന്റെ പറുദീസായിലേക്കുള്ള പുനപ്രവേശനം സാധ്യമാക്കി.*

ആദം വീണ്ടെടുക്കപ്പെടുകയും മഹത്വത്തിന്റെ അങ്കി ധരിക്കുകയും ചെയ്തു. മറ്റൊരുവിധത്തിൽപറഞ്ഞാൽ, ആദം സ്നാനം സ്വീകരിച്ചു. ക്രിസ്തു സ്വന്തം രക്തംകൊണ്ട് ആദത്തിന്റെ വിടുതൽചീട്ടെഴുതി വലത്തുഭാഗത്തെ കള്ളൻവഴി പറുദീസായ്ക്കു കാവൽനിന്ന ക്രോബയ്ക്കു കൊടുത്തയച്ചു. അപ്രകാരം, ആദം വീണ്ടും പറുദീസായിൽ പ്രവേശിച്ചു. (E.A.W Budge, The Book of the Cave of Treasures p 231) മദ്ധ്യനൂറ്റാണ്ടുകളിലെ, യേശുവിന്റെ ക്രൂശാരോഹണത്തിന്റെ ഐക്കണുകളിൽ യേശുവിന്റെ കുരിശിനുതാഴെ ആദത്തിന്റെ തലയോട്ടി ചിത്രീകരിച്ചിരുന്ന പതിവുണ്ടായിരുന്നു.

*മദ്ധ്യനൂറ്റാണ്ടുകളിലെ, യേശുവിന്റെ ക്രൂശാരോഹണത്തിന്റെ ഐക്കണുകളിൽ യേശുവിന്റെ കുരിശിനു താഴെ ആദത്തിന്റെ തലയോട്ടി ചിത്രീകരിച്ചിരുന്ന പതിവുണ്ടായിരുന്നു.*

മലങ്കര ആരാധനക്രമത്തിൽ ദുഖവെള്ളിയാഴ്ച ഒമ്പതാംമണിയുടെ സെദറായിൽ അവസാനഭാഗത്ത് ഇപ്രകാരം ഇത് വിവരിക്കുന്നു.

> ആദാമിനെ സംസ്ക്കരിച്ച സ്ഥലത്ത് മൽക്കീസദേക്ക് പൗരോഹിത്യം നടത്തി. അവിടെ അബ്രഹാം സ്വപുത്രനായ ഇസഹാക്കിനെ ബലികഴിപ്പാൻ കൊണ്ടുചെന്നു. അവിടെ ജീവദാതാവായ യേശുതമ്പുരാന്റെ കുരിശും നാട്ടി. രഹസ്യപൂർണ്ണമായ രക്തവും വെള്ളവും ആദാമിന്റെ വായിൽ ഇറ്റിറ്റു വീണു.

വേറൊരു ഗീതത്തിൽ മാർ അപ്രേം പറുദീസായുടെ വീണ്ടും തുറക്കലിനെപ്പറ്റി ഇപ്രകാരം പറയുന്നു:

> പറുദീസായുടെ സമീപം ജീവവൃക്ഷത്തിലേക്കുള്ള മാർഗം തടഞ്ഞ
> വാൾ കണ്ടെത്തിയ കാരുണ്യവാൻ വാഴ്ത്തപ്പെട്ടവനാകുന്നു.
> അവൻ വരികയും മുറിവേൽക്കാനായി
> ഒരു ശരീരം സ്വീകരിക്കുകയും ചെയ്തു.
> അവന്റെ പാർശ്വത്തിന്റെ തുറക്കൽ
> പറുദീസായിലേക്കുള്ള വഴി തുറന്നു.
> (Hymns on the Nativity VIII.4)

പറുദീസാ ഗീതങ്ങളിൽ അദ്ദേഹംതന്നെ പറയുന്നു:

കുത്തിത്തുളയ്ക്കപ്പെടുകയും അതുവഴി പറുദീസായുടെ പ്രവേശനകവാടത്തിലെ വാൾ നീക്കുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു. (പറുദീസാ ഗീതങ്ങൾ 2,1 പ്രതി സ്തോത്രം )

സുവിശേഷഭാഷ്യത്തിൽ *നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ തുളച്ചുകയറുകയും ചെയ്യും* (ലൂക്കാ 2:35) എന്ന വചനം മാർ അപ്രേം വേറൊരുവിധത്തിൽ ഉദ്ധരിച്ച് വ്യാഖ്യാനിക്കുന്നു.

*ശിമയോൻ (മറിയത്തോടു) പറഞ്ഞു: നീ വാൾ നീക്കിക്കളയും* (ലൂക്കാ 2:35). ഹവ്വാ നിമിത്തം (ഉല്പ 3:24) പറുദീസായെ സംരക്ഷിച്ചുകൊണ്ടിരുന്ന വാൾ മറിയം നീക്കിക്കളഞ്ഞു. (സുവിശേഷഭാഷ്യം 2,17)

സാരൂഗിലെ മാർ യാക്കോബ് ഇത് അല്പംകൂടി വിശദീകരിക്കുന്നു.

പറുദീസായിലേക്കുള്ള അടയ്ക്കപ്പെട്ട വാതിൽ വീണ്ടും മറിയം വഴി തുറക്കപ്പെട്ടു. സർപ്പം ഓടിക്കളഞ്ഞു. മനുഷ്യർക്കു ദൈവത്തിന്റെ പക്കലേക്ക് കടന്നുചെല്ലാം. മറിയംവഴി കെരൂബിന്റെ വാൾ മാറ്റിക്കളഞ്ഞു. ജീവവൃക്ഷത്തിന് ഇനി കാവൽ നിറുത്തേണ്ടതില്ല. ജീവവൃക്ഷത്തിന്റെ ഫലം തന്നെ (വി:കുർബ്ബാന) ഭക്ഷിക്കാനായി നൽകപ്പെട്ടിരിക്കുന്നു. (Bedjan, S.Martyrii p 637)

മറ്റൊരുഗീതത്തിൽ വാൾ നീക്കപ്പെട്ടതിനെക്കുറിച്ച് മാർ അപ്രേം ഇപ്രകാരം വിവരിക്കുന്നു.

ജീവന്റെ വൃക്ഷത്തിലേക്കുള്ള പാത വാളിന്റെ വായ്ത്തലയാൽ സംരക്ഷിക്കപ്പെട്ടു. എന്നാൽ, ഇപ്പോൾ വൃക്ഷത്തിന്റെ നാഥൻതന്നെ ജാതികൾക്കു ഭക്ഷണമായി നല്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ ആദത്തിനു ഏദനിലെ മരങ്ങൾ ഭക്ഷണത്തിനു വേണ്ടി നല്കപ്പെട്ടുവെങ്കിൽ നമ്മുടെ ആത്മാക്കളുടെ ഭക്ഷണമായി തോട്ടം നട്ടവൻ തന്നെത്തന്നെ നല്കിയിരിക്കുന്നു. പറുദീസാ വിട്ടപ്പോൾ ആദത്തോടൊപ്പം നമ്മളും പുറത്തുപോയി. എന്നാൽ, ഇപ്പോൾ വാൾ നീക്കപ്പെട്ടതിനാൽ അരമുറുക്കി അതിൽ പ്രവേശിക്കാം. (Armenian Hymn No.49 Patrologia Orientalis 30 p 229)

മാർ അപ്രേം പറുദീസായെ ഒരു മലയോടു ഉപമിക്കുന്നു. മലയ്ക്ക് പല തലങ്ങൾ ഉള്ളതുപോലെ പറുദീസായ്ക്കും പല തലങ്ങളുണ്ട്. ഏറ്റവും താഴ്ന്ന തലം അനുതാപികൾക്കുള്ളതാണ് (*തായോബെ*). മധ്യതലം നീതിമാന്മാർക്കുള്ളതാണ് (*സാദീക്കെ*). ഉന്നതതലം ജയമകുടം നേടിയവർക്കുള്ളതാണ് (*നാസീഹെ*). കൊടുമുടിയാകട്ടെ ദൈവസാന്നിധ്യത്തിനായി നീക്കിവച്ചിരിക്കുന്നു (പറുദീസാ ഗീതങ്ങൾ 2:11). എല്ലാവർക്കും മതിയാംവണ്ണം ഉള്ള തലങ്ങൾ പറുദീസായിലുണ്ട്.

*പുതിയ പറുദീസായിലെ ഭാഗ്യങ്ങളുടെ പൂർണ്ണതയുടെ മൂഖ്യ കാരണം ജീവന്റെ ഔഷധമായ വിശുദ്ധ കുർബാനയാണ്.*

## ജീവന്റെ ഔഷധം

പുതിയ പറുദീസായിലെ ഭാഗ്യങ്ങളുടെ പൂർണ്ണതയുടെ മൂഖ്യ കാരണം ജീവന്റെ ഔഷധമായ വിശുദ്ധ കുർബാനയാണ്. ക്യംതാ രാത്രി പ്രാർത്ഥനയിലെ മേലുദ്ധരിച്ച ഗീതം ഇതു വളരെ വ്യക്തമാക്കുന്നു. മിശിഹായുടെ മണവാട്ടിയായ വിശുദ്ധ സഭ എല്ലാ ഭാഗ്യങ്ങളും നിറഞ്ഞ പറുദീസായോടു സദൃശ്യമാകുന്നു. കാരണം, അതിൽ മാമോദീസായും സഹദേന്മാരുടെ അസ്ഥികളുമുണ്ട്. അതിൽ വിശുദ്ധ മദ്ബഹായും (ബലിപീഠം) അതിൽ പൊരുന്നിരിക്കുന്ന (പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ സൂചിപ്പിക്കുന്ന പദം ഉൽപ 1:2) ആചാര്യന്മാരും (*കൊഹനെ ദമ്റഹ്പീൻ*) ഉണ്ട്. അവർ പരിശുദ്ധമായവ സംവഹിച്ച് ജീവന്റെ ഔഷധം ഭാഗം ചെയ്തു നൽകുന്നു.

ഉന്നതത്തിൽ നിന്നിറങ്ങിവന്ന ജീവന്റെ ഔഷധം ക്രിസ്തുവാണ്. നേരത്തെ മോശ ജീവന്റെ ഔഷധമായ ക്രിസ്തുവിന്റെ പ്രതീകമായി പുളിപ്പില്ലാത്ത അപ്പത്തിൽ ഒളിച്ചുവച്ചിരുന്നു (Unleavened Bread 18:15). യേശുവിന്റെ പിതാമഹനായ ബോവാസിൽ (രൂത്ത് 3:7;മത്താ 1:6) ജീവന്റെ ഔഷധിയുടെ സാന്നിധ്യം റൂത്ത് മനസിലാക്കിയിരുന്നു. (Nativity 1:13)

ഹവ്വാ ഇന്നു പാതാളത്തിൽ സന്തോഷിക്കട്ടെ
കാരണം അവളുടെ മകളുടെ മകൻ
ജീവന്റെ ഔഷധമായി ഇറങ്ങിവന്നിരിക്കുന്നു.
അവന്റെ അമ്മയുടെ അമ്മയെ ജീവിപ്പിക്കാൻ.
(Nativity 13:2)

വിശുദ്ധ കുർബാനയിലെ ക്രിസ്തുവിന്റെ അദൃശ്യമായ സാന്നിദ്ധ്യമാണ് മാർ അപ്രേമിന് ജീവന്റെ ഔഷധം.

അവിടുത്തേക്കു കയ്പ്പ് കൊടുത്തവനുമായി
തന്റെ മാധുര്യം അവിടുന്നു പങ്കിട്ടു,
അവിടുന്നു ചവിട്ടി മെതിക്കപ്പെട്ടു
എന്നാൽ അവിടുന്നു ജനതകൾക്കു ജീവന്റെ ഔഷധം നൽകി.
(ജി.ചേടിയത്ത്, മാർ അപ്രേം കന്യാത്വ ഗീതങ്ങൾ 31:13)

നമ്മുടെ കർത്താവ് മനുഷ്യകുലത്തെ
പരിശുദ്ധാത്മാവുകൊണ്ട് സ്നാനപ്പെടുത്തി
അവൻ ജീവന്റെ ഔഷധംകൊണ്ട് അതിനെ പോഷിപ്പിച്ചു.
(Carmina Nisibena 46:8)

പ്രതിദിന കുർബാനസ്വീകരണം മനസ്സിൽ കണ്ടുകൊണ്ട് മാർ അപ്രേം അതിനെ പറുദീസാ അനുഭവമായി വ്യാഖ്യാനിക്കുന്നു.

വിശുദ്ധരുടെ സമൂഹം പറുദീസായ്ക്കു സദൃശ്യമാണ്
എല്ലാവർക്കും ജീവൻ നൽകുന്നവന്റെ ഫലം
എല്ലാദിവസവും അതിൽനിന്ന് ശേഖരിക്കപ്പെടുന്നു
എന്റെ സഹോദരരേ,
ജീവന്റെ ഔഷധമായിത്തീരാൻ
അതിൽ മുന്തിരിക്കുല മെതിക്കപ്പെടുന്നു.
(പറുദീസാ ഗീതങ്ങൾ 6:8)

മാമോദീസാവഴി സഭയിലേക്കുള്ള പ്രവേശനം പറുദീസായിലേക്കുള്ള പുനപ്രവേശനമാണ്. എന്നാൽ, സഭയാൽ സദൃശമാക്കപ്പെടുന്ന സ്വർഗീയ പറുദീസാ, ആദ്യ പറുദീസായേക്കാൾ കൂടുതൽ മഹത്വകരമാണ്. അർമേനിയൻ ഭാഷയിൽ മാത്രം ലഭ്യമായ മാർ അപ്രേമിന്റെ കുർബാനാഗീതങ്ങളിൽ ഈ കാര്യം വ്യക്തമാക്കുന്നു.

ക്രോബയുടെ വാളിന്റെ മൂർച്ചയാൽ
ജീവന്റെ വൃക്ഷത്തിലേക്കുള്ള വഴി അടയ്ക്കപ്പെട്ടു
എന്നാൽ വൃക്ഷത്തിന്റെ നാഥൻ തന്നെത്തന്നെ
ജനതകൾക്കു ഭക്ഷണമായി നൽകി
ഏദനിലെ മറ്റു വൃക്ഷങ്ങൾ ആദ്യ ആദത്തിനു
ഭക്ഷിക്കാനായി നൽകപ്പെട്ടുവെങ്കിൽ
തോട്ടം ഉണ്ടാക്കിയവൻ തന്നെ
നമ്മുടെ ആത്മാക്കൾക്കു ഭക്ഷണമായിത്തീർന്നു
ആദം തോട്ടത്തിനു പുറത്തായപ്പോൾ
നമ്മളും തോട്ടത്തിനു പുറത്തായെങ്കിൽ
നമ്മൾ വീണ്ടും അതിൽ പ്രവേശിക്കാനായി
കുന്തത്താൽ ആ വാൾ നീക്കപ്പെട്ടു.
(Eucharistic Hymns 49:911)

പുളിപ്പില്ലാത്ത അപ്പത്തെക്കുറിച്ചുള്ള ഗീതങ്ങളിൽ (Unleavened Bread 17:8-12) ആദത്തോടുള്ള മനുഷ്യകുലത്തിന്റെ ഈ ദൃഢമായ ഐക്യം ക്രിസ്തുവുമായുള്ള നമ്മുടെ ദൃഢമായ ഐക്യത്തോടു മാർ അപ്രേം താരതമ്യപ്പെടുത്തുന്നു. അതോടൊപ്പം, പഴയനിയമത്തിലെ പുറപ്പാടിന്റെ പശ്ചാത്തലത്തിൽ വിശുദ്ധ കുർബാനയെ പറുദീസായിലേക്കുള്ള പുനപ്രവേശനമായി വിശദീകരിക്കുന്നു.

മാർ തോമ്മായുടെ നടപടികൾ എന്ന ഗ്രന്ഥത്തിൽ യൂദാ തോമ്മാ ഇപ്രകാരം പാടുന്നുണ്ട്.

എന്റെ സഭ പ്രകാശപുത്രിയാണ്
രാജാക്കന്മാരുടെ ശോഭ അവളുടേതാണ്
സന്തോഷവും വിജയവും അവൾക്കുള്ളതാണ്
എല്ലാവിധ സൽകൃത്യങ്ങളാലും അലംകൃതയും
പ്രസന്നയുമാണവൾ
അവളുടെ വസ്ത്രങ്ങൾ പുഷ്പസമാനമാണ്
അവളുടെ പരിമളം സുഗന്ധപൂരിതവും സന്തുഷ്ടവുമാണ്.

## പറുദീസായിലെ മഹത്ത്വവസ്ത്രം

*പുരുഷനും അവന്റെ ഭാര്യയും നഗ്നരായിരുന്നു. എങ്കിലും അവർക്കു ലജ്ജ തോന്നിയിരുന്നില്ല* (ഉൽപ 2:25). കാരണം ദൈവം അവരെ മഹത്ത്വത്തിന്റെ വസ്ത്രം അണി

യിച്ചിരുന്നു. വിലക്കപ്പെട്ട വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചപ്പോൾ *ഇരുവരുടെയും കണ്ണുകൾ തുറന്നു. തങ്ങൾ നഗ്നരാണെന്ന് അവരറിഞ്ഞു. അത്തിയിലകൾ കൂട്ടിത്തുന്നി അവർ അരക്കച്ചയുണ്ടാക്കി* (ഉൽപ 3:7). മാർ അപ്രേം അത് ഉൽപത്തിഭാഷ്യത്തിൽ വിവരിക്കുന്നു.

> അവരെ അണിയിച്ചിരുന്ന മഹത്ത്വം നിമിത്തമാണ് അവർക്കു ലജ്ജ തോന്നാഞ്ഞത്. കൽപനലംഘനത്താൽ അവരിൽനിന്നു മഹത്ത്വം ഉരിഞ്ഞുകളഞ്ഞപ്പോഴാണ് നഗ്നതാൽ അവർക്കു ലജ്ജ തോന്നിയത്. അപ്പോൾ ഇരുവരും ഇലകൾകൊണ്ടു തങ്ങളെത്തന്നെ മറയ്ക്കാനായി ഓടി. (ജി.ചേടിയത്ത്, മാർ അപ്രേം ഉൽപത്തിഭാഷ്യം 2:14)

പാപംമൂലം നഷ്ടപ്പെട്ട ഈ മഹത്ത്വവസ്ത്രം വീണ്ടും മനുഷ്യനെ ധരിപ്പിക്കാനാണ് ദൈവപുത്രൻ മനുഷ്യവേഷം ധരിച്ചത്. മനുഷ്യാവതാരത്തിന്റെ ഉദ്ദേശ്യം തന്നെ മനുഷ്യവർഗത്തെ വീണ്ടും മഹത്ത്വവസ്ത്രം ധരിപ്പിക്കുക എന്നുള്ളതാണ്. ശരീരം ധരിക്കുക എന്നുള്ളതാണ് മനുഷ്യാവതാരത്തിനു മാർ അപ്രേം നൽകുന്ന ഇഷ്ട സാദൃശ്യം.

> കരുണാമയൻ ഈ മാറ്റങ്ങളെല്ലാം സ്വീകരിച്ചു
> മഹത്ത്വം ഉരിഞ്ഞുകളഞ്ഞ് ശരീരം ധരിച്ചു
> ആദം ഉരിഞ്ഞുകളഞ്ഞ മഹത്ത്വം വീണ്ടും
> ധരിപ്പിക്കാൻ ഒരു മാർഗം ആസൂത്രണം ചെയ്തു. (Nativity 23,13)

പറുദീസായിലെ മഹത്ത്വവസ്ത്രത്തിന്റെ പശ്ചാത്തലത്തിലാണ്, യേശു അത്തിവൃക്ഷത്തെ ശപിച്ചതിനെ (മത്താ 21:19 –21) മാർ അപ്രേം വ്യാഖ്യാനിക്കുന്നത്.

> ആദം പാപം ചെയ്യുകയും അവനെ ധരിപ്പിച്ചിരുന്ന മഹത്ത്വം ഉരിഞ്ഞുകളയുകയും ചെയ്തപ്പോൾ അത്തിവൃക്ഷത്തിന്റെ ഇലകൾകൊണ്ട് അവൻ തന്റെ നഗ്നത മറച്ചു എന്നു പറയപ്പെടുന്നു (ഉൽപ 3:7). ആദത്തിന്റെ മുറിവുകൾ കരിക്കാനും, അവന്റെ നഗ്നതയ്ക്കു മഹത്ത്വവസ്ത്രം പ്രദാനം ചെയ്യാനുംവേണ്ടി, നമ്മുടെ കർത്താവ് എഴുന്നെള്ളി അവനുവേണ്ടി പീഡകൾ സഹിച്ചു. അതുകൊണ്ട്, ആദത്തിനു ധരിക്കാൻ അത്തിവൃക്ഷത്തിന്റെ ഇലകൾ മേലിൽ ആവശ്യമില്ലെന്ന് അറിയിക്കാൻ അവിടുന്ന് അത്തിവൃക്ഷത്തെ ഉണക്കി. അവിടുന്ന് ആദത്തെ അവന്റെ ആദ്യമഹത്ത്വത്തിൽ പുനപ്രതിഷ്ഠിച്ചു. (സുവിശേഷഭാഷ്യം 16,10)

ഏതാണ്ട് ഇതേ അഭിപ്രായം ജറുസലേമിലെ സിറിലും രേഖപ്പെടുത്തുന്നു.

പാപം ചെയ്തപ്പോൾ ആദമും ഹവ്വായും അത്തിയില വസ്ത്രമായി ഉപയോഗിച്ചു. അതിനാൽ തന്റെ അവസാനത്തെ അടയാളമായി തന്റെ പീഡാനുഭവത്തിനു തൊട്ടുമുമ്പ് അവിടുന്ന് അത്തിവൃക്ഷത്തെ ശപിച്ചു. (മതാധ്യാപന പ്രസംഗങ്ങൾ 16,18)

മാമോദീസാ വഴിയാണ് യേശു നൽകുന്ന മഹത്ത്വവസ്ത്രം ക്രിസ്ത്യാനികൾക്കു ലഭിക്കുന്നത്. മാമോദീസായ്ക്കു ശേഷം ശിരസിൽ കിരീടം ധരിപ്പിച്ചുകൊണ്ട് ഇപ്രകാരം പാടുന്നു.

ആദാം - ഗൃഹമഹിമാവീനാൾ - നീ - നേടി
സഹജാ - സ്വർഗ്ഗീയം ഭാഗ്യം - നീയാർന്നു. (മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിലെ കൂദാശക്രമങ്ങൾ പേജ് 54)

സാറൂഗിലെ മാർ യാക്കോബ് ഇത് അല്പംകൂടി വിശദീകരിക്കുന്നു. ആദാമിന്റെ മക്കൾ മാമോദീസാ സ്വീകരിക്കുമ്പോൾ എടുത്തു ധരിക്കുവാനായി യേശു മാമോദീസായ്ക്കായി വെള്ളത്തിൽ ഇറങ്ങിയപ്പോൾ മഹത്ത്വവസ്ത്രം വെള്ളത്തിൽ നിക്ഷേപിച്ചു.

ക്രിസ്തു സ്നാനം സ്വീകരിക്കാൻ വന്നു.
അവൻ മാമോദീസാവെള്ളത്തിൽ മുങ്ങി
ആദാമിനു നഷ്ടമായ മഹത്ത്വവസ്ത്രം
മാമോദീസാവെള്ളത്തിൽ നിക്ഷേപിച്ചു.

സുറിയാനിയിൽ *അമാദ്* എന്ന ക്രിയാപദത്തിനു രണ്ടർത്ഥമുണ്ട്; മാമോദീസാ സ്വീകരിക്കുക എന്നും ആഴത്തിൽ മുങ്ങുക എന്നും. അത് മനസ്സിൽ വച്ചുകൊണ്ട് മാർ അപ്രേം ഇപ്രകാരം വ്യാഖ്യാനിക്കുന്നു.

മരിക്കാത്ത പ്രകൃതമുള്ള മിശിഹാ മർത്ത്യശരീരം ധരിച്ചു
അവിടുന്ന് താഴേക്ക് നീന്തിത്താണ് ജലത്തിൽനിന്ന്
ആദാമ്യകുലത്തിന്റെ രക്ഷയുടെ നിക്ഷേപം പൊക്കിയെടുത്തു.
(കന്യാത്വഗീതങ്ങൾ 7,10)

മാമോദീസാ സ്വീകരിക്കുന്ന ഓരോരുത്തർക്കും ആദാമിനു നഷ്ടപ്പെട്ട മഹത്ത്വവസ്ത്രം തിരിച്ചു ലഭിക്കുന്നു. *ദുഷ്ടൻ നിന്നെ അപഹരിക്കാതിരിക്കുവാൻ നീ സൂക്ഷിച്ചുകൊള്ളുക* എന്ന മുന്നറിയിപ്പും ആ സമയത്ത് നൽകുന്നു. മത്തായി 22:1-14 വചനങ്ങളിൽ വിവാഹവസ്ത്രം ധരിക്കാത്ത ഒരാൾ വിരുന്നിൽനിന്ന് പുറംതള്ളപ്പെടുന്നു. സുറിയാനി സഭാപിതാക്കന്മാർ ഈ വിവാഹവസ്ത്രത്തെ മാമോദീസായിൽ ലഭിക്കുന്ന മഹത്ത്വവസ്ത്രവുമായി ബന്ധപ്പെടുത്തി കാണുന്നു. വിവാഹവസ്ത്രം മാമോദീസായിൽ അവനു ലഭിച്ചതാണ്. ഒന്നുകിൽ അവൻ ആ വസ്ത്രം നഷ്ടപ്പെടുത്തിയിരിക്കുന്നു അല്ലെങ്കിൽ അവൻ അത് മലിനമാക്കിയിരിക്കുന്നു. അതുകൊണ്ടാണ് അവൻ പുറന്തള്ളപ്പെടുന്നത്.

# 2



# സഭ മിശിഹായുടെ മണവാട്ടി

മിശിഹാ തൻ മണവാട്ടി
ആയീടുംശുദ്ധ സഭ...
വീണ്ടും
ക്രൂശിൽ തൂക്കി
ശച്ചാ സെഹ്യോനെ നീ-
ക്കിയ മിശിഹാ സ്തുത്യൻ
**സഭയെ ഒത്തുവിവാഹം താൻ**
സഭ തന്നെ സ്തുതി ചെയ്തേറ്റം..... (ക്യംതാ രാത്രി പ്രാർത്ഥന)

സഭ ക്രിസ്തുവിന്റെ മണവാട്ടിയാണ്. വിശുദ്ധ യോഹന്നാൻ ശ്ലീഹാ കുഞ്ഞാടിന്റെ വിവാഹവിരുന്നിനെക്കുറിച്ച് വെളിപാടു പുസ്തകത്തിൽ പറയുന്നുണ്ട്.

നമുക്ക് ആനന്ദിക്കാം; ആഹ്ലാദിച്ച് ആർപ്പുവിളിക്കാം. അവിടുത്തേക്ക് മഹത്വം നൽകാം, എന്തെന്നാൽ, കുഞ്ഞാടിന്റെ വിവാഹം സമീപിച്ചിരിക്കുന്നു. അവിടുത്തെ മണവാട്ടി അണിഞ്ഞൊരുങ്ങിക്കഴിഞ്ഞു. (വെളി 19:7)

വിശുദ്ധ നഗരമായ പുതിയ ജറുസലേം ഭർത്താവിനായി അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ, സ്വർഗത്തിൽനിന്ന്, ദൈവസന്നിധിയിൽനിന്ന്, ഇറങ്ങിവരുന്നത് ഞാൻ കണ്ടു. (വെളി 21:2)

വിശുദ്ധ പൗലോസ് ശ്ലീഹാ ഭാര്യാഭർതൃ ബന്ധം സഭയും ക്രസ്തുവും തമ്മിലുള്ള ബന്ധത്തോടു ഉപമിക്കുമ്പോൾ (എഫേ 5:22-31) സഭ ക്രിസ്തുവിന്റെ മണവാട്ടിയെന്നു പരോക്ഷമായി പറയുകയാണ്. എന്നാൽ, കോറിന്തോസുകാർക്കെഴുതിയ രണ്ടാം ലേഖനത്തിൽ സഭയെ വധു എന്ന് വ്യക്തമായി വിളിക്കുന്നു; ദൈവജനത്തെയാണ് നേരിട്ട് അഭിസംബോധന ചെയ്യുന്നതെങ്കിലും.

> എനിക്കു നിങ്ങളോടു ദൈവികമായ അസൂയ തോന്നുന്നു. എന്തെന്നാൽ, നിർമലയായ വധുവിനെ അവളുടെ ഭർത്താവിന് എന്നതുപോലെ, നിങ്ങളെ ക്രിസ്തുവിനു സമർപ്പിക്കേണ്ടതിന് ക്രിസ്തുവുമായി നിങ്ങളുടെ വിവാഹനിശ്ചയം ഞാൻ നടത്തി. (2 കോറി 11:2)

മലങ്കര സഭയിലെ വിവാഹകൂദാശയിൽ പങ്കെടുക്കുമ്പോൾ അതിശയിച്ചുപോകുന്ന ഒരു കാര്യമുണ്ട്. വിവാഹത്തിനായി അവിടെ ഒരുങ്ങിവന്നിരിക്കുന്ന മക്കളുടെ ശുശ്രൂഷയാണോ അതോ സഭയും ക്രിസ്തുവും തമ്മിലുള്ള വിവാഹത്തിന്റെ ആഘോഷമാണോ എന്ന്. കാരണം, മിക്ക പ്രാർത്ഥനകളും ഗീതങ്ങളും മണവാളനായ ക്രിസ്തുവിനെക്കുറിച്ചും മണവാട്ടിയായ സഭയെക്കുറിച്ചുമാണ്. മോതിരംവാഴ്ത്തലിന്റെ ശുശ്രൂഷയിലെ പ്രുമിയോൻ തുടങ്ങുന്നത് ഇപ്രകാരമാണ്:

*മിക്ക പ്രാർത്ഥനകളും ഗീതങ്ങളും മണവാളനായ ക്രിസ്തുവിനെക്കുറിച്ചും മണവാട്ടിയായ സഭയെക്കുറിച്ചുമാണ്.*

> പുറജാതികളുടെ പുത്രിയെ തനിക്ക് സഭയായി തെരഞ്ഞെടുക്കുകയും സകലവിധ കളങ്കങ്ങളിൽനിന്നും അവളെ തന്റെ നിർമ്മല രക്തത്താൽ പവിത്രീകരിക്കുകയും ചെയ്ത സ്വർഗീയ മണവാളനു സ്തുതി. അവൻ ഭൗമികസഭയുമായി വിവാഹനിശ്ചയം ചെയ്ത് സ്വയം അവൾക്കു വരനായിത്തീരുകയും... തന്റെ സഭയുടെ വിവാഹവിരുന്നിന്.......

തുടർന്ന് സെദറായിൽ ഇപ്രകാരം പറയുന്നു.

> വെള്ളംകൊണ്ടും ആത്മാവുകൊണ്ടും അവൾക്കു നീ വിവാഹനിശ്ചയം ചെയ്ത് അവളെ നിന്റെ മണവാട്ടിയാക്കിത്തീർത്തു.

ശത്രുവിന്റെ തലയിൽ ശക്തിയോടെ നീ ചവുട്ടി. ജയം നൽകുന്ന നിന്റെ തിരുശരീരവും നിന്റെ തിരുരക്തവും അവൾക്കു നീ മോതിരമായി വെടിപ്പോടെ നൽകുകയും....

തുടർന്നുള്ള ഗീതം മുഴുവൻ സഭയെക്കുറിച്ചാണ്.

പതിവ്രതയാം - പരിപാവന സഭയെ
വാനോൻ - കാന്തൻ വരണം ചെ-യ്തു.....

ഒന്നാം ശുശ്രൂഷയിലെ അവസാനത്തെ സാമാന്യം ദീർഘമായ ഗീതം തന്റെ മണവാളനെക്കുറിച്ചുള്ള സഭയുടെ ഒരു ആത്മഗതമാണെന്നു പറയാം

സഭയാം തിരുസഭയ-മീ-ഞാൻ
അത്യുന്നതനുടെമണവാ-ട്ടി..
– – – – – – –
എന്നെ മാമോദീ-സാ-യാൽ
ആത്മീകായുധമണിയി-ച്ചാൻ
വിരലിൻമേൽ മെയ് ര-ക്തങ്ങൾ
മോതിരമായെൻ പേർക്കേ-കി.
– – – – – – – – –
കുരിശിൽ ഞാൻ വരണം-ചെയ്ത
സുമുഖീ ! സ്വാഗതമോ-തുന്നേൻ
താതനികേതം ഞാൻ-പൂ-കി
വിട്ടീടാം ഞാൻ റൂഹാ-യെ

രണ്ടാം ശുശ്രൂഷയായ കിരീടം വാഴ്ത്തലിന്റെ ക്രമം കുറെക്കൂടി വ്യക്തമായി ഈ പ്രമേയം അവതരിപ്പിക്കുന്നു. സെദറാ കഴിഞ്ഞുവരുന്ന കോലൊ സോളമന്റെ ഉത്തമഗീതങ്ങളിൽനിന്ന് ശൈലികൾ കടമെടുത്ത് സഭയെ വളരെ മനോഹരമായി വർണ്ണിക്കുന്നു.

ശ്ലേമോൻ രാജൻ വിമലസഭേ, നിന്നെ ശ്ലാഘിപ്പു
സുന്ദരികളിലതി സുന്ദരി നീ-ജാതികളിൻ സുതയേ,
 നിന്നധരങ്ങൾ-മധു വർ-ഷിക്കുന്നു
 വസന സുഗന്ധം-പനിനീർ കുസുമ സമം
സഭയേ അഖിലമനോജ്ഞേ, നീ -മലിനത തീണ്ടാ-ത്തോൾ
സ്ലീബായെ വന്ദിപ്പതിനാൽ-രാജാവാം മിശിഹാ
 ഹാ-പാലിക്കും നിന്നെ.

ഈ ഗീതത്തിലെ തുടർന്നുള്ള വരികളും മണവാട്ടി

യായ സഭയെ കൂടുതൽ വർണ്ണിക്കുന്നു. മംഗളാശംസ കഴിഞ്ഞുള്ള സൂഗീസൊ ഗീതവും തന്റെ വരനായ ക്രിസ്തുവിനോടുള്ള വധുവായ സഭയുടെ ഒരു പ്രേമസല്ലാപം പോലെയാണ്. ആ സൂഗീസൊ മുഴുവൻ പ്രേമലഹരിയിൽ പാടുന്ന ഒരു ഗീതമാണ്. അതിന്റെ നല്ലൊരുഭാഗം ഇവിടെ ഉദ്ധരിക്കുകയാണ്. ഗായകസംഘം വളരെ കുറച്ചേ ഇത് പാടാറുള്ളു.

ഏദൻതോട്ട വിധാതാവേ
നീയാണെൻ യുവമണവാളൻ
സുഖകരമാം നിന്നുദ്യാന-
ക്കുളിർതെന്നൽ വീശിക്കെൻമേൽ

നാഥാ, ഞാൻ നിൻ മണവാട്ടി
നിന്നിൽ ഞാനഭയം കൊണ്ടോൾ
സത്യമണാളാ, നീതിജ്ഞാ
എന്നിൽ കനിവുണ്ടാകണമേ

സ്ലീബായാലവകാശധനം
പീഡകളാൽ മുക്തിയുമേകി
സ്വർഗേയെൻ മണവറ തീർത്തു
നിന്റേതാവാൻ ക്ഷണമേകി.

— - - - - - - - - - - - - —

നാഥാ, ദൂരെപ്പോകരുതേ
എന്നെ പിന്നിലകറ്റരുതേ
എന്നെ ഉപേക്ഷിച്ചീടിൽ ഞാൻ
ക്ഷീണിച്ചയ്യോ മൃതിയടയും

നീ കതിരോനിലുമൊളിയുള്ളോൻ
നീ പനിനീരിൻ മണമുള്ളോൻ
ജീവനൊഴുക്കും നിന്നധരം
ചുംബിച്ചാൽ മതിയാവില്ല.

നാഥാ കാണുക സുന്ദരി ഞാൻ
എന്നെ മണവറയേറ്റണമേ
നിൻ തിരുമാർവ്വിൽ സുഖനിദ്ര-
പ്രാപിച്ചാനന്ദിക്കും ഞാൻ.

ഇവിടെയെല്ലാം സുറിയാനി സഭാപിതാക്കന്മാർ ഉപയോഗിച്ചിരിക്കുന്ന പദങ്ങൾ *mkar* എന്ന സുറിയാനി ക്രിയാപദത്തിന്റെ വിവിധ രൂപങ്ങളാണ്. Root meaning: to barter hence to betroth or to espouse; വിവാഹ നിശ്ചയം ചെയ്യുക, വിവാഹം ചെയ്യുക എന്നൊക്കെ അർത്ഥം. *mkiro* വിവാഹ നിശ്ചയം ചെയ്യപ്പെട്ടവൻ അല്ലെങ്കിൽ മണവാളൻ *mkirto* വിവാഹ നിശ്ചയം ചെയ്യപ്പെട്ടവൾ അല്ലെങ്കിൽ മണവാട്ടി എന്ന അർത്ഥത്തിൽ ഉപയോഗിക്കുന്നു. *hatno* (ഹസ്നൊ) മണവാളൻ *kalto* (കൽസൊ) മണവാട്ടി എന്നീ പദങ്ങളും ഉപയോഗിക്കുന്നു.

ഹാശാ ആഴ്ച (കഷ്ടാനുഭവ ആഴ്ച) യിലെ പല സെദറാകളിലും ഈ പ്രമേയം വളരെ ശക്തമായി അവതരിപ്പിച്ചിട്ടുണ്ട്. മണവാട്ടിയായ പഴയ ഇസ്രായേലിനെ തള്ളിക്കളഞ്ഞിട്ട് ദൈവം ജനതകളിൽനിന്ന് തെരഞ്ഞെടുത്ത സഭയെ മണവാട്ടിയായി സ്വീകരിക്കുന്നതായി നമുക്കു കാണാൻ കഴിയും.

> അബ്രഹാമിന്റെ പുത്രിയും വ്യഭിചാരിണിയുമായ വേളിനിശ്ചയിക്കപ്പെട്ട മണവാട്ടിയെ – അതായത് നിരസിക്കപ്പെട്ട സഭയെ – നേർവഴിയിലാക്കുന്നതിനു, നീ പിതാവിനോടും പരിശുദ്ധറൂഹായോടുംകൂടി, മോശയ്ക്കു ന്യായപ്രമാണം കല്പിച്ചുകൊടുത്തു. നീ അവൾക്കു മോതിരം നൽകുകയും ദൃഷ്ടാന്തങ്ങളാലും ഉപമകളാലും കൂടാരത്തിലെ പൂജാവസ്ത്രങ്ങളാലും അവളെ അലങ്കരിക്കുകയും ചെയ്തു. ന്യായപ്രമാണ പള്ളിയറയിൽ പരിപാകതയുള്ളവളായി ഇരിക്കുന്നതിനുവേണ്ടി അവളെ നീ ഒരു ഓമന മകളെ എന്നപ്രകാരം ചാരിത്രമാകുന്ന മൂടുപടംകൊണ്ടു മൂടി. മഹത്ത്വമുള്ള മുന്തിരിവള്ളിയെന്നു ലോകത്തിൽ അവൾക്കു പേരിട്ടു. അതിനെ ചൈതന്യമുള്ള ദീർഘദർശീവചനങ്ങൾകൊണ്ടു പോറ്റി വളർത്തി; അതിനുചുറ്റും ഉത്സാഹപൂർവ്വം പരിശുദ്ധാജ്ഞകളാകുന്ന വേലി കെട്ടി; ശുദ്ധീകരണത്തിനായി അതിൽ ബലികളുടെ ചക്കു കുഴിച്ചിട്ടു. സൽഗുണസമൃദ്ധനായ നീ ദീർഘദർശികളാകുന്ന ശീതമേഘങ്ങൾകൊണ്ട് അതിനെ നനപ്പിച്ചു; സന്തോഷവർഷംകൊണ്ട് അതിനെ തഴപ്പിച്ചു. അതിൽ നിന്റെ ഭരണം നിലനിർത്തുവാനും, നിന്റെ മനുഷ്യത്വം സ്ഥാപിക്കുവാനുമായി അതിന്റെ കൊമ്പുകളിൽ നിന്ന്, ചില്ലിയെ സ്വന്തം സാമ്രാജ്യ

ച്ചെങ്കോലായി സദയം വേർതിരിച്ചു; നിന്റെ പരിശുദ്ധ പ്രഭാവത്തെ പ്രകാശിപ്പിക്കുന്നതിനു തെരഞ്ഞെടുക്കപ്പെട്ട നടുതലയിൽനിന്ന് ഒരു കൊമ്പിനെ നീ കൈക്കൊണ്ടു. ആ അഹങ്കാരിണി, നിന്റെ സാക്ഷികളുടെയും ന്യായപ്രമാണങ്ങളുടെയും വ്യവസ്ഥയെ നിരസിച്ച് നിന്റെ ദീർഘദർശിമാരെയും പ്രതിനിധികളെയും കൊലപ്പെടുത്തി, വ്യർത്ഥാരാധനകളിൽ തൽപ്പരരായിത്തീർന്നു. ആകയാൽ, പരിശുദ്ധ മണവാളനായ നീ അവളുടെ അമിതമായ അനുസരണക്കേടിനെ കണ്ടിട്ട് മനംകനിഞ്ഞ് അവളുടെ അടുക്കലേക്ക് ഇറങ്ങിവന്ന് പൂർവ്വന്മാർ ഉപമകളിൽ നിന്നെ വരച്ചുകാണിച്ചിട്ടുള്ള ദൃഷ്ടാന്തങ്ങളെയും രഹസ്യങ്ങളെയും നീ പൂർണ്ണങ്ങളും പരിപൂർണ്ണങ്ങളുമാക്കിത്തീർത്തു. രക്ഷാകരമായ പീഡാനുഭവത്തിനുമുമ്പ് നീ ഊർശ്ലേം പട്ടണത്തിലേക്കു പ്രവേശിച്ചപ്പോൾ വഴിയരികെയുള്ള അത്തിവൃക്ഷത്തിന്റെ അടുത്തേക്ക് ചെന്നു. നിരസിക്കപ്പെട്ടമുന്തിരിവള്ളിയുടെ അടുത്തേക്ക് ഫലത്തിനായി ചെന്നതുപോലെ ഇതിൽനിന്ന് ഫലം ലഭിക്കാൻ ആഗ്രഹിച്ചു. എന്നാൽ, രണ്ടും ഒരുപോലെ ഫലശൂന്യങ്ങളാണെന്നു കണ്ടപ്പോൾ ഒന്നിനെ ഉണക്കികളയുകയും മറ്റേതിനെ നിന്റെ പിതാവിന്റെ ഭവനത്തിൽനിന്ന് തള്ളി പുറത്താക്കുകയും ചെയ്തു. (സെദറാ, ഹാശാ ചൊവ്വാ സൂത്താറാ)

അവിശ്വസ്തതമൂലം ഉപേക്ഷിക്കപ്പെട്ട സിനഗോഗിനെപ്പറ്റി വിശ്വാസഗീതങ്ങളിൽ മാർ അപ്രേം കൂടുതൽ വ്യക്തമായി പറയുന്നു.

പരിപാവനൻ സിനഗോഗിനെ സീനായ്മലയിൽവച്ച് വധുവായി സ്വീകരിച്ചു. തൂവെള്ളവസ്ത്രത്താൽ അവൻ അവളുടെ ശരീരത്തെ പ്രശോഭിതമാക്കി. എന്നാൽ അവളുടെ ഹൃദയം ഇരുണ്ടിരുന്നു. അവൾ കാളക്കുട്ടിയുമായി വ്യഭിചാരം നടത്തി. അത്യുന്നതനെ അവൾ നിന്ദിച്ചു. അതുകൊണ്ട്, അവൻ അവളുടെ ഉടമ്പടിപ്പലകകൾ (പുറ 32:1-30) ഉടച്ചുകളഞ്ഞു. (ജി ചേടിയത്ത്, മാർ അപ്രേം വിശ്വാസഗീതങ്ങൾ 14,6)

ദൈവാലയം പരിശുദ്ധ മൂറോൻകൊണ്ടു കൂദാശ ചെയ്യുന്ന ക്രമത്തിൽ പലതവണ സഭ ക്രിസ്തുവിന്റെ മണവാട്ടിയാണെന്ന സത്യം വെളിവാക്കുന്നു. പ്രത്യേകിച്ച് ആ ശുശ്രൂഷയിലെ ഗീതങ്ങൾ അതിനു മകുടോദാഹരണങ്ങളാണ്. കല്ലിടൽ ശുശ്രൂഷയുടെ പ്രുമിയോൻ ആരംഭിക്കുന്നത്

ഇപ്രകാരമാണ്.

തന്റെ (ക്നൂമായുടെ) പീഡാനുഭവങ്ങളാൽ പരിശുദ്ധ സഭയെ തനിക്കു വിവാഹം നിശ്ചയിക്കുകയും ആത്മാക്കളുടെ കാവലിനായി ജീവനുള്ള സ്ലീബായെ അതിൽ സ്ഥാപിക്കുകയും ചെയ്ത മേലുള്ള മണവാളനും, ....(മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി. ദേവാലയ കൂദാശ ക്രമം പേജ് 9)

മിശിഹായുടെ മണവാട്ടിസഭ - സുതഗണമതിലഭ്യർത്ഥിപ്പൂ
നാഥാ! കൃപചെയ്യണമെന്നായ് - നിജ വരനൊടു യാചിക്കുന്നു.
സഭയെ വരണം ചെയ്തതിനുൾ - ജീവപ്രദമാം ബലിപീഠം
വച്ച പിതാവിൻ വചനമതാം - പ്രഭയിൻ പ്രഭ ധന്യൻ തന്നെ.
ഭാഗ്യം തേ - വിശ്വാസിനിയാം - സഭയേ മിശിഹാ തൻ മണവാട്ടി...
(മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി. ദേവാലയ കൂദാശ ക്രമം പേജ് 45)

ആദ്യസുതൻ - തൻ വധുവെന്നതുപോ - ലിതുവരെയുളവായില്ലന്യ
വരണം ചെ-യ്തവനവളെ മുന്നം - തൻ കൊലയാൽ - നല്കി സദ്യ
ക്രൂശതിലവളും തൻ ചാരേ
ഭൂഷിതയായ് തൻ രക്തത്താൽ
ആർത്തുരചെയ്താ - ള്ളാദരവായ്
താത - ന്നനുരൂപൻ സൂനോ - നീ പരിശുദ്ധൻ പരിശുദ്ധൻ. (മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി. ദേവാലയ കൂദാശ ക്രമം പേജ് 111)

ക്രിസ്തുവും സഭയുമായുള്ള വിവാഹനിശ്ചയം ചെയ്യപ്പെട്ടത് നമ്മുടെ കർത്താവിന്റെ മാമോദീസാ സമയത്താണെന്ന് പഴയനിയമത്തിലെ സംഭവങ്ങൾ ചൂണ്ടിക്കാട്ടി മാർ അപ്രേം സുവിശേഷഭാഷ്യത്തിൽ പറയുന്നു.

കിണറ്റിൻകരയിൽ വച്ചാണ് എലിയാസർ റബേക്കായെ ഇസഹാക്കിനു വധുവായി സമ്പാദിച്ചത്. (ഉൽപ 24:10-67). യാക്കോബും അതുപോലെ റാഹേലിനെ കിണറ്റിൻകരയിൽവച്ച് സ്വന്തമാക്കി. (ഉൽപ 29:1-20). മോശയും സിപ്പോറായെ കിണറ്റിൻകരയിൽവച്ചാണ് തന്റേതാക്കിയത്. (പുറ 2:16-21). ഇവയെല്ലാം നമ്മുടെ കർത്താവിന്റെ പ്രതീകങ്ങളായിരുന്നു. അവിടുന്ന് തന്റെ സഭയെ യോഹന്നാനിൽ നിന്നുള്ള സ്നാനത്തിലൂടെ വരണം ചെയ്തു (എഫേ 5:22-23). റബേക്കായെ സ്വീകരിക്കാൻ തന്റെ യജമാനനായ ഇസഹാക്ക് വന്നപ്പോൾ എലിയാസർ റബേക്കായെ അവനു പരിചയപ്പെടുത്തിക്കൊടുത്തു.അതുപോലെ, യോഹന്നാനും

നമ്മുടെ കർത്താവിനെ പരിചയപ്പെടുത്തി. 'ഇതാ ലോകത്തിന്റെ പാപം നീക്കിക്കളയുന്ന ദൈവകുഞ്ഞാട്' (യോഹ 1:29). (ജി.ചേടിയത്ത്, മാർ അപ്രേം സുവിശേഷഭാഷ്യം 3,17)

ജോസഫിന്റെ ഈജിപ്തിൽനിന്നുള്ള ഭാര്യയായ അസ്നത്തിനെ പുറജാതികളിൽനിന്നുള്ള സഭയുടെ പ്രതീകമായി മാർ അപ്രേം വരച്ചുകാണിക്കുന്നു. ജോസഫിന്റെ രണ്ടാമത്തെ മകനായ എഫ്രായിമിനെ സംബോധനചെയ്ത് മാർ അപ്രേം ഇപ്രകാരം പറയുന്നു.

പുരോഹിതന്റെ മകളായ അസ്നത്തിന്റെ
മകനാണു നീ
അവൾ ജനതകളുടെ സഭയുടെ പ്രതീകമാണ്
അവൾ ജോസഫിനെ (യാക്കോബിന്റെ മകൻ)
സ്നേഹിച്ചു
യൗസേഫിന്റെ (മറിയത്തിന്റെ ഭർത്താവ്) മകൻ
സഭയെ സത്യത്തിൽ സ്നേഹിച്ചു.
ക്രൂശിതൻ വഴി അവൾക്ക് അനേകം മക്കളുണ്ട്.
(ജി.ചേടിയത്ത്, മാർ അപ്രേം കന്യാത്വഗീതങ്ങൾ 21,9)

അഫ്രഹാത്തും അസ്നത്തിനെ സഭയുടെ പ്രതീകമായി കാണുന്നുണ്ട്.

ജോസഫ് അശുദ്ധനായ (പുറജാതിക്കാരനായ) ഒരു പുരോഹിതന്റെ മകളെ വിവാഹം ചെയ്തു. യേശു അശുദ്ധരായ പുറജാതികളിൽനിന്ന് സഭയെ തന്റെ പക്കലേക്കു കൊണ്ടുവന്നു. (Aphraates, Demonstrations 21)

യോർദാൻ നദിയിൽ മാമോദീസായുടെ സമയത്ത് ഉണ്ടായ വിവാഹ നിശ്ചയം പൂർത്തീകരിക്കപ്പെട്ടത് ഗോഗുൽത്തായിൽ വച്ചാണ്. അവിടെ യേശുവിന്റെ പാർശ്വത്തിൽ നിന്ന് സഭ ജനിച്ചു. ആദ്യത്തെ ആദാ

*യോർദാൻ നദിയിൽ മാമോദീസായുടെ സമയത്ത് ഉണ്ടായ വിവാഹ നിശ്ചയം പൂർത്തീകരിക്കപ്പെട്ടത് ഗോഗുൽത്തായിൽ വച്ചാണ്. അവിടെ യേശുവിന്റെ പാർശ്വത്തിൽ നിന്ന് സഭ ജനിച്ചു.*

മിൽനിന്ന് ആദ്യത്തെ ഹവ്വാ ഉണ്ടായതുപോലെ രണ്ടാമത്തെ ഹവ്വാ ഉണ്ടായി. മാർ അപ്രേം പറയുന്നത് ശ്രദ്ധിക്കുക.

> രക്തവും വെള്ളവും ഒഴുകി. അത് തന്റെ സഭയാണ്. ആദത്തിന്റെ കാര്യത്തിൽ എന്നപോലെ, അത് അവനിൽ പണിയപ്പെട്ടിരിക്കുന്നു. ആദത്തിന്റെ ഭാര്യ അവന്റെ പാർശ്വത്തിൽനിന്ന് എടുക്കപ്പെട്ടതാണ്; ആദത്തിന്റെ വാരിയെല്ല് അവന്റെ ഭാര്യയാണ്; നമ്മുടെ കർത്താവിന്റെ രക്തം അവന്റെ സഭയാണ്. ആദത്തിന്റെ വാരിയെല്ലിൽനിന്ന് മരണം ഉണ്ടായി. എന്നാൽ, നമ്മുടെ കർത്താവിന്റെ പാർശ്വത്തിൽനിന്ന് ജീവൻ ഉണ്ടായി. (ജി ചേടിയത്ത്, മാർ അപ്രേം സുവിശേഷ ഭാഷ്യം 21,11).

സാറൂഗിലെ മാർ യാക്കോബും ഈ ആശയം തന്റെ *മെമ്രാ*യിൽ കൂടുതൽ വിശദീകരിക്കുന്നുണ്ട്. ആദത്തിന്റെ വാരിയെല്ലിൽനിന്ന് ഹവ്വാ ഉണ്ടായതുപോലെ കുന്തത്താൽ തുറക്കപ്പെട്ട ക്രിസ്തുവിന്റെ പാർശ്വത്തിൽനിന്ന് സഭയാകുന്ന മണവാട്ടി ഉണ്ടായി. മാർ യാക്കോബ് ഇപ്രകാരം പറയുന്നു.

> മണവാളന്റെ പാർശ്വം കുത്തിത്തുളയ്ക്കപ്പെട്ടു
> അതിൽനിന്ന് മണവാട്ടി പുറത്തുവന്നു
> ആദാമും ഹവ്വായും നല്കിയ സാദൃശ്യം പൂർണ്ണമാക്കി
> എന്തെന്നാൽ, ദൈവം തന്റെ ഏകജാതന്റെ സാദൃശ്യത്തിൽ
> ആരംഭം മുതലേ ആദത്തെയും ഹവ്വായെയും അറിയുകയും
> രൂപപ്പെടുത്തുകയും ചെയ്തു
> ആദം ഗാഢ നിദ്രയിലായതുപോലെ കുരിശിൽ അവൻ ഉറങ്ങി
> അവന്റെ പാർശ്വം കുത്തിത്തുളയ്ക്കപ്പെട്ടു
> അവിടെനിന്ന് പ്രകാശത്തിന്റെ പുത്രി പുറത്തുവന്നു.
> ആദത്തിന്റെ ഭാര്യ മരണവിധേയമായ ശരീരങ്ങളെ പ്രസവിച്ചു
> എന്നാൽ ഈ കന്യക എന്നേക്കും ജീവിക്കുന്ന ആത്മീയരെ പ്രസവിച്ചു
> (P.Bedjan, Homiliae Selectae Mar Jacobi Sarugensis III 299-300)

മറ്റൊരു *മെമ്രാ*യിൽ മാർ യാക്കോബ് ക്രിസ്തുവിന്റെ സഭയുമായുള്ള വിവാഹം ഇപ്രകാരം വിവരിക്കുന്നു:

> രാജപുത്രൻ ഗോഗുൽത്തായിലെ രക്തത്തിൽ
> വിവാഹ വിരുന്നൊരുക്കി
> തനിക്കു വിവാഹം നിശ്ചയിക്കപ്പെട്ടവൾക്ക്

തന്റെ കൈകളിലെ ആണികൾകൊണ്ട് രാജകീയ മോതിരംതീർത്തു
തന്റെ രക്തത്തിൽ വിവാഹ ഉടമ്പടി ചെയ്തു.
തന്റെ അപകീർത്തിയുടെ മണിക്കൂറിൽ അവൾ സ്നേഹം
കാട്ടിയതുകൊണ്ട് അവിടെവച്ച് അവളെ പാണിഗ്രഹണം ചെയ്തു.
തന്നോടുകൂടി ആയിരിക്കാൻ അവളെ തന്റെ വലത്തുവശത്തു
നിർത്തി
അവൾക്കുവേണ്ടി ഒരുക്കിയ മണവറയായ തോട്ടത്തിലേക്കു നയിച്ചു.
(P.Bedjan, Homiliae Selectae
Mar Jacobi Sarugensis II 287-288)

ക്രിസ്തുവിന്റെയും സഭയുടെയും വിവാഹവിരുന്ന് കാവ്യഭാവേന നാടകീയമായി മാർ യാക്കോബ് അവതരിപ്പിക്കുന്നു വേറൊരു *മെമ്രാ*യിൽ.

മണവാട്ടിക്കുവേണ്ടി മരിച്ച വേറെ ഏതു മണവാളനുണ്ട് ? കൊല്ലപ്പെട്ട ഒരുവനെ ഭർത്താവായി സ്വീകരിക്കുന്ന ഏതു മണവാട്ടിയുണ്ട് ?

സ്വന്തം രക്തം സ്ത്രീധനമായി നല്കിയ വേറെ ആരുണ്ട് ലോകത്തിൽ ? സ്വന്തം മുറിവുകൾകൊണ്ട് വിവാഹത്തിനു മുദ്രവച്ചവൻ ക്രൂശിതനല്ലാതെ വേറെ ആരുണ്ട്?

മണവാട്ടി അതിനെ ചുംബിച്ചുകൊണ്ട്, അതിനാൽ ആശ്വസിപ്പിക്കപ്പെടാൻ വിവാഹവിരുന്നിനിടെ മൃതശരീരം വച്ചിരിക്കുന്നത് ആരു കണ്ടിട്ടുണ്ട് ?

ഏതു വിവാഹത്തിനാണ് മണവാളന്റെ ശരീരം മുറിച്ച് അതിഥികൾക്ക് ഭക്ഷണമായി കൊടുത്തിട്ടുള്ളത്?

മരണത്താൽ ഭാര്യമാർ ഭർത്താക്കന്മാരിൽനിന്ന് മോചനം നേടുന്നു; എന്നാൽ ഈ വധു വരന്റെ മരണംവഴി അവളുടെ പ്രിയനോടു ചേരുന്നു.

അവൻ കുരിശിൽ മരിച്ചു; എന്നാൽ അവൾ പകരം മറ്റൊരുവനെ സ്വീകരിക്കുന്നില്ല; അവന്റെ മരണത്തിൽനിന്നാണ് അവൾക്കു ജീവൻ ലഭിക്കുന്നത് എന്നറിയുന്നതുകൊണ്ട് അവൾ അവന്റെ മരണത്തെ സ്നേഹിക്കുന്നു. (Jacob of Sarug Homily 79 On the Veil of Moses lines 141-159)

*മണവാട്ടിയും കിരീടവും (കൽതോ-ക്ലീലൊ) സുറിയാനിയിൽ ഒരേ മൂലപദത്തിൽനിന്നാണ്. മണവാട്ടി കിരീടം ധരിക്കപ്പെട്ടവളാണ്.*

വിവാഹത്തെക്കുറിച്ചുള്ള പ്രതീകങ്ങളുടെ കൂട്ടത്തിൽ കിരീടവും മാർ അപ്രേം ഉപയോഗിക്കുന്നു. മണവാട്ടിയും കിരീടവും (കൽതോ–ക്ലീലൊ) സുറിയാനിയിൽ ഒരേ മൂലപദത്തിൽനിന്നാണ്. മണവാട്ടി കിരീടം ധരിപ്പിക്കപ്പെട്ടവളാണ്. ഷേക്കേം പട്ടണത്തെക്കുറിച്ചുള്ള മൂന്നാമത്തെ ഗീതത്തിൽ മാർ അപ്രേം ഇപ്രകാരം പറയുന്നു.

> കിരീടം ധരിച്ച വധുവേ (bride and crowned one-*kalto wamkalloto*) നീ ഭാഗ്യവതിയാകുന്നു
> സീയോൻ വെറുത്ത മണവാളൻ നിന്നിലേക്കു കടന്നുവന്നു.
> (ജി ചേടിയത്ത്, മാർ അപ്രേം കന്യാത്വഗീതങ്ങൾ 19,2)

കിരീടം വിവാഹത്തെ മാത്രമല്ല മാമോദീസായെയും ഓർമ്മിപ്പിക്കുന്നു. സുറിയാനി സഭയിൽ രണ്ടിലും കിരീടധാരണമുണ്ട്. ക്രിസ്തു സഭയുടെ മണവാളൻ മാത്രമല്ല ഓരോ ആത്മാവിന്റെയും അതുപോലെ പ്രാദേശിക സഭയുടെയും മണവാളനാണ്. മാമോദീസായിലൂടെ ഓരോ ആത്മാവും ക്രിസ്തുവാകുന്ന മണവാളനു വിവാഹനിശ്ചയം ചെയ്യപ്പെടുന്നു; അതുപോലെ തന്നെ പ്രാദേശിക സഭയുമായും. നിസീബിസിലെ സഭ പേർഷ്യൻ പീഠനത്തിനു വിധേയമായപ്പോൾ മാർ അപ്രേം ഇപ്രകാരം എഴുതുന്നു.

*പാശ്ചാത്യ സുറിയാനി സഭയിലെ ആരാധനക്രമവത്സരം ആരംഭിക്കുന്നത് കൂദോശ് ഈത്തൊ (സഭയുടെ വിശുദ്ധീകരണം), ഹൂദോസ് ഈത്തൊ (സഭയുടെ നവീകരണം) എന്നീ രണ്ടു ഞായറാഴ്ചകളോടെയാണ്.*

എന്റെ കർത്താവേ, എന്നിൽ താൽപര്യം കാട്ടണമേ. ഞാൻ നിന്റേതാണ്; നീയുമായാണ് ഞാൻ വിവാഹിതയായിരിക്കുന്നത്. നീ അസഹിഷ്ണുവാണെന്ന് നീയുമായി എന്നെ വിവാഹനിശ്ചയം ചെയ്ത ശ്ലീഹാ എന്നോടു പറയുകയുണ്ടായി. (ജി ചേടിയത്ത്, മാർ അപ്രേം നിസിബിയൻ ഗീതങ്ങൾ 6,13)

പാശ്ചാത്യ സുറിയാനി സഭയിലെ ആരാധനക്രമവത്സരം ആരംഭിക്കുന്നത് കൂദോശ് ഈത്തൊ (സഭയുടെ വിശുദ്ധീകരണം), ഹൂദോസ് ഈത്തൊ (സഭയുടെ നവീകരണം) എന്നീ രണ്ടു ഞായറാഴ്ചകളോടെയാണ്. വിശുദ്ധിയുടെ ഉറവയും സഭയുടെ മണവാളനുമായ യേശുക്രിസ്തുവിനോടുള്ള സഭയുടെ വിവാഹനിശ്ചയമാണ് ഈ ഞായറാഴ്ചകളുടെ പ്രതിപാദ്യവിഷയം. ആരാധനക്രമവത്സരം ഇങ്ങനെ ആരംഭിക്കുന്നത് അന്ത്യോക്യൻ സുറിയാനി സഭയുടെ ഒരു പ്രത്യേകതയാണ്. കത്തോലിക്കാ സഭയിലെ മിക്ക റീത്തുകളും ആരാധനക്രമവത്സരം ആരംഭിക്കുന്നത് ആഗമനകാലത്തോടുകൂടിയാണ്. സീറോമലബാർ റീത്തിൽ പള്ളിക്കൂദാശക്കാലം ഉണ്ട്. പക്ഷേ അത് ആരാധനക്രമ വത്സരത്തിന്റെ അവസാന കാലമാണ്. ആണ്ടുവട്ടമുള്ള എല്ലാ ഞായറാഴ്ചകൾക്കും പ്രധാന പെരുന്നാളുകൾക്കും പ്രത്യേക പ്രാർത്ഥനകൾ പെങ്കീസാ നമസ്ക്കാരത്തിലുണ്ട്. അതിൽനിന്നും ഓരോ ദിവസത്തിന്റെയും പ്രമേയം ഗ്രഹിക്കാവുന്നതാണ്. പെങ്കീസാ എന്നാൽ പുസ്തകമെന്നേ അർത്ഥമുള്ളു. പുസ്തകത്തിന്റെ മുഴുവൻ പേര് *പെങ്കീസോ ദ്ഹുദ്റൊ ശാത്തോനോയൊ* എന്നാണ്-വത്സരചക്രത്തിന്റെ പുസ്തകം. നിർഭാഗ്യവശാൽ സുറിയാനി ഭാഷയിലുള്ള പെങ്കീസായുടെ മലയാള പരിഭാഷ മുഴുവനായി ഉണ്ടായിട്ടില്ല. വാഗമൺ കുരിശുമല ആശ്രമത്തിന്റെ സ്ഥാപക പിതാവായ പരേതനായ വന്ദ്യ ഫ്രാൻസിസ് ആചാര്യ സന്ധ്യാ പ്രാർത്ഥനയും രാത്രി പ്രാർത്ഥനയും ഇംഗ്ലീഷ് ഭാഷയിലേക്ക് സ്വതന്ത്ര വിവർത്തനം നടത്തിയിട്ടുണ്ട്. (Prayer with the Harp of the Spirit Volumes II,III, IV)

പെങ്കീസായിൽ അനേകം തവണ ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധം മണവാളനും മണവാട്ടിയും തമ്മിലുള്ള ബന്ധമായി ചിത്രീകരിച്ചിരിക്കുന്നു. ചില ഉദാഹരണങ്ങൾ മാത്രം ഇവിടെ നൽകുന്നു.

വിശുദ്ധ സഭേ, തന്റെ സ്നേഹത്താൽ നിന്നെ മണവാട്ടിയാക്കുകയും ജീവന്റെ സ്ലീബായാൽ നിന്നെ രക്ഷിക്കുകയും ചെയ്ത മണവാളനു നീ സ്തുതി പാടുക. എല്ലാ വിശ്വാസികളുടെയും പാപപരിഹാരത്തിനായി തന്റെ തിരുശരീരവും രക്ഷയുടെ പാന പാത്രമായ തിരുരക്തവും നിന്നിൽ അവൻ നിക്ഷേപിച്ചിരിക്കുന്നു. (എനിയോനൊ കൂദോശ് ഈത്തൊ സന്ധ്യ)

വിശുദ്ധ സഭയെ മണവാട്ടിയാക്കിയ ദൈവപുത്രനു സ്തുതി. അവൻ നിർമ്മലമായ സ്വന്തം രക്തം അവൾക്കു സ്ത്രീധനമായി നൽകി. മാമോദീസായെ അതിൽ വിശുദ്ധ ഉദരമാക്കി സ്ഥാപിച്ചു. ലോകത്തിന്റെ പാപപരിഹാരത്തിനായി അതിൽ വിശുദ്ധ മദ്ബഹായെ പണിതു. നിബിയൻമാരെയും ശ്ലീഹന്മാരെയും അവരോടൊപ്പം ഭാഗ്യവാന്മാരായ സഹദേന്മാരെയും അതിൽ ആക്കി. സത്യവിശ്വാസം പഠിപ്പിക്കുന്ന മല്പാന്മാരെയും അവൾക്കു അവൻ നൽകി. എല്ലാ സൗന്ദര്യവുംകൊണ്ട് സഭയെ അണിയിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. (കോലൊ രാത്രി ഒന്നാം കൗമാ)

ക്രിസ്തുവായ മണവാളന്റെ വധുവായ സത്യവിശ്വാസികളുടെ സഭയേ നീ എത്ര സൗന്ദര്യമുള്ളവളാകുന്നു? നിന്റെ മുടി നിന്റെ തോളിൽ വീണുകിടക്കുന്നു. സ്വർണ്ണം കൊണ്ടുള്ള കണ്ഠാഭരണം നിന്റെ കഴുത്തിൽ കിടക്കുന്നു. രക്തസാക്ഷികളുടെ രക്തംകൊണ്ട് നീ അലങ്കരിക്കപ്പെട്ടിരിക്കുന്നു. ജീവന്റെ സത്യമായ പ്രബോധനം നിന്നിലുണ്ട്. മഹോന്നതനായ ദൈവത്തിന്റെ സ്വർഗീയ അപ്പത്തിൽ നീ ആഹ്ളാദിക്കുന്നു. (കൂദോശ് ഈത്തൊ ഞായർ)

തന്റെ രശ്മികളാൽ ലോകത്തെ പ്രകാശിപ്പിക്കുന്ന പ്രകാശങ്ങളുടെ പ്രകാശമേ നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ പ്രബോധനങ്ങളാൽ ജാതികളെ നീ ജീവന്റെ പാതയിലേക്കു നയിക്കുന്നു. ജലത്തിനരികെവച്ച് സഭയെ നിന്റെ മണവാ

ട്ടിയായി തെരഞ്ഞടുക്കുകയും അവളുടെ കളങ്ക ങ്ങളെ ശുദ്ധമാക്കുകയും ചെയ്യുന്നു. നിന്റെ വിവാ ഹവിരുന്നിലേക്ക് ജാതികളെയും വിജാതിക ളെയും ക്ഷണിക്കുകും നീതന്നെ മാമോദീസാ സ്വീകരിക്കുകയും വിശുദ്ധിയിൽ അവളുടെ മണ വാളൻ ആയിത്തീരുകയും ചെയ്യുന്നു. (കോലൊ ദനഹാ സന്ധ്യാ പ്രാർത്ഥന).

# 3



# പാറമേൽ പണിയപ്പെട്ട സഭ

മുൻ നിയമത്തിൻ തലയായി തീ - ർന്നാൻ നിബി മൂ - ശ
പുതിയതിനുടെ തല ശെമഓനും സാ - ദൃശ്യമെഴുന്നോർ
മൂ - ശയിറക്കി, നി - യമപ്പലക - കളെ
ശെമഓൻ ദ്വോവിൻ, താക്കോലുകൾ നേടി
താല്ക്കാലിക കൂടാരത്തെ മൂ - ശാപണി ചെയ് - താൻ
സഭയെ പണിതാൻ ശെമഓനും, നാ - ഥാ തേ സ്തോ - ത്രം
ഹാലേലൂയ്യാ അവർ പ്രാർത്ഥനയ - ഭയം (ശ്ഹീമൊ തിങ്കൾ രാത്രി)

ഞാൻ നിന്നോടു പറയുന്നു. നീ പത്രോസാണ്. ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും. നരകകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല. (മത്താ 16:18)

സഭ ക്രിസ്തുവിന്റെതാണ്. ക്രിസ്തുവാണ് സഭയെ ഈ ലോകത്തിൽ കാണപ്പെടുന്ന ഒരു സമൂഹമായി, രക്ഷയുടെ സാർവ്വത്രിക കൂദാശയായി സ്ഥാപിച്ചത്. തന്റെ പീഡാനുഭവവും മരണവും പുനരുത്ഥാനവുംവഴി അതിനെ ഒരുക്കി പെന്തക്കൊസ്താ ദിവസം പരിശുദ്ധാത്മാവിനെ അയച്ച് അതിനെ ഔദ്യോഗികമായി ഉദ്ഘാടനം ചെയ്തു. രക്ഷയുടെ സുനിശ്ചിത മാർഗമായ ഈ സഭ പണിയപ്പെട്ടിരി

ക്കുന്നത് ഉറച്ച അടിസ്ഥാനത്തിൻമേലാണ്. പത്രോസാകുന്ന പാറമേലാണ് അത് ഉറപ്പിച്ചിരിക്കുന്നത്. വേദപുസ്തകവും സുറിയാനി സഭാ പാരമ്പര്യവും ഈ വസ്തുത വ്യക്തമായി പഠിപ്പിക്കുന്നു.

യേശുക്രിസ്തു തന്റെ മെസ്സയാനിക ദൗത്യത്തിന്റെ പശ്ചാത്തലത്തിലാണ് സഭയെ സ്ഥാപിക്കുന്ന കാര്യം വെളിപ്പെടുത്തിയത്. താൻ ആരാണെന്ന് ജനങ്ങളും ശിഷ്യന്മാരും ചിന്തിക്കുന്നതും പറയുന്നതും എന്ന ചോദ്യം അത് വ്യക്തമാക്കുന്നു. (മത്താ 16:13-15). പത്രോസിന്റെ വിശ്വാസ പ്രഖ്യാപനത്തെ തുടർന്ന് തന്റെ സഭയെ പത്രോസിന്റെമേൽ പണിയുമെന്ന് ക്രിസ്തു വാഗ്ദാനം ചെയ്യുന്നു. അതിനു ശേഷവും സ്വർഗീയ പിതാവ് തന്നെ ഏല്പ്പിച്ച ദൗത്യത്തെക്കുറിച്ച് ക്രിസ്തു സൂചിപ്പിക്കുന്നു. (മത്താ 16:21). അതുകൊണ്ട് സഭയുടെ സ്ഥാപനം ദൈവത്തിന്റെ രക്ഷാകരചരിത്രത്തിന്റെ ഭാഗമാണ്. സഭയുടെ സ്ഥാപനം രക്ഷയുടെ പദ്ധതിയിൽപ്പെടുന്നതാണ്.

*സഭയുടെ സ്ഥാപനം ദൈവത്തിന്റെ രക്ഷാകരചരിത്രത്തിന്റെ ഭാഗമാണ്. സഭയുടെ സ്ഥാപനം രക്ഷയുടെ പദ്ധതിയിൽപ്പെടുന്നതാണ്.*

*നീ പത്രോസാണ്. ഈ പാറമേൽ ഞാൻ എന്റെ സഭ സ്ഥാപിക്കും* (മത്താ 16:18) എന്ന കർത്താവിന്റെ വചനത്തിന്റെ വിശ്വാസ്യത ബാഹ്യവും ആന്തരികവുമായ മാനദണ്ഡങ്ങളിൽനിന്ന് തെളിയിക്കാവുന്നതാണ്. ഈ വചനം മത്തായിയുടെ സുവിശേഷത്തിന്റെ എല്ലാ കൈയെഴുത്തു പുസ്തകങ്ങളിലും പൗരാണിക പാഠാന്തരങ്ങളിലുമുണ്ട്. കൂടാതെ സഭാപിതാക്കന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ ഈ വചനം നിരന്തരം ഉദ്ധരിച്ചിട്ടുണ്ട്. വാചകത്തിന്റെ പ്രത്യേകമായ സെമിറ്റിക് ശൈലിയും അതിന്റെ വിശ്വാസ്യത തെളിയിക്കുന്നു. പത്രോസിന് കർത്താവിന്റെ ശ്ലീഹന്മാരുടെയിടയിൽ പ്രമുഖസ്ഥാനം ഉണ്ടായിരുന്നു എന്നുള്ളത് വളരെ വ്യക്തമാണ്. പുതിയനിയമത്തിൽ പത്രോസിന്റെ പേര് 114 തവണ എടുത്തുപറയുന്നു. 12 ശ്ലീഹന്മാരുടെ പേരുകളുടെ

ലിസ്റ്റിൽ പത്രോസിന്റെ പേരാണ് എപ്പോഴും ആദ്യം വരുന്നത്. (മത്താ: 10:2, മർക്കോ 3:16, ലൂക്കോ: 6:14) ശ്ലീഹന്മാരുടെ കൂട്ടത്തെ പ്രതിനിധീകരിക്കുന്നതും അവരുടെ വക്താവായി സംസാരിക്കുന്നതും പത്രോസാണ്. യേശുവിന്റെ ജീവിതത്തിലെ നിർണ്ണായക ഘട്ടങ്ങളിൽ തന്നോട് ഏറ്റം അടുത്ത മൂന്നുപേരെ കൂടെകൂട്ടുന്നു. അവരിലും മുമ്പൻ പത്രോസാണ്. (മത്താ: 17:1 , മർക്കോ 9:2, ലൂക്കോ 9:28) യേശുവിന്റെ ഉയിർപ്പിനു ശ്ലീഹന്മാരിൽ ആദ്യം സാക്ഷിയാകുന്നതും പത്രോസ് തന്നെയാണ് (ലൂക്കോ 24:34; 1 കോറി 15:5).

> *വേദപുസ്തകത്തിൽ പലർക്കും ദൈവം പേരു മാറി നൽകുന്നുണ്ട്. പേരു മാറ്റി നൽകുന്നത് ദൈവത്തിൽ നിന്നുള്ള ഒരു പ്രത്യേക ദൗത്യം ഏൽപ്പിക്കാൻ വേണ്ടിയാണ്.*

യോനായുടെ പുത്രനായ ശിമയോന് നമ്മുടെ കർത്താവ് ഒരു പുതിയ പേരു നൽകുന്നു-പത്രോസ് (കേപ്പാ = പാറ). വേദപുസ്തകത്തിൽ പലർക്കും ദൈവം പേരു മാറി നൽകുന്നുണ്ട്. പേരു മാറ്റി നൽകുന്നത് ദൈവത്തിൽ നിന്നുള്ള ഒരു പ്രത്യേക ദൗത്യം ഏൽപ്പിക്കാൻ വേണ്ടിയാണ്. ഒരു ഉടമ്പടി ചെയ്യാനായി ദൈവം അബ്രാമിന്റെ പേര് *അബ്രാഹം* എന്നാക്കി മാറ്റുന്നു.

> ഇനിമേൽ നീ അബ്രാം എന്നു വിളിക്കപ്പെടുകയില്ല. നിന്റെ പേരു അബ്രാഹം എന്നായിരിക്കും. ഞാൻ നിന്നെ അനവധി ജനതകളുടെ പിതാവാക്കിയിരിക്കുന്നു. (ഉൽപ 17:5)

അബ്രാഹത്തിന്റെ ഭാര്യയുടെ പേരും ദൈവം മാറ്റുന്നു.

> ദൈവം അബ്രാഹത്തോട് അരുളിച്ചെയ്തു. നിന്റെ ഭാര്യ സാറായിയെ ഇനിമേൽ സാറായി എന്നല്ല വിളിക്കേണ്ടത്. അവളുടെ പേര് സാറാ എന്നായിരിക്കും. ഞാൻ അവളെ അനുഗ്രഹിക്കും. അവളിൽനിന്ന് ഞാൻ നിനക്ക് ഒരു പുത്രനെ തരും. അവളെ ഞാൻ അനുഗ്രഹിക്കും. അവൾ ജനതകളുടെ മാതാവാകും. (ഉൽപ 17:15–16).

ഒരാളുടെ പേരിന് ഒരക്ഷരംകൂടി കൂട്ടി. മറ്റൊരാളുടെ പേരിൽനിന്ന് ഒരക്ഷരം കുറച്ചു. ഏതായാലും പേര് മാറ്റി പുതിയ ഒരു ദൗത്യം ദൈവം അവരെ ഭരമേൽപ്പിച്ചു. ഗോത്ര

പിതാവായ യാക്കോബിന്റെ പേര് ദൈവം മുഴുവനായി മാറ്റി.

> അവൻ ചോദിച്ചു. നിന്റെ പേരെന്താണ്? യാക്കോബ്, അവൻ മറുപടി പറഞ്ഞു. അപ്പോൾ അവൻ പറഞ്ഞു: ഇനി മേൽ നീ യാക്കോബ് എന്നല്ല, ഇസ്രായേൽ എന്നു വിളിക്കപ്പെടും. കാരണം, ദൈവത്തോടും മനുഷ്യരോടും നീ മല്ലിട്ടു ജയിച്ചിരിക്കുന്നു. (ഉൽപ 32:27-28)

യോനായുടെ പുത്രനായ ശിമയോന്റെ കാര്യത്തിലും യേശുതമ്പുരാൻ ഒരു പുതിയ പേര് അവനു നൽകി. സഹോദരനായ അന്ത്രയോസ് ശിമയോനെ യേശുവിന്റെ അടുത്തു കൊണ്ടുചെന്നപ്പോൾത്തന്നെ യേശു പറഞ്ഞു: *നീ യോഹന്നാന്റെ പുത്രനായ ശിമയോനാണ്. കേപ്പാ-പാറ എന്നു നീ വിളിക്കപ്പെടും* (യോഹ 1:42). ഇവിടെ അന്ത്രയോസാണ് ശിമയോനെ യേശുവിന്റെ അടുത്തു കൊണ്ടുവരുന്നത്. എന്നാൽ സുവിശേഷകൻ അന്ത്രയോസിനെ ആദ്യം അവതരിപ്പിക്കുന്നത് ശിമയോൻ പത്രോസിന്റെ (*പെത്രോസ്* എന്ന പദം *കീപ്പൊ* എന്ന സുറിയാനി പദത്തിന്റെ ഗ്രീക്കാണ്) സഹോദരനായിട്ടാണ്. *യോഹന്നാൻ പറഞ്ഞതുകേട്ട് അവനെ അനുഗമിച്ച ആ രണ്ടുപേരിൽ ഒരുവൻ ശിമയോൻ പത്രോസിന്റെ സഹോദരൻ അന്ത്രയോസായിരുന്നു* (യോഹ 1:40). കേസറിയാ ഫിലിപ്പിയിൽ വച്ച് യോനായുടെ പുത്രനായ ശിമയോൻ വിശ്വാസ പ്രഖ്യാപനം നടത്തിയപ്പോൾ, *നീ പത്രോസാണ്* എന്ന് യേശു പറഞ്ഞത് നേരത്തെതന്നെ യേശുവിന്റെ നിശ്ചയപ്രകാരം പത്രോസ് എന്നു വിളിക്കപ്പെട്ട ശ്ലീഹായോടാണ്. ആ പുതിയ പേര് വിളിച്ചാണ് ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും എന്ന് കർത്താവ് പറഞ്ഞത്.

പാറ എന്നത് ദൈവത്തിന്റെതന്നെ ഒരു ബഹുമതിപ്പേരാണ്. ഉറപ്പിന്റെ, ശക്തിയുടെ, സങ്കേതത്തിന്റെ പ്രതീകമാണ് പാറ. *കർത്താവു പാറയാകുന്നു*. (നിയമാ 32:4). *അവിടുന്ന് എനിക്ക് പാറയും കോട്ടയുമാണ്*. (സങ്കീ 31:3)

> യാക്കോബിന്റെ ശക്തനായ ദൈവം-ഇസ്രായേലിന്റെ പാറയായ ഇടയൻ-തന്റെ കൈകൾകൊണ്ട് അവന്റെ കൈകളെ ശക്തിപ്പെടുത്തി. (ഉൽപ 49:24).
>
> ദുർഗവും എന്റെ വിമോചകനും എന്റെ ദൈവവും എനിക്ക് അഭയം തരുന്ന പാറയും പരിചയും രക്ഷാശൃംഗവും അഭയ

കേന്ദ്രവും എന്റെ രക്ഷകനും അവിടുന്നാണ്. (2 സാമു 22:3)

അങ്ങാണ് എന്റെ രക്ഷാശിലയും കോട്ടയും വിമോചകനും എന്റെ ദൈവവും എനിക്ക് അഭയം തരുന്ന പാറയും എന്റെ പരിചയും രക്ഷാശൃംഗവും അഭയകേന്ദ്രവും. (സങ്കീ 18:2)

അവിടുത്തെ ഭയപ്പെടുവിൻ, അവിടുന്നാണ് വിശുദ്ധ മന്ദിരവും ഇടർച്ചയുടെ ശിലയും ഇസ്രായേലിന്റെ ഇരുഭവനങ്ങളേയും നിലംപതിപ്പിക്കുന്ന പാറയും. (ഏശ 8:14)

ഇതാ! തട്ടിവീഴ്ത്തുന്ന കല്ലും ഇടർച്ചയ്ക്കുള്ള പാറയും സീയോനിൽ ഞാൻ സ്ഥാപിക്കുന്നു. അവനിൽ വിശ്വസിക്കുന്നവർക്കു ലജ്ജിക്കേണ്ടിവരുകയില്ല എന്ന് എഴുതപ്പെട്ടിരിക്കുന്നു. (റോമ 9:33)

അത് അവർക്ക് തട്ടിവീഴ്ത്തുന്ന കല്ലും ഇടർച്ചയ്ക്കുള്ള പാറയുമായിരിക്കും. (1 പത്രോ 2:8)

*കേപ്പാ* (*കീപ്പോ*) എന്ന പദത്തിനുപുറമെ *ശൂഓ* എന്ന പദവും പാറ, ശില, കല്ല് എന്ന അർത്ഥത്തിൽ വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുണ്ട്. പഴയനിയമത്തിലെ ചില വചനങ്ങൾ ക്രിസ്തുവിലേക്ക് സൂചന നല്കുന്നവയാണ്.

ഇതാ ഞാൻ സീയോനിൽ ഒരു കല്ല്, ശോധനചെയ്ത കല്ല്, അടിസ്ഥാനമായി ഇടുന്നു; വിലയുറ്റ മൂലക്കല്ല് ഉറപ്പുള്ള അടിസ്ഥാനമായി ഇട്ടിരിക്കുന്നു. (ഏശ 28:16)

നീ നോക്കിക്കൊണ്ടിരിക്കെ ഒരു കല്ല് ആരും തൊടാതെ അടർന്നു വന്നു ബിംബത്തിന്റെ ഇരുമ്പും കളിമണ്ണും ചേർന്ന പാദങ്ങളിൽ പതിച്ച് അതിനെ ഛിന്നഭിന്നമാക്കി. (ദാനി 2:34)

വി.ലൂക്കോസിന്റെ സുവിശേഷത്തിൽ ഇത് പരാമർശിക്കപ്പെടുന്നു:

ആ കല്ലിന്മേൽ നിപതിക്കുന്ന ഏതൊരുവനും തകരും. അത് ആരുടെമേൽ പതിക്കുന്നുവോ അവനെ അത് ധൂളിയാക്കും. (ലുക്കോ 20:18)

ഈ വചനങ്ങളുടെ പശ്ചാത്തലത്തിൽ വേണം മത്താ 16:18 ലെ ചില പദങ്ങൾ മനസിലാക്കേണ്ടത്. ചുരുക്കത്തിൽ, *കേപ്പാ* അല്ലെങ്കിൽ പത്രോസ് എന്ന പേര് ക്രിസ്തു ശിമയോനു കൊടുത്ത ഒരു കർമ്മപരമായ (functional) ഒരു പേരാണ്. പ്രധാന ഇടയനായ ക്രിസ്തു തന്റെ സ്ഥാനത്ത് ശിമയോനെ

പ്രധാന ഇടയനാക്കിയതുപോലെ (യോഹ 10:11-16; 21:15-17), *കേപ്പാ*യായ ക്രിസ്തു ശിമയോനെ തന്റെ സ്ഥാനത്ത് *കേപ്പാ* (പാറ) യാക്കുകയും ആ പാറമേൽ തന്റെ സഭയെ പണിയുകയും ചെയ്യുമെന്നു പറയുന്നു. ആദ്യകാല സുറിയാനി സഭാപിതാക്കന്മാർ *കേപ്പാ* എന്ന പദത്തെ പ്രതിപാദിക്കുന്നതെങ്ങനെയെന്നു നോക്കാം.

*കേപ്പായായ ക്രിസ്തു ശിമയോനെ തന്റെ സ്ഥാനത്ത് കേപ്പാ (പാറ) യാക്കുകയും ആ പാറമേൽ തന്റെ സഭയെ പണിയുകയും ചെയ്യുമെന്നു പറയുന്നു.*

അഫ്രഹാത്ത് തന്റെ പുസ്തകത്തിന്റെ (Demonstrations) ആദ്യത്തെ അദ്ധ്യായത്തിൽ വിശ്വാസത്തെക്കുറിച്ചാണ് പ്രതിപാദിച്ചിരിക്കുന്നത്. ഉറപ്പുള്ള പാറമേൽ പണിയപ്പെട്ട ഒരു വീടുപോലെയാണ് വിശ്വാസം. ആ പാറ ക്രിസ്തുവാണ്. പ്രവചനങ്ങളുടെ സാക്ഷ്യം നിരത്തി ആ പാറ ക്രിസ്തുവാണെന്ന് അഫ്രഹാത്ത് വിശദീകരിക്കുന്നു.

1. പണിക്കാർ ഉപേക്ഷിച്ചുകളഞ്ഞ കല്ല് (*കേപ്പാ*) മൂലക്കല്ലായിത്തീർന്നു. (സങ്കീ 118:22) പണിക്കാർ യഹൂദന്മാരാണ്. അവർ കർത്താവിന്റെ മതിലിനെ തകർത്തു.(എസ 13:10; 22:30).

2. ഇതാ ഞാൻ സീയോനിൽ ഒരു ശോധനചെയ്ത കല്ല് (*കേപ്പാ*) അടിസ്ഥാനമായി ഇടുന്നു; വിലയുറ്റ മൂലക്കല്ല് ഉറപ്പുള്ള അടിസ്ഥാനമായി ഇട്ടിരിക്കുന്നു. അതിൽ വിശ്വസിക്കുന്ന ഒരുവനും ഭയപ്പെടുകയില്ല. (ഏശ 28:16; ലൂക്കോ 20:17)

3. ആ കല്ലിന്മേൽ നിപതിക്കുന്ന ഏതൊരുവനും തകരും. അത് ആരുടെമേൽ പതിക്കുന്നുവോ അവനെ അത് ധൂളിയാക്കും. (ലുക്കോ 20:18; ഏശ 8:14; ദാനി 2:44)

4. എന്തെന്നാൽ മലമുകളിൽനിന്ന് കൈകൊണ്ട് വെട്ടപ്പെടാത്ത ഒരു കല്ല് (*കേപ്പാ*) ആ പ്രതിമയെ തകർത്തു. അത് ഭൂമി മുഴുവൻ നിറഞ്ഞു. (ദാനി 2:45)

*ഭൂമി മുഴുവൻ നിറഞ്ഞു* എന്നതിനെ ക്രിസ്തുവുമായി ബന്ധപ്പെടുത്തി അഫ്രഹാത്ത് വ്യാഖ്യാനിക്കുന്നു. ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ വചനം ലോകം മുഴുവനിലേക്കും

പ്രചരിക്കുന്നു (മത്താ 28:19) എന്ന് സങ്കീർത്തന വചനം ഉദ്ധരിച്ച് അദ്ദേഹം പറയുന്നു.

> എന്നിട്ടും അവയുടെ സ്വരം ഭൂമിയിലെങ്ങും വ്യാപിക്കുന്നു. അവയുടെ വാക്കുകൾ ലോകത്തിന്റെ അതിർത്തിയോളം എത്തുന്നു. അവിടെ സൂര്യന് ഒരു കൂടാരം അവിടുന്ന് നിർമ്മിച്ചിരിക്കുന്നു. (സങ്കീ 19:4).

ഇവിടെയെല്ലാം മറ്റു പിതാക്കന്മാരോടു ചേർന്ന് *കേപ്പാ* (പ്രത്യേകിച്ച് *കേപ്പാ ശാറീർത്താ*) ക്രിസ്തുവിന്റെ മറ്റൊരു പേരായി അഫ്രഹാത്ത് കരുതുന്നു.

മാർ അപ്രേം ഇതുപോലെ വചനങ്ങൾ നിരത്തുന്നില്ല. എന്നാൽ പ്രതീകങ്ങളിലൂടെ ക്രിസ്തുവാകുന്ന പാറയിലേക്ക് വിരൽചൂണ്ടുന്നു. ബേഥേലിൽവച്ച് തലയ്ക്കു കീഴെ വച്ചിരുന്ന കല്ലെ (*കീപ്പോ*) ടുത്ത് ഒരു തൂണായി കുത്തിനിർത്തി അതിൽ തൈലം ഒഴിച്ചതിനെ (ഉൽപ 28:18) അപ്രേം ഇപ്രകാരം വിവരിക്കുന്നു.

> അവൻ കല്ലിൽ (*കീപ്പോ*) ഒഴിച്ച തൈലത്തിൽ (*മെശ്ഹോ*), അതിൽ നിഗൂഢനായിരുന്ന *മിശിഹാ*യുടെ രഹസ്യം അവൻ ചിത്രീകരിക്കുകയായിരുന്നു..... സഭാ രഹസ്യവും കല്ലിൽ (*കീപ്പോ*) സൂചിതമാണ്. (ജി.ചേടിയത്ത്, ഉല്പത്തിഭാഷ്യം 26,3).

യേശുവിന്റെ കബറിങ്കൽ കല്ലു വച്ചതിനെക്കുറിച്ച് മാർ അപ്രേം പറയുന്നതു ശ്രദ്ധിക്കുക

> കല്ലറയുടെ വാതിൽക്കൽ ഒരു കല്ല് വച്ചിരുന്നു. (മത്താ 27:60). പണിക്കാർ ഉപേക്ഷിച്ചുകളഞ്ഞ കല്ലിനെ (മത്താ 21:42) സംരക്ഷിക്കാനായി ഒരു കല്ലിന്മേൽ മറ്റൊരു കല്ല് വയ്ക്കപ്പെട്ടു. മനുഷ്യ കരങ്ങൾ കൂടാതെ വേർപെട്ട കല്ലിനെ (ദാനി 2:34 –45) സംരക്ഷക്കാനായിരുന്നു മനുഷ്യകരങ്ങൾ ഉയർത്തി വച്ച കല്ല്. യാക്കോബ് തലയിണയായി വച്ച കല്ലിനെ സംരക്ഷിക്കാനായി വച്ച ഈ കല്ലിന്മേൽ മാലാഖ ഇരുന്നു (ഉൽപ 28:15; മത്താ 28:2). (ജി.ചേടിയത്ത്, സുവിശേഷഭാഷ്യം 21,21)

മറ്റൊരുഗീതത്തിൽ മാർ അപ്രേം ഇപ്രകാരം പറയുന്നു.

> ജനത്തിനു വെള്ളം നൽകിയ കല്ലിനെ
> സജീവ അപ്പമായ കല്ലിനെ

വലിയ ബിംബത്തെ തകർത്ത കല്ലിനെ
സാത്താൻ കല്ലുകൾകൊണ്ടു പരീക്ഷിച്ചു.
(ജി. ചേടിയത്ത്, കന്യാത്വഗീതങ്ങൾ 14:6)

പറുദീസാ ഗീതങ്ങളിൽ മരുഭൂമിയിലെ പാറയെ ദൈവ വചനവുമായി മാർ അപ്രേം താരതമ്യപ്പെടുത്തുന്നു.

സ്രഷ്ടാവിന്റെ വചനത്തെ ഞാൻ ധ്യാനിച്ചു
മരുഭൂമിയിൽ ഇസ്രായേൽ ജനത്തിന്റെ കൂടെ
സഞ്ചരിച്ച പാറയുമായി (1 കോറി 10:4) ഞാൻ
അതിനെ സാമ്യപ്പെടുത്തി
നിറഞ്ഞുകിടന്ന ജലസംഭരണിക്കുള്ളിൽ നിന്നല്ല
അവർക്കായി മഹനീയ ഉറവകൾ ഒഴുക്കിയത്
പാറയിൽ ജലം ഇല്ലായിരുന്നു
എങ്കിലും വചനം ഇല്ലായ്മയിൽനിന്ന്
സൃഷ്ടവസ്തുക്കളെ ഉണ്ടാക്കിയതുപോലെ
കടലുകൾ അതിൽനിന്ന് പൊട്ടിപ്പുറപ്പെടുന്നു.
(ജി. ചേടിയത്ത്, പറുദീസാഗീതങ്ങൾ 5,1)

**ശിമയോൻ കേപ്പാ**

പാറ യേശുവിന്റെ പ്രതീകമായിരുന്നു. ആ പ്രതീകംതന്നെ മനുഷ്യരുമായി പങ്കുവയ്ക്കാൻ യേശു ആഗ്രഹിച്ചു. പ്രത്യേകിച്ച്, ലോകരക്ഷയ്ക്കുവേണ്ടി തന്റെ തുടർച്ചയായി സഭയെ സ്ഥാപിക്കാൻ നിശ്ചയിച്ചപ്പോൾ ശിമയോനെ പാറയാക്കുകയും പുതിയ പേര് (*കേപ്പാ*) നൽകുകയും ചെയ്തു. ആദ്യകാല സുറിയാനി സഭാപിതാക്കന്മാരെല്ലാം അതിനു സാക്ഷ്യം നൽകുന്നു. അഫ്രഹാത്ത് പുസ്തകത്തിന്റെ (Demonstrations) 11–ാം അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു.

*ലോകരക്ഷയ്ക്കുവേണ്ടി തന്റെ തുടർച്ചയായി സഭയെ സ്ഥാപിക്കാൻ നിശ്ചയിച്ചപ്പോൾ ശിമയോനെ പാറയാക്കുകയും പുതിയ പേര് (കേപ്പാ) നൽകുകയും ചെയ്തു.*

യേശുബർനൂൻ സാക്ഷ്യത്തിനായി ഇസ്രായേലിൽ കല്ലുകൾ സ്ഥാപിച്ചു. നമ്മുടെ കർത്താവായ യേശു ശിമയോനെ

ഉറച്ച പാറയെന്നു (*കീപ്പാ ശാറീർത്താ*) വിളിച്ചു; അവനെ ജാതി കളുടെ ഇടയിൽ വിശ്വസ്തനായ സാക്ഷിയാക്കി.

അതേ അദ്ധ്യായത്തിൽ അഫ്രഹാത്ത് പറയുന്നു:

> മോശ ജനത്തിനുവേണ്ടി പാറയിൽനിന്ന് വെള്ളം പുറപ്പെടുവിച്ചു. യേശു തന്റെ പ്രബോധനം ജനതകളുടെ ഇടയിൽ നൽകാനായി ശിമയോൻ കേപ്പാ (പാറ) യെ അയച്ചു.

രണ്ടു തവണമാത്രമേ മത്താ 16:18 അഫ്രഹാത്തിന്റെ പുസ്തകത്തിൽ പരാമർശിക്കപ്പെടുന്നുള്ളു. നേരിട്ടുള്ള ഉദ്ധരണികൾ ഒന്നുമില്ല. അനുതാപത്തെക്കുറിച്ചുള്ള അദ്ധ്യായത്തിൽ ദാവീദും അഹറോനും കഴിഞ്ഞ് അനുതാപത്തിന്റെ മാതൃകയായി പത്രോസിനെ അവതരിപ്പിക്കുന്നു.

> തന്റെ നാഥനെ തള്ളിപ്പറഞ്ഞതിനുശേഷം പത്രോസ് പശ്ചാത്തപിക്കുകയും കണ്ണുനീരോടെ പൊട്ടിക്കരയുകയും ചെയ്തു. നമ്മുടെ കർത്താവ് അവനെ സ്വീകരിക്കുകയും അടിസ്ഥാനമാക്കുകയും കേപ്പാ  എന്നു വിളിക്കുകയും ചെയ്തു.

മറ്റൊരു പരാമർശം യേശുവിന്റെ തേജസ്ക്കരണം വിവരിക്കുമ്പോഴാണ്.

> നമ്മുടെ കർത്താവ് അവനോടൊപ്പം സഭയുടെ അടിസ്ഥാനമായ ശിമയോൻ കേപ്പായെയും സഭയുടെ ഉറപ്പുള്ള തൂണുകളായ യാക്കോബിനെയും യോഹന്നാനെയും കൂട്ടിക്കൊണ്ടുപോയി

മാർ അപ്രേം സുവിശേഷഭാഷ്യത്തിൽ  മത്താ 16:16 മുതലുള്ള വചനങ്ങൾ വിശദമായി വ്യാഖ്യാനിക്കുന്നുണ്ട്.

> അവരിൽ ഒന്നാമനായ (റീശോ) ശിമയോൻ ആദ്യത്തെ (റീശൊയ്ത്തൊ) വാക്കുച്ചരിച്ചു. നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹാ ആകുന്നു... ശിമയോനേ നീ ഭാഗ്യവാനാകുന്നു. പാതാളവാതിലുകൾ നിനക്കെതിരെ പ്രബലപ്പെടുകയില്ല...
>
> നീ കേപ്പായാകുന്നു (16:18). സാത്താൻ അതിൽ തട്ടിവീഴാനായി കർത്താവ് സ്ഥാപിച്ച കല്ല്. അതിനു പകരം കർത്താവ് തട്ടിവീഴാനായി, നമ്മുടെ കർത്താവിനെതിരെ അതു സ്ഥാപിക്കാൻ സാത്താൻ ആഗ്രഹിച്ചു. ഇതു നിന്നിൽനിന്ന് അകന്നുപോകട്ടെ (16:22)എന്ന വാക്കുകൾ ഇതുനിമിത്തമാണ്. (ജി. ചേടിയത്ത്, സുവിശേഷ ഭാഷ്യം 14,1-3)

കന്യത്വാഗീതങ്ങളിൽ മാർ അപ്രേം പത്രോസിന്റെ വിശ്വാസപ്രഖ്യാപനത്തെക്കുറിച്ച് കൂടുതൽ വിശദമായ വിചിന്തനം നടത്തുന്നുണ്ട്..

ആത്മാവ് രൂപീകരിച്ച താക്കോൽ വഹിക്കുന്ന
ശിമയോൻ കേപ്പായേ നീയും ഭാഗ്യവാനാകുന്നു
ഉയരത്തിലും ആഴത്തിലും കെട്ടുകയും അഴിക്കുകയും
ചെയ്യുന്ന വാക്ക് മഹനീയവും അവാച്യവുമാണ്
– – – – – – – – – – – – – – – – – – – – – – –
നിന്റെ സഹോദരസമൂഹത്തിൽ ശിരസ്സും നാവും
ആയിത്തീർന്നവനേ നീ ഭാഗ്യവാനാകുന്നു
അതിന്റെ ശരീരം ശിഷ്യന്മാരെ ഉൾക്കൊള്ളുന്നു
സെബദീപുത്രന്മാരാണ് അതിന്റെ നയനങ്ങൾ
– – – – – – – – – – – – – – – – – – –
ഉറപ്പുള്ള പാറയായ ശിമയോൻ
പിതാവിൽനിന്നുള്ള വെളിപാട് ശ്രവിച്ചു. (കന്യാത്വഗീതങ്ങൾ 15:6,7)

മാർ അപ്രേമിന്റെ കൃതികളിൽ പത്രോസിന്റെ പരമാധികാരത്തിന് ഏറ്റവും വ്യക്തമായ തെളിവു നൽകുന്നത് ഹാശാ ആഴ്ചയിലെ ഒരു മെമ്രാ (പ്രസംഗം)യാണ്.

എന്റെ ശിഷ്യനായ ശിമയോനേ, നിന്നെ ഞാൻ വിശുദ്ധ സഭയുടെ അടിസ്ഥാനമായി നിശ്ചയിച്ചു. അതിന്റെ എല്ലാ പണികളെയും നീ വഹിക്കത്തക്കവണ്ണം നിന്നെ ഞാൻ കേപ്പാ (പാറ) യെന്നു വിളിച്ചു. ഭൂമിയിൽ സഭയെ എനിക്കുവേണ്ടി പണിയുന്ന എല്ലാവരുടെയും മേൽനോട്ടക്കാരനാണു നീ. അവർ ഭൂമിയിൽ എന്തെങ്കിലും നിന്ദ്യമായതു ചെയ്താൽ നിന്റെ അടിസ്ഥാനം അതിനെ നിയന്ത്രിച്ചു നിർത്തണം. എന്റെ പ്രബോധനത്തിന്റെ മുഖ്യ സ്രോതസ്സാണു നീ. എന്റെ ശിഷ്യന്മാരുടെ തലവനാണു നീ. ജനതകൾക്കെല്ലാം പാനീയം നീ വഴി ഞാൻ നൽകും, ഞാൻ നൽകുന്ന ജീവന്റെ മാധുര്യം നിന്റെ കൈവശമുണ്ട്. എന്റെ പ്രബോധനത്തിന്റെ ഉറവിടവും സമ്പത്തിന്റെ അവകാശിയുമായി ഞാൻ നിന്നെ തെരഞ്ഞെടുത്തു. എന്റെ രാജ്യത്തിന്റെ താക്കോലുകൾ ഞാൻ നിനക്കു തന്നിട്ടുണ്ട്. എന്റെ സ്വത്തിന്റെയെല്ലാംമേൽ നീ ഭരണം നടത്തും. (Lamy, Hymni et Sermones Vol I p 411)

ആണ്ടുവട്ടം മുഴുവനുംവേണ്ടിയുള്ള സുറിയാനി ഗീത

ങ്ങളുടെ ഒരു പുസ്തകത്തിൽ സഭയുടെ പ്രതിഷ്ഠയുടെ ദിവസത്തെ ഗീതം ഇപ്രകാരമാണ്.

ഓ സഭയേ എന്നോടു പറയുക! എവിടെ നീ പണിയപ്പെടും
നിന്നെ ഞാൻ സൂര്യനിൽ പണിയട്ടെയോ?
വേണ്ടാ... വേണ്ടാ കാരണം
സൂര്യന്റെ കിരണങ്ങൾ ഇരുണ്ടുപോകുമെന്ന് എഴുതപ്പെട്ടിരിക്കുന്നു
(മത്താ 24:29)

ഓ സഭയേ എന്നോടു പറയുക! എവിടെ നീ പണിയപ്പെടും
നിന്നെ ഞാൻ ചന്ദ്രനിൽ പണിയട്ടെയോ?
വേണ്ടാ... വേണ്ടാ കാരണം
ചന്ദ്രൻ പ്രകാശം തരികയില്ല എന്ന് എഴുതപ്പെട്ടിരിക്കുന്നു

ഓ സഭയേ എന്നോടു പറയുക! എവിടെ നീ പണിയപ്പെടും
നിന്നെ ഞാൻ നക്ഷത്രങ്ങളിൽ പണിയട്ടെയോ?
വേണ്ടാ... വേണ്ടാ കാരണം
നക്ഷത്രങ്ങൾ ഇലകൾപോലെ പൊഴിയും എന്ന് എഴുതപ്പെട്ടിരിക്കുന്നു

ഓ സഭയേ എന്നോടു പറയുക! എവിടെ നീ പണിയപ്പെടും
നിന്നെ ഞാൻ പാറമേൽ പണിയട്ടെയോ?
അതേ.... അതേ.... കാരണം
പാറമേൽ എന്റെ സഭയെ പണിയും എന്ന് എഴുതപ്പെട്ടിരിക്കുന്നു.
(മത്താ 16:18)

(Syriac Hymnologium for all the Year, Hymnum Dedicat. Ecclesiae)

സഭയുടെ പ്രതിഷ്ഠയെക്കുറിച്ചുള്ള പ്രസംഗത്തിൽ മോശെ ബർ കേപ്പാ ഇപ്രകാരം പറയുന്നു.

അപ്പോൾ ക്രിസ്തു പത്രോസിനോടു പറഞ്ഞു: യോനായുടെ പുത്രനായ ശിമയോനേ നീ ഭാഗ്യവാൻ.... നീ പാറയാകുന്നു. നിന്റെമേൽ ഞാൻ എന്റെ സഭയെ പണിയും. നരകവാതിലുകൾ അതിനെതിരെ പ്രബലപ്പെടുകയില്ല. നീ കേപ്പാ (പാറ) എന്നു വിളിക്കപ്പെടും.

> ഈ പേരു മുഖാന്തിരം പത്രോസിന്റെ വിശ്വാസം എത്ര തീവ്രമാണെന്ന് തന്റെ ശിഷ്യന്മാരെ കാണിക്കുവാൻ നമ്മുടെ കർത്താവ് ആഗ്രഹിച്ചു. അതുകൊണ്ട് നമ്മുടെ കർത്താവ് പത്രോസിനോടു പറഞ്ഞു: നിന്റെ മേൽ ഞാൻ എന്റെ സഭയെ പണിയും. (Moses Barcepha, De Dedicatione Ecclesiae Hom I Cod Vat 159,314)

ദീവന്നാസിയോസ് ബർസലീബി, വി.ലൂക്കോസ് എഴുതിയ സുവിശേഷത്തിന്റെ വ്യാഖ്യാനത്തിൽ പത്രോസ് മറ്റു ശ്ലീഹന്മാരെ വിശ്വാസത്തിൽ ഉറപ്പിക്കുമെന്നു എഴുതിയിരിക്കുന്നു.

> ക്രിസ്തു ശിമയോന്റെ നേരെതിരിഞ്ഞ് പറഞ്ഞു: ശിമയോൻ, ശിമയോൻ, ഇതാ സാത്താൻ നിങ്ങളെ ഗോതമ്പുപോലെ പാറ്റാൻ ഉദ്യമിച്ചു. യേശു തുടർന്ന് ശിമയോനോടു പറഞ്ഞു. നിന്റെ ബലഹീനതയെ പരീക്ഷിക്കാനായി അല്പ സമയത്തേക്കു നിന്നെ ഞാൻ സാത്താനു വിട്ടുകൊടുക്കും. നീ എന്നെ തള്ളിപ്പറയുകയും ഉപേക്ഷിക്കുകയും ചെയ്യും. എന്നാൽ, നിന്റെ വിശ്വാസം കുറഞ്ഞുപോകാതിരിക്കാൻ നിനക്കുവേണ്ടി ഞാൻ പ്രാർത്ഥിച്ചു. അതായത്, നീ എന്നെ ഉപേക്ഷിക്കും. എന്നാൽ ഉപേക്ഷണത്തിൽ അവസാനംവരെ നിലനില്ക്കുവാൻ ഞാൻ അനുവദിക്കുകയില്ല. നീ തിരിഞ്ഞുവന്ന് നിന്റെ സഹോദരങ്ങളെ ഉറപ്പിക്കുക. (ദീവന്നാസിയോസ് ബർസലീബി, വി.ലൂക്കോസിന്റെ വ്യാഖ്യാനം)

ശ്ലീഹന്മാരുടെ തലവനായി പത്രോസിനെ നിയമിച്ചുവെന്ന് ബാർ എബ്രായയും പറയുന്നു.

> പഴയ മഹാചാര്യപദവി അവസാനിച്ചു; പുതിയത് ആരംഭിച്ചു. പത്രോസിനെ ശ്ലീഹന്മാരുടെ തലവനായി നിയമിക്കുകയും സ്വർഗരാജ്യത്തിന്റെ താക്കോലുകൾ അവനു നല്കുകയും ചെയ്തപ്പോൾ അത് സ്ഥിരീകരിക്കപ്പെട്ടു.
> (ബാർ ഹെബ്രേയൂസ്)

*അവൻ (യോഹന്നാൻ) അകത്തു പ്രവേശിച്ചില്ല* (യോഹ 20:5) എന്ന വചനത്തെ ആധാരമാക്കി പുനരുത്ഥാനത്തെപ്പ

റ്റിയുള്ള പ്രസംഗത്തിൽ സാറൂഗിലെ മാർ യാക്കോബ് പത്രോസിന്റെ മുഖ്യസ്ഥാനത്തക്കുറിച്ച് പറയുന്നു.

ഉത്കൃഷ്ടനായ ശെമഓൻ എത്തുന്നതുവരെ യോഹന്നാൻ കല്ലറയിൽ പ്രവേശിച്ചില്ല. സഭയുടെ താക്കോൽകൾ വഹിക്കുന്നവനുവേണ്ടി അവൻ കാത്തുനിന്നു. ഭവനത്തിന്റെ കാര്യസ്ഥൻ എന്നപോലെ ശെമഓനാണ് അത് തുറക്കുകയും ആദ്യം അതിൽ പ്രവേശിക്കുകയും ചെയ്യേണ്ടത്. യോഹന്നാൻ ബുദ്ധിപൂർവ്വം പിറകിൽ നിന്നു. പ്രഘോഷണത്തിന്റെ നിശ്ചിത ക്രമം തകിടംമറിക്കപ്പെടാതിരിക്കാൻ അവൻ കല്ലറയിലേക്കു കടന്നില്ല. ശിഷ്യന്മാരുടെ തലവൻ ആദ്യം കണ്ട് ഉത്ഥാനത്തിനു സാക്ഷ്യം വഹിക്കുന്നതിന് അവൻ വരാൻവേണ്ടി കാത്തുനിന്നു. അപ്പസ്തോലത്വത്തിന്റെ കെട്ടുപണിയിയിൽ ആദ്യം ആയിരിക്കേണ്ടതിന് ശെമഓൻ കേപ്പാ ആദ്യം പ്രവേശിച്ചു. (സാറൂഗിലെ മാർ യാക്കോബ്, പുനരുത്ഥാനം പ്രസംഗം 72)*

*ഞാൻ നിന്നെ കഴുകുന്നില്ലെങ്കിൽ നിനക്ക് എന്നോടു കൂടെ പങ്കില്ല* (യോഹ 13:8) എന്ന യേശുവിന്റെ വചനത്തെ സിറിലോണാ ഇപ്രകാരം വ്യാഖ്യാനിക്കുന്നു.

നീ ഇത് അനുവദിക്കുന്നില്ലെങ്കിൽ,
സിംഹാസനത്തിൽ നിനക്ക് എന്നോടുകൂടെ പങ്കില്ല
നീ ഇത് അനുവദിക്കുന്നില്ലെങ്കിൽ,
ഞാൻ നിനക്കുതന്ന താക്കോലുകൾ തിരിച്ചേല്പിക്കുക
നീ ഇത് അനുവദിക്കുന്നില്ലെങ്കിൽ,
നിന്റെ അധികാരവും തിരിച്ചെടുക്കപ്പെടും.

ശിമയോൻ കീപ്പാ ആയ പാറമേൽ ക്രിസ്തുവിന്റെ സഭ പണിയപ്പെട്ടു എന്നു സാക്ഷിക്കുന്ന അനവധി തെളിവുകൾ പാശ്ചാത്യ സുറിയാനിസഭയുടെ ആരാധനക്രമത്തിൽ ഉണ്ട്. ഏതാനും ചില ഉദ്ധരണികൾ മാത്രം ഇവിടെ നല്കുന്നു.

മുൻ നിയമത്തിൻ തലയായി തീ- ർന്നാൻ നിബി മൂ- ശ
പുതിയതിനുടെ തല ശെമഓനും സാ- ദൃശ്യമെഴുന്നോർ
മൂ- ശയിറക്കി നി- യമപ്പലക- കളെ
ശെമഓൻ ദ്വോവിൻ, താക്കോലുകൾ നേടി
താല്ക്കാലിക കൂടാരത്തെ മൂ- ശാപണി ചെയ്- താൻ
സഭയെ പണിതാൻ ശെമഓനും, നാ- ഥാതേ സ്തോ- ത്രം
ഹാലേലൂയ്യാ- അവർ പ്രാർത്ഥനയ- ഭയം. (ശ്ഹീമൊ തിങ്കൾ രാത്രി)*



*അനുബന്ധം 3 *അനുബന്ധം 6

ശെമഓൻ കീ-ഷാ
ആ-ഴിയിൽ മ-ത്സ്യം ബന്ധിക്കുമ്പോൾ
നാഥൻചൊന്നാ-നേ-വം ശീമോ-നേ!
വരു നീ-റൂ-ഹാ
തൻ-വല നല്കീടാം മാനവരെ

ജീവ-നിലേക്കു വീ-ശിച്ചേർക്കും -നീ
നിൻ-മേ-ൽ സ-ഭ-യെ
ഞാ-ൻ പണി ചെയ്തീടും, നരക-ത്തിൻ
വാതി-ല- തിന്മേൽ പ്ര-ബലപ്പെടുകയില്ല.
(ശ്ഹീമൊ വ്യാഴം രാത്രി)

ശെമഓൻ കീപ്പാമേൽ സഭയെ പണിചെയ്-താൻ
തൂണുകൾ പന്തീരാർകൾ മേലതുയ-ർത്തി..
(ശ്ഹീമൊ വെള്ളി-പ്രഭാതം)

ശ്ലീഹന്മാർ ശിരസ്സാം ശെമഓൻ-
പാറയതി-ന്മേൽ പണിയപ്പെട്ടവളത്രേ ഞാൻ
ചൊന്നാൾ സഭയേവം
ഭയമി-ല്ലലകൾ കാറ്റുകളും
എന്നിലടി-ച്ചു ഇളകില്ലേൻ ശപ്തൻ നെസ്തോർ
പൊരുതി വീണവനും. (ശ്ഹീമൊ ശനി പ്രഭാതം)*

ശെമഓനോട് അവന്റെ കർത്താവ് പറഞ്ഞു: നീ ഉറപ്പുള്ള പാറയാകുന്നു. എന്റെ വിശുദ്ധ സഭയുടെ അടിസ്ഥാനം നിന്റെ മേൽ വയ്ക്കും. എന്റെ ഇഷ്ടം അനുസരിച്ച് എന്റെ ശിഷ്യനായ നീ ബന്ധിക്കുന്നതിനും അഴിക്കുന്നതിനുംവേണ്ടി സ്വർഗത്തിന്റെയും ഭൂമിയുടെയും താക്കോൽകൾ നിന്നെ ഞാൻ ഏല്പിക്കും. എന്റെ വിലയേറിയ രക്തത്താൽ വീണ്ടെടുക്കപ്പെട്ട അജഗണത്തെ നിന്നെ ഞാൻ ഭരമേൽപ്പിക്കുന്നു.  നീ അതിന് ഒരു നല്ല ഇടയനായിരിക്കുക; ദുഷ്ടനിൽനിന്ന് അതിനെ കാത്തു സൂക്ഷിക്കുക. (പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാൾ, രാത്രി)

എല്ലാ സൗന്ദര്യവുംകൊണ്ട് അലങ്കരിക്കപ്പെട്ട ദൈവത്താൽ അനുഗ്രഹിക്കപ്പെട്ട് മണവാട്ടിയായ സഭയെക്കുറിച്ചുള്ള സദ്വിചാരങ്ങളാൽ ഞങ്ങളുടെ ഹൃദയം തിങ്ങികവിയുന്നു. രാജപുത്രൻ അവളുടെ സൗന്ദര്യം അഭിലഷിച്ചു.



* അനുബന്ധം 4

തന്റെ ജീവൻ നാമുമായി പങ്കുവയ്ക്കാനും മനുഷ്യകുലത്തെ മഹത്ത്വപ്പെടുത്താനുമായി ദൈവവചനം ശരീരിയായി. അവൻ നമ്മുടെ ഇടയിൽ വസിച്ചു. സത്യവും സ്നേഹവും നിറഞ്ഞ ദൈവത്തിന്റെ ഏകജാതന്റെ മഹത്ത്വം നമ്മൾ ദർശിച്ചു. തന്റെ സഭയുടെ മുഖത്ത് അത് അവൻ പ്രസരിപ്പിച്ചു. അതിന്റെ തേജസ്സാണ് ജനതകളുടെ പ്രകാശം (കൂദോശ് ഈത്തോ സന്ധ്യ).

ശിഷ്യപ്രമുഖൻ മാർ ശെമഓൻ - കീപ്പായാമടിസ്ഥാനത്തിൽ
വിശ്വാസിനിയാം ശുദ്ധ സഭ - മശിഹായാൽപണിയപ്പെട്ടു
പാതാളത്തിന്നോടാമ്പൽ - വിജയിക്കില്ലതിനെയെന്നായ്
വാഗ്ദാനം സുവിശേഷത്തിൽ - ചെയ്തതുപോൽ മനുജസ്നേഹി.
(മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി.ദേവാലയ കൂദാശ ക്രമം പേജ് 41)

ഭാഗ്യവതി വിശ്വാസിനിയാകും - സഭയേ! നിൻ പാണിഗ്രഹണം
താതനുറച്ചു മോശവഴി - തനയൻ നിന്നുടെ കോട്ടകളെ
ശെമഓൻ കീപ്പായാൽ തീർത്തു - ഭാഷകനാം പൗലോസ് മൂലം
റൂഹാ നിൻ പണി നിറവേറ്റി - സഹദേർ ഗളരുധിരത്തെ നിങ്കൽ വഴി
പാടർപ്പിച്ചു. (മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി.ദേവാലയ കൂദാശ ക്രമം പേജ് 43)

വിജ്ഞൻ ശില്പി - വിശ്വാസത്തിൻ പാറയതാം
ശെമഓൻ കീപ്പാ മേലീശൻ - തൻ സഭയെ പണിതു. (മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി.ദേവാലയ കൂദാശ ക്രമം പേജ് 47)
സഭ പണിതാൻ കർത്തൻ - ശെമഓൻ കീപ്പാമേൽ
തൂണുകൾ പന്തീരാ - റിന്മേൽ സ്ഥാപിച്ചു. (മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി.ദേവാലയ കൂദാശ ക്രമം പേജ് 63)

മൂലക്കല്ലായവൻ ശെമഓൻ കീപ്പാമേൽ നിന്റെ അടിസ്ഥാനങ്ങൾ സ്ഥിരപ്പെടുത്തിയെന്ന പരിശുദ്ധ സഭയേ നീ ഭാഗ്യവതി. (മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, വി.ദേവാലയ കൂദാശ ക്രമം പേജ് 73)

**മേല്പട്ടക്കാരൻ സ്ലീബാ മുത്തിക്കുമ്പോൾ ആലപിക്കുന്ന ഗീതവും ശ്രദ്ധേയമാണ്.**

അൽ ശെമഊ-ൻ കീ-പ്പോ ബന്യോ-നോ-
അൽ ശബഈ-ൻ വ-ത്റേൻ ആമ്മൂദീ-ൻ
നൊസ് ഈത്തോ-വേ-മ്റസ് ല്ദോറൂ-ശേ- ((മലങ്കര ഓർത്ത ഡോക്സ് സുറിയാനികളുടെ വി.കുർബ്ബാനക്രമം, 2015 പേജ് 234)

അതിന്റെ മലയാള പരിഭാഷ ഇപ്രകാരമാണ്:

തിരുസഭ ചൊന്നാൾ തൻ താർക്കികരോടേവം
എൻ പണി ശെമഓൻ പാ-റയതിന്മീതെയല്ലോ
ഉണ്ടെനിക്കാ-യി തൂണുകൾ പന്തീ-രാർകൾ (മലങ്കര സുറിയാനി കത്തോലിക്കാ സഭ, വി.കുർബാനക്രമം 2017 പേജ് 235)

ഏദൻ പറുദീസായും സഭയാകുന്ന പറുദീസായുടെ പ്രതീകമായിരുന്നു. പഴയനിയമത്തിലെ സംഭവങ്ങൾ സഭയുടെ സ്ഥാപനത്തിനുവേണ്ടിയുള്ള ഒരുക്കങ്ങൾ ആയിരുന്നു. രണ്ടാം വത്തിക്കാൻ കൗൺസിലും ഇതുതന്നെ പഠിപ്പിക്കുന്നു.

മിശിഹായിൽ വിശ്വസിക്കുന്നവരെ തിരുസഭയിൽ ഒന്നായി വിളിച്ചുകൂട്ടാൻ അവിടുന്നു നിശ്ചയിച്ചു. ഈ സഭ ലോകാരംഭം മുതൽ പ്രതിരുപങ്ങൾവഴി മുൻകൂട്ടി അവതരിപ്പിക്കപ്പെട്ടിരുന്നു. ഇസ്രായേൽ ജനതയുടെ ചരിത്രംവഴിയും പഴയഉടമ്പടിവഴിയും വിസ്മയനീയമാംവിധം സജ്ജീകൃതമായി. (ജനതകളുടെ പ്രകാശം 2 )

ഇസ്രായേൽ ജനതയെ സ്വന്തം ജനമായി തിരഞ്ഞെടുത്ത് ദൈവം അവരോട് ഒരു ഉടമ്പടി ചെയ്തു. ക്രമേണ അവരെ പരിശീലിപ്പിച്ചു. തന്നെത്തന്നെയും തന്റെ പദ്ധതിയെയും അവരുടെ ചരിത്രത്തിൽ വെളിപ്പെടുത്തി. എന്നാൽ ഇവയെല്ലാം ക്രിസ്തുവിൽ ഉറപ്പിക്കപ്പെടാനിരുന്ന പുതിയ ഉടമ്പടിയുടെയും മാംസം ധരിച്ച ദൈവവചനംവഴി നല്കാനിരുന്ന വെളിപാടിന്റെ ഒരുക്കവും പ്രതീകവുമായിരുന്നു.

കർത്താവ് അരുളിച്ചെയ്യുന്നു: ഇസ്രായേൽ ഗോത്രത്തോടും യൂദാഗോത്രത്തോടും ഞാൻ ഒരു പുതിയ ഉടമ്പടി ചെയ്യുന്ന ദിവസം ഇതാ വരുന്നു....... ഞാൻ എന്റെ നിയമം അവരുടെ ഉള്ളിൽ നിക്ഷേപിക്കും. അവരുടെ ഹൃദയത്തിൽ ഞാൻ എഴുതും. ഞാൻ അവരുടെ ദൈവവും അവർ എന്റെ ജനവും ആയിരിക്കും. (ജെറെ 31:31,34)

ഇതിനെ ദീർഘദർശിമാർ മുൻകൂട്ടി രൂപീകരിക്കുകയും ദർശനക്കാർ ഇതിനെ അറിയിക്കുകയും ചെയ്തിരുന്നു. ദീർഘദർശി

മാരുടെ തലവനായ മോശ ദൃഷ്ടാന്തത്തിനടുത്ത കൂടാരത്താൽ ഇതിനെ രൂപീകരിച്ചു. നിന്റെ പ്രകാശം സമീപിച്ചിരിക്കുന്നതിനാൽ എഴുന്നേറ്റു പ്രകാശിക്കുക എന്ന് ദീർഘദർശിമാരിൽ വച്ച് മഹത്വമുള്ളവനായ ഏശായ ഇതിനെക്കുറിച്ച് ദീർഘദർശനം ചെയ്തു. രാജാവ് നിന്റെ ഭംഗിയെ ആഗ്രഹിപ്പാനായിട്ട് നീ നിന്റെ ജനത്തെ മറക്കുക എന്ന് ജ്ഞാനസമുദ്രമായ ശ്ലേമൂൻ പ്രസ്താവിച്ചു. അങ്ങിനെ ഇതിനെക്കുറിച്ച് വിലയേറിയ കാര്യങ്ങൾ സംസാരിക്കപ്പെട്ടിരിക്കുന്നു. (സെദറാ-പള്ളികൂദാശക്രമം)

(സഭ) ഈ അവസാന കാലഘട്ടത്തിൽ രൂപവത്കൃതമാകുകയും ആത്മാവിന്റെ ചൊരിയലാൽ വെളിപ്പെടുത്തപ്പെടുകയും ചെയ്തു. ലോകത്തിന്റെ അവസാനത്തിൽ ഈ സഭ മഹത്ത്വപൂർണ്ണയായി വിജയസമാപ്തിയിലെത്തുകയും ചെയ്യും. അന്ന്, പരിശുദ്ധ സഭാപിതാക്കന്മാരുടെ ലിഖിതങ്ങളിൽ നാം വായിക്കുന്നതുപോലെ *നീതിമാനായ ആബേൽ മുതൽ അവസാനത്തെ തിരഞ്ഞെടുക്കപ്പെട്ടവൻവരെ* സാർവത്രിക സഭയിൽ ആദ്യം മുതലുള്ള എല്ലാ നീതിമാന്മാരും ദൈവപിതാവിന്റെ സന്നിധിയിൽ ഒന്നിച്ചു കൂട്ടപ്പെടും. (ജനതകളുടെ പ്രകാശം 2)

യുഗങ്ങളായി ഒരുക്കിക്കൊണ്ടുവന്ന ദൈവജനത്തിന്റെ കൂട്ടായ്മയാണ് സഭ. തന്റെ രക്ഷാകരവ്യാപാരം (Economy of salvation) തുടരുന്നതിനായി യേശുക്രിസ്തു സഭയെ സ്ഥാപിച്ചു. പൊടുന്നനേ ക്രിസ്തു എടുത്ത ഒരു തീരുമാനമല്ല സഭയുടെ സ്ഥാപനം. ക്രിസ്തുവിന്റെ സഭയെ മുൻകൂട്ടി കണ്ടുകൊണ്ടാണ് മോശ കൂടാരം (പുറ 36) പണിതതെന്ന് ശ്ഹീമൊ നമസ്ക്കാരം പറയുന്നു.

*യുഗങ്ങളായി ഒരുക്കിക്കൊണ്ടുവന്ന ദൈവജനത്തിന്റെ കൂട്ടായ്മയാണ് സഭ. തന്റെ രക്ഷാകരവ്യാപാരം* ***(Economy of salvation)*** *തുടരുന്നതിനായി യേശുക്രിസ്തു സഭയെ സ്ഥാപിച്ചു.*

ഉഷസ്സിങ്കൽ മലമേൽ കയറി - മൂശ
സഭതൻ പണി കണ്ടു
അതിര - മ്യമതിൻ പണിയെല്ലാം
പണിയ - പ്പെട്ടതു റൂഹായാൽ

അവരോഹം ചെയ്തിട്ടതുപോൽ പണിതാൻ
ഈസറേൽ കൂടാരം (ശ്ഹീമൊ വ്യാഴം പ്രഭാതം)

പരിശുദ്ധ ത്രിത്വത്തിന്റെ പദ്ധതിയിൽപ്പെട്ട ഒന്നായിരുന്നു അത്. ലോകാരംഭം മുതലേ പിതാവ് നിശ്ചയിച്ച് കാലത്തികവിൽ പുത്രൻ സംവിധാനം ചെയ്ത് പരിശുദ്ധാത്മാവ് പൂർത്തീകരിച്ച ഒന്നാണ് സഭ. *ജനതകളുടെ പ്രകാശം* എന്ന പ്രമാണരേഖയിൽ 2, 3, 4 എന്നീ നമ്പരുകളിൽ രണ്ടാം വത്തിക്കാൻ കൗൺസിൽ വരച്ചുകാണിച്ചിരിക്കുന്നത് ഇതാണ്. അതിന്റെ അവസാനം കൗൺസിൽ പിതാക്കന്മാർ സഭയ്ക്ക് ഒരു പുതിയ നിർവചനം നൽകുന്നു.

> പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഐക്യത്തിൽ ഒന്നാക്കപ്പെട്ട ഒരു ജനതയായി സാർവത്രിക സഭ കാണപ്പെടുന്നു. (ജനതകളുടെ പ്രകാശം 4)

ശുദ്ധസഭെത്തൻ കൈപ്പത്തിയതാൽ പണിതു- നിബിയരെയും
ശ്ലീഹരെയും സഹദേന്മാരെയുമതി
നടിസ്ഥാ-നം നിർത്തി ജാതികളെയും
ചേർത്തോൻ ധന്യനിതാ
അതിനുൾ തൻ സ്തുതികൾ രാപകൽ പാ-ടുന്നു.

സുതനുടെ വചനം കാവലതായൊരു സഭയേ തേഭാഗ്യം
പ്രബലപ്പെടുകയുമില്ലിനി മേലിൽ
നരക കവാടങ്ങൾ, നിൻ മക്കൾ തൻ
പുണ്യത്തിനു തനുരുധിരങ്ങൾ
ഭക്ഷണപാ-നീയവുമാ-യേകി. (ശ്ഹീമൊ ചൊവ്വാ സന്ധ്യ)

*ശുദ്ധസഭെത്തൻ കൈപ്പത്തിയതാൽ പണിതു.* ക്രിസ്തുവാണ് സഭയെ സ്ഥാപിച്ചത്. ക്രിസ്തുവിന്റെ രക്ഷാകര ദൗത്യത്തിന്റെ ഭാഗമായിരുന്നു സഭയുടെ സ്ഥാപനം. പഴയനിയമത്തിൽ ഒരു പ്രത്യേക ജനത്തെ തെരഞ്ഞെടുത്ത് ഇസ്രായേൽ എന്ന് പേരു നല്കി അവരുമായി ഉടമ്പടി ചെയ്തത് അതിന്റെ ഭാഗമായിട്ടാണ്.

സഭയെ സ്ഥാപിക്കാൻ യേശുക്രിസ്തു തന്റെ പരസ്യ ജീവിതകാലത്ത് വേണ്ട ഒരുക്കങ്ങൾ ചെയ്തു. തന്റെ ദൗത്യം തുടരുന്നതിന് കുറെപ്പേരെ തിരഞ്ഞെടുത്ത് പരിശീലിപ്പിച്ച് ഔദ്യോഗികമായി തന്റെ ദൗത്യവുമായി അയച്ചു. ദീർഘനേ

രത്തെ പ്രാർത്ഥനയ്ക്കുശേഷം തന്നെ അനുഗമിച്ച അനേക രിൽനിന്ന് തനിക്കിഷ്ടമുള്ള 12 പേരെ (മർക്കോ 3:13) പ്രത്യേകം തിരഞ്ഞെടുത്തു. അവർക്ക് അപ്പസ്തോലന്മാർ (ലൂക്കോ 6:13)എന്നു പേരു നൽകി. അവരുടെ തിരഞ്ഞെടുപ്പും പേരുകളും സമാന്തര സുവിശേഷങ്ങളിൽ (Synoptic Gospels) രേഖപ്പെടുത്തിയിരിക്കുന്നു (മർക്കോ 3:13-19; ലൂക്കോ 6:12-17; മത്താ 10:1-4). വി.യോഹന്നാന്റെ സുവിശേഷത്തിലും ഈ 12 അപ്പസ്തോലന്മാരെപ്പറ്റി സൂചിപ്പിക്കുന്നു (യോഹ 6:67-71). പന്ത്രണ്ടുപേരായിരുന്നു ഇസ്രായേലിന്റെ മക്കൾ. അവർ ഓരോ വലിയ ഗോത്രങ്ങളുടെ പിതാക്കന്മാരായി. അതു പോലെ പുതിയ ഇസ്രായേലായ തിരുസഭയുടെ ഗോത്രപി താക്കന്മാരാണ് 12 അപ്പസ്തോലന്മാർ. രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നതുപോലെ സഭ യുഗാന്ത്യോന്മുഖമാ ണ്. ശ്ലീഹന്മാരുടെ തെരഞ്ഞെടുപ്പിലും യുഗാന്ത്യസ്വഭാവം ഉണ്ട്.

> യേശു അവരോടു പറഞ്ഞു:സത്യമായി ഞാൻ നിങ്ങ ളോടു പറയുന്നു: പുനർജീവിതത്തിൽ മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഉപവിഷ്ടനാകുമ്പോൾ എന്നെ അനുഗമിച്ച നിങ്ങൾ ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്ര ങ്ങളെ വിധിച്ചുകൊണ്ട് പന്ത്രണ്ടു സിഹാസനങ്ങളിൽ ഇരിക്കും. (മത്താ 19:28)

12 ഗോത്രങ്ങളെ സൂചിപ്പിച്ചുകൊണ്ട് 12 എന്നത് അതി പൂജ്യമായ ഒരു എണ്ണമായി ഗണിച്ചു. അപ്പസ്തോലഗണ ത്തിൽനിന്ന് യൂദാസ് വിട്ടുപോയപ്പോൾ പകരം മത്തിയാ സിനെ തിരഞ്ഞെടുത്തു (അ.പ്ര 1:15-26). യഥാർത്ഥത്തിൽ 11 പേർ മാത്രം ഉണ്ടായിരുന്നപ്പോഴും അപ്പസ്തോലഗണത്തെ 12 ആയി വി.പൗലോസ് സാക്ഷ്യപ്പെടുത്തുന്നു (1 കോറി 15:5).

ക്രിസ്തു അപ്പസ്തോലന്മാരെ പ്രത്യേകം പരിശീലി പ്പിച്ചു. അവർക്കുമാത്രമായി ദൈവരാജ്യത്തിന്റെ രഹസ്യം വെളിപ്പെടുത്തിക്കൊടുത്തു (മത്താ 13:11; മർക്കോ 4:11). അവർക്കുവേണ്ട പ്രത്യേക നിർദ്ദേശങ്ങൾ നൽകുന്നു(മർക്കോ 6:7-13), അവരെ തിരുത്തുന്നു (ലൂക്കോ 22:24-26), ശകാരി ക്കുന്നു (ലൂക്കോ 22:51), അവർക്കുവേണ്ടി പിതാവിനോടു

പ്രാർത്ഥിക്കുന്നു (യോഹ 17). യേശുവിനു തന്റെ ദൗത്യം തുടരുന്നതിന് ശ്ലീഹന്മാരെ അയയ്ക്കാൻ ഉദ്ദേശ്യം ഉണ്ടായിരുന്നു എന്നതിനു വേദപുസ്തകത്തിൽ വ്യക്തമായ തെളിവുണ്ട് (മർക്കോ 3:14; മത്താ 4:19; യോഹ 15:16). യേശുവിന്റെ പരസ്യജീവിതകാലത്ത് ശ്ലീഹന്മാരെ താത്കാലികമായി അയയയ്ക്കുന്നു (മത്താ 10:5 മുതൽ; മർക്കോ 6:7-13; ലൂക്കോ 9:1-5).യേശുവിന്റെ ഉയിർപ്പിനുശേഷം ആത്യന്തികമായി ശ്ലീഹന്മാരെ അയയ്ക്കുന്നു (മത്താ 28:18-20; മർക്കോ 16:15-16; ലൂക്കോ 24:47-48; യോഹ 20:21; അ.പ്ര 1:8).

എല്ലാ അധികാരവും കൊടുത്ത് അവരെ തന്റെ ദൗത്യനിർവഹണത്തിനായി അയയ്ക്കുന്നു.

> യേശു അവരെ സമീപിച്ച് അരുളിച്ചെയ്തു: സ്വർഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു. ആകയാൽ, നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്കു ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോടു കല്പിച്ചവയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്തം വരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും. (മത്താ 28:18-20).

രക്ഷയുടെ മാർഗങ്ങളായ വചനവും കൂദാശകളും ശ്ലീഹന്മാരെ ഭരമേൽപ്പിച്ചു. മറ്റുള്ളവരുടെ രക്ഷയ്ക്കായി അവയെ പരികർമം ചെയ്യുന്നതിന് അവർക്ക് അധികാരം കൊടുത്തു. *യുഗാന്തംവരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും* (മത്താ 28:20) എന്നു പറഞ്ഞതുവഴി ശ്ലീഹന്മാർക്കു പിൻഗാമികൾ ഉണ്ടായിരിക്കണമെന്നും അവർക്കു ശ്ലൈഹികമായ അധികാരം ഉണ്ടെന്നും വ്യക്തമാണ്. കാരണം, ശ്ലീഹന്മാർ എന്നും ജീവിച്ചിരിക്കില്ലല്ലോ.

**യേശുവിന്റെ മാമോദീസാ സഭയുമായുള്ള വിവാഹനിശ്ചയം**

യോർദാൻ നദിയിലെ മാമോദീസായുടെ സമയത്ത് സ്നാപക യോഹന്നാൻ യേശുവിനെ പുതിയ ഇസ്രായേലിന്റെ മണവാളനായി ലോകത്തിന് അവതരിപ്പിക്കുന്നു. സ്നാപകൻ വിവാഹവിരുന്നിലെ തോഴ്മക്കാരനാണ്. സുറിയാനി സംവാദഗീതങ്ങളിൽ ഒരെണ്ണം സ്നാപകനും യേശുവും തമ്മിലുള്ളതാണ്. അതിൽ യേശു പറയുന്നു.

വിഘ്നപ്പെടുത്തായ്ക മംഗല്യഘോഷം
തല്പം സുസജ്ജം വരൻ ഞാനുമെത്തി.
............
നീ വാക്കെനിക്കായുറപ്പിച്ച കന്യ
ഞാനന്തികത്തെത്തുവാനായ് കൊതിപ്പൂ. (സുറിയാനി സംവാദഗാനങ്ങൾ പേജ് 59,63)

പരസ്യജീവിതകാലത്ത് സഭയുമായുള്ള വിവാഹനിശ്ചയം ഉറപ്പിക്കുന്നു. ശിമയോൻ പത്രോസിന്റേമേൽ തന്റെ സഭയെ പണിയുമെന്ന് ഉറപ്പിച്ചു പറയുന്നു.

*ഞാൻ നിന്നോടു പറയുന്നു: നീ പത്രോസാണ്; ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും.* (മത്താ 16:18)

സുറിയാനിയിൽ പത്രോസിനും പാറയ്ക്കും ഉപയോഗിച്ചിരിക്കുന്ന പദം ഒന്നുതന്നെയാണ് (*കീപ്പൊ*). അറമായ ഭാഷയിൽ ക്രിസ്തു ഒരു പദം തന്നെയാണ് ഉപയോഗിച്ചത്. ഗ്രീക്കുഭാഷയിൽ പത്രോസിനു *പേത്രോസ്* എന്നും പാറയ്ക്ക് *പേത്രാ* എന്നും ഉപയോഗിച്ചിരിക്കുന്നു.* ഞാൻ സ്ഥാപിക്കും എന്നതിനു *എബ്നെ* എന്ന സുറിയാനി പദം ഉപയോഗിച്ചിരിക്കുന്നു. പണിയും എന്നാണ് വാച്യാർത്ഥം. മാർ അപ്രേം അത് വ്യാഖ്യാനിക്കുന്നത് ഇപ്രകാരമാണ്.

*സുറിയാനിയിൽ പത്രോസിനും പാറയ്ക്കും ഉപയോഗിച്ചിരിക്കുന്ന പദം ഒന്നുതന്നെയാണ് (കീപ്പൊ). അറമായ ഭാഷയിൽ ക്രിസ്തു ഒരു പദം തന്നെയാണ് ഉപയോഗിച്ചത്.*

കർത്താവ് തന്റെ സഭയെ പണിതപ്പോൾ അവിടുന്ന് ഒരു ഗോപുരം പണിതു. അതിന്മേൽ പണിയപ്പെടുന്ന സകലതിനെയും താങ്ങിനിർത്താൻ അതിന്റെ അടിത്തറയ്ക്ക് കഴിവുണ്ടായിരുന്നു. സ്വർഗത്തിലേക്കു കയറാതിരിക്കാൻ ഒറ്റ ഭാഷ പലതായി വിഭജിക്കപ്പെട്ടതുമായി ഇതിനെ താരതമ്യപ്പെടുത്തുക.(ഉൽപ 11:1-9)....... ഭൗമിക ഗോപുരം ഭാഷകളുടെ വിഭജനത്തിൽ പൊളിച്ചു നീക്കപ്പെട്ടു. എന്നാൽ ജീവദാതാവ് തന്നിൽനിന്നുതന്നെ ഉയരങ്ങൾവരെ എത്തിയ ഒരു ഗോപുരവും ജീവദാ



*അനുബന്ധം 5

യകമായ പ്രത്യൗഷധഫലം നല്കുന്ന ഒരു വൃക്ഷവും നല്കി. (ജി.ചേടിയത്ത്, മാർ അപ്രേം സുവിശേഷഭാഷ്യം 14,2)

## യേശുവിന്റെ പെസഹാരഹസ്യവും സഭാസ്ഥാപനവും

കേസറിയാഫിലിപ്പിയിൽവച്ച് സഭ സ്ഥാപിക്കുമെന്ന് യേശു പറഞ്ഞെങ്കിലും, സഭ യഥാർത്ഥത്തിൽ പണിയപ്പെട്ടത് തന്റെ പെസഹാരഹസ്യത്തിലൂടെയാണ്. അന്ത്യ അത്താഴ സമയത്ത് വി. കുർബാന സ്ഥാപിച്ചപ്പോൾ പുതിയ ഒരു ഉടമ്പടി യേശുസ്ഥാപിച്ചു. പഴയനിയമത്തിൽ മോശയോടു ഉടമ്പടി ചെയ്താണ് ദൈവജനമായ ഇസ്രായേലിനെ രൂപപ്പെടുത്തിയത്. സ്വന്തം രക്തത്തിലൂടെയുള്ള സനാതനവും പുതിയതുമായ ഉടമ്പടിവഴി തിരുസഭയാകുന്ന പുതിയ ദൈവജനത്തെ രൂപപ്പെടുത്തി. ഈ ഉടമ്പടിയാകട്ടെ യേശുവിന്റെ മരണവും പുനരുത്ഥാനവുമായി ബന്ധപ്പെട്ടിരിക്കുന്നു. തന്മൂലം കുരിശിൽവച്ച് തന്റെ തിരുവിലാവിൽനിന്നൊഴുകിയ രക്തവും വെള്ളവും കൂദാശകളുടെ എന്നപോലെ തിരുസഭയുടെയും പ്രതീകമാണ്.

> തിരുസഭ, അഥവാ മിശിഹായുടെ രാജ്യം ഇപ്പോഴും നിഗൂഢതയിൽ സ്ഥിതിചെയ്യുന്നെങ്കിലും, ദൈവശക്തിയാൽ ഭൂമിയിൽ ദൃശ്യമാംവിധം വളർച്ച പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഈ ഉദ്ഭവവും വളർച്ചയുമാണ് ക്രൂശിതനായ യേശുവിന്റെ പാർശ്വത്തിൽനിന്ന് നിർഗളിച്ച രക്തവും ജലവുംകൊണ്ട് സൂചിപ്പിക്കപ്പെട്ടത് (യോഹ 19:34). (രണ്ടാം വത്തിക്കാൻ കൗൺസിൽ, ജനതകളുടെ പ്രകാശം 3)

സഭ എപ്പോൾ സ്ഥാപിക്കപ്പെട്ടു എന്ന ചോദ്യത്തിനു പല ഉത്തരങ്ങൾ നൽകാവുന്നതാണ്. നമ്മുടെ കർത്താവിന്റെ പരസ്യജീവിതകാലത്ത്, അന്ത്യഅത്താഴ സമയത്ത്, കുരിശിൽവച്ച്, ഉത്ഥാനസമയത്ത്, പെന്തിക്കൊസ്തി ദിവസം എന്നൊക്കെ. എന്നാൽ, പാശ്ചാത്യരും പൗരസ്ത്യരുമായ സഭാപിതാക്കന്മാർ പൊതുവെ അഭിപ്രായപ്പെടുന്നത് സഭ ഉത്ഭവിച്ചത് കുരിശിൽവച്ച് യേശുവിന്റെ തിരുവിലാവിൽനിന്ന് എന്നാണ്. *മിസ്തിച്ചി കോർപൊരിസ്* (Mystici Corporis) എന്ന ചാക്രിക ലേഖനത്തിൽ പന്ത്രണ്ടാം പീയൂസ് മാർപ്പാപ്പ ഇപ്രകാരം പറയുന്നു.

> നേരത്തെ വിഭാവനം ചെയ്യപ്പെട്ട സഭ രണ്ടാമത്തെ ആദാമായ ക്രിസ്തു കുരിശിൽ ഉറങ്ങിയപ്പോൾ. അവിടുത്തെ പാർശ്വത്തിൽനിന്ന് ഉത്ഭവിച്ചു. ആ സഭ പെന്തിക്കൊസ്തി ദിവസം മനുഷ്യരുടെ മുമ്പിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടു. താൻ സുവി

ശേഷ പ്രഘോഷണം നടത്തിയപ്പോൾ സഭയുടെ കെട്ടുപണി ആരംഭിച്ചു. കുരിശിൽ മഹത്വത്തോടെ തൂങ്ങികിടന്നപ്പോൾ അതിന്റെ പണി പൂർത്തിയാക്കി. തന്റെ ശിഷ്യന്മാരുടെമേൽ സഹായകനായി പരിശുദ്ധാത്മാവിനെ അയച്ചുകൊണ്ട് സഭയെ പ്രത്യക്ഷമാക്കുകയും പ്രഖ്യാപിക്കുകയും ചെയ്തു. (നമ്പർ 26)

സഭ നിലവിൽവരുന്നത് പെന്തിക്കൊസ്തി ദിവസമാണ്. കാരണം, സഭയുടെ സ്ഥാപനത്തിലുള്ള യേശുവിന്റെ പ്രവർത്തനം പൂർത്തിയാകുന്നത് പരിശുദ്ധാത്മാവിനെ അയയ്ക്കുന്നതോടുകൂടിയാണ് . ക്രിസ്തുവിനെയും പരിശുദ്ധാത്മാവിനെയും ബന്ധപ്പെടുത്തിമാത്രമേ സഭയെക്കുറിച്ച് ചിന്തിക്കുവാൻ സാധിക്കുകയുള്ളു. സഭയുടെ അടിസ്ഥാന ഘടകങ്ങൾ യേശു തീരുമാനിക്കുകയും ഒരുക്കുകയും ചെയ്തു. എന്നാൽ, അതിന്റെ മൂർത്തമായ നിലനിൽപ്പിൽ സഭ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന്റെ ഫലമാണ്. വി.കുർബാനയുടെ വ്യാഖ്യാനത്തിൽ മാർ ദീവന്നാസ്യോസ് ബർസ്ലീബി ഇപ്രകാരം പറയുന്നു.

പെന്തിക്കൊസ്തിദിവസം ശ്ലീഹന്മാർ പരിശുദ്ധാത്മാവിനെ പ്രാപിച്ചു. തിങ്കളാഴ്ച അവർ പരിശുദ്ധ മൂറോൻ കൂദാശ ചെയ്തു. ചൊവ്വാഴ്ച ബലിപീഠം കൂദാശ ചെയ്യുകയും നമ്മുടെ കർത്താവിൽനിന്നു ഗ്രഹിച്ചപ്രകാരം അവർ സംഘംകൂടി വി. കുർബാനയുടെ അനുഷ്ഠാനങ്ങൾക്കു രൂപം കൊടുക്കുകയും ചെയ്തു. ബുധനാഴ്ച നമ്മുടെ കർത്താവിന്റെ സഹോദരനും ജറുസലേമിന്റെ ആദ്യ എപ്പിസ്ക്കോപ്പായുമായിരുന്ന മാർ യാക്കോബ് ശ്ലീഹാ ഈ ക്രമംവച്ച് പ്രഥമ കുർബാന അർപ്പിച്ചു. വ്യാഴാഴ്ച ശ്ലീഹന്മാരുടെ 72 കാനോനാകൾ രൂപീകരിച്ചു. വെള്ളിയാഴ്ച മാർ പത്രോസും മാർ യോഹന്നാനും മുടന്തനെ സൗഖ്യമാക്കി. ശനിയാഴ്ച സുവിശേഷവേലയ്ക്കും മറ്റുമായി ചിട്ടിയിട്ട് ഓരോരുത്തർക്കും സ്ഥലങ്ങൾ നിശ്ചയിച്ചുകൊടുത്തു.

പരിശുദ്ധാത്മാവ് സഭയിൽ സ്ഥിരമായി വസിക്കുന്നതിന്റെ അടയാളമാണ് പരിശുദ്ധ മൂറോൻ. സഭയിലെ എല്ലാ പ്രവർത്തനങ്ങളുടെയും അടിസ്ഥാനം പരിശുദ്ധാത്മാവാണ്. രക്ഷാകരചരിത്രത്തിലേക്കു കടന്നാൽ എല്ലാ നിർണ്ണായക ഘട്ടങ്ങളിലും പരിശുദ്ധാത്മാവിന്റെ വ്യക്തമായ പ്രവർത്തനം കാണാൻ സാധിക്കും (ലൂക്കോ 1:35; മർക്കോ 1:10; ലൂക്കോ 4:14; റോമ 1:4; 3:11; 1 കോറി 15:445).അതിനാൽ ക്രിസ്തു

വിന്റെ രക്ഷാപ്രവർത്തനം ഇന്നു ജീവിക്കുന്ന മനുഷ്യർക്കു എത്തിച്ചുകൊടുക്കുന്നതിനുള്ള മാർഗമായ സഭയിലെ എല്ലാ പ്രവർത്തനങ്ങളും പരിശുദ്ധാത്മാവാണ് നിർവ്വഹിക്കുന്നത്.

*സഭയുടെ അടിസ്ഥാന ഘടകങ്ങൾ യേശു തീരുമാനിക്കുകയും ഒരുക്കുകയും ചെയ്തു. എന്നാൽ, അതിന്റെ മൂർത്തമായ നിലനിൽപ്പിൽ സഭ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന്റെ ഫലമാണ്.*

വി.കുർബാനയിൽ അപ്പവും വീഞ്ഞും കർത്താവ്ന്റെ ശരീരവും രക്തവുമായി മാറുന്നതിനെക്കുറിച്ച് ജറുസലേമിലെ മാർ കൂറീലോസ് ഇപ്രകാരം പഠിപ്പിക്കുന്നു.

> ആത്മീയഗാനങ്ങളാൽ നമ്മെത്തന്നെ വിശുദ്ധീകരിച്ചശേഷം അപ്പത്തെ ക്രിസ്തുവിന്റെ ശരീരമാക്കുന്നതിനും, വീഞ്ഞിനെ ക്രിസ്തുവിന്റെ രക്തമാക്കിത്തീർക്കുന്നതിനും വേണ്ടി പരിശുദ്ധാത്മാവിനെ കാഴ്ചവസ്തുക്കളുടെമേൽ അയയ്ക്കണമേയെന്ന് കാരുണ്യവാനായ ദൈവത്തോട് നമ്മൾ അപേക്ഷിക്കുന്നു. കാരണം, പരിശുദ്ധാത്മാവ് തൊടുന്നതെല്ലാം വിശുദ്ധീകരിക്കപ്പെടുകയും ഭേദപ്പെടുകയും ചെയ്യുന്നു. (Mystagogical Catechesis V, 23)

വി.കുർബാനയിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ മോശെ ബർ കേഫാ വിശദീകരിക്കുന്നതും ശ്രദ്ധേയമാണ്.

> ത്രോണോസിന്റെ കാര്യത്തിലും ഇപ്രകാരമാണ്. പുത്രൻ അപ്പവും വീഞ്ഞുമായി സത്താപരമായി ഐക്യപ്പെടണമെന്നും അവ പുത്രന്റെ ശരീരവും രക്തവും ആകണമെന്നും പിതാവ് ആഗ്രഹിക്കുന്നു. അപ്പവും വീഞ്ഞുമായി സത്താപരമായി യോജിക്കുവാൻ പുത്രൻ ഇറങ്ങിവരുന്നു. കന്യകയിൽനിന്ന് പുത്രൻ മനുഷ്യാവതാരം ചെയ്യുവാൻ പരിശുദ്ധാത്മാവ് ഇറങ്ങിയതുപോലെ അപ്പത്തെയും വീഞ്ഞിനെയും പുത്രനുമായി ഒന്നിപ്പിക്കുവാൻ പരിശുദ്ധാത്മാവ് ഇറങ്ങിവരുന്നു. (മോശെ ബർകേഫായുടെ കൂദാശാഭാഷ്യം പേജ് 46,47).

4



# ദിവ്യവും മനോഹരവുമായ ആരാധനയാൽ സമ്പന്നയായ സഭ

ആത്മാവാകുന്നു ദൈവം
ആത്മീയാരാധകരെ താൻ
തേടു - ന്നാത്മാവിൽ നേരിൽ വന്ദി - പ്പോൻ (യോഹ 4:24) ധന്യൻ
നിബിയർ വന്ദിച്ചാത്മാവിൽ
ശ്ലീഹന്മാർ പരിശുദ്ധിയിലും
സഭയും - മക്കളുമാരാധി - ച്ചീടുന്നാത്മാവിൽ.
(ശ്ഹീമൊ, തിങ്കൾ പ്രഭാതം)

പരിപാവനമാം ത്രിത്വത്തിൻ
പരിപൂർണ്ണാരാധന ഞങ്ങൾ
അറിയുന്നാശ്വാസപ്രദനാം
റൂഹായാൽ തന്നെ സത്യം
ആത്മമയൻ തന്നെ ദൈവം
ദൈവത്തെയാരാധിപ്പോൻ
നേരിലുമാത്മാവിലുമവനെ
പൂജിച്ചീടാൻ (യോഹ 4:24) ബാ - ദ്ധ്യ - സ്ഥൻ.
(പെരുന്നാളുകൾ പെന്തിക്കൊസ്തിയുടെ മാനീസാ)*

ഒരു സഭയെ ശ്രേഷ്ഠവും സമ്പന്നവുമാക്കുന്നത് പ്രഥമവും പ്രധാനവുമായി അതിന്റെ ആരാധനക്രമമാണ്. ഒരു സഭയുടെ ആരാധനക്രമം ആ സഭയുടെ സ്വഭാവത്തെ വെളിപ്പെടുത്തുന്നു.



*അനുബന്ധം 8

കാരണം, നമ്മുടെ പരിത്രാണകർമ്മം നിർവഹിക്കപ്പെടുന്ന ആരാധനക്രമംവഴിയാണ്, പ്രത്യേകിച്ച് പരിശുദ്ധ കുർബാന വഴിയാണ് വിശ്വാസികൾ മിശിഹായുടെ രഹസ്യവും സഭയുടെ യഥാർത്ഥ സ്വഭാവവും ജീവിതത്തിൽ പ്രകടിപ്പിക്കുകയും മറ്റുള്ളവർക്കു വെളിപ്പെടുത്തുകയും ചെയ്യുന്നത്. (രണ്ടാം വത്തിക്കാൻ കൗൺസിൽ - ആരാധനക്രമം 2).

*മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ (സീറോ മലങ്കര സഭ) ആരാധനക്രമം അന്ത്യോക്യൻ ആരാധനക്രമ കുടുംബത്തിൽപ്പെട്ടതാണ്.*

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ (സീറോ മലങ്കര സഭ) ആരാധനക്രമം അന്ത്യോക്യൻ ആരാധനക്രമ കുടുംബത്തിൽപ്പെട്ടതാണ്. ആരാധനാഭാഷയായി പാശ്ചാത്യ സുറിയാനി ഉപയോഗിക്കുന്നതുകൊണ്ട് പാശ്ചാത്യ സുറിയാനി ആരാധനക്രമമെന്നും ഇത് അറിയപ്പെടുന്നു. ഇതേ കുടുംബത്തിൽപ്പെട്ട ആരാധനക്രമങ്ങളാണ് അന്ത്യോക്യായിലെ സുറിയാനി സഭയുടെയും സിറിയായിലെ മാറോണീത്താ സഭയുടെയും ആരാധനക്രമങ്ങൾ. പാശ്ചാത്യ സഭയിലെ പല പണ്ഡിതന്മാരും അന്ത്യോക്യൻ ആരാധനക്രമത്തെ വളരെ അധികം പ്രകീർത്തിച്ചിട്ടുണ്ട്. രക്ഷാകരപദ്ധതിയുടെ എല്ലാ വശങ്ങളും ഇത്ര തെളിവായി പ്രകടമാക്കുന്ന മറ്റൊരു ആരാധനക്രമവും ഇല്ലെന്നത്രേ പലരുടെയും അഭിപ്രായം.

We will not deny that the West Syrian Eucharist can be considered ideal, at least in the sense that nowhere else has the whole traditional content of the Christian Eucharist been expressed with such fullness and such a satisfying framework for a certain logical type of mind. (L.Bouyer, Eucharist p.245)

Yet in the economy and the balance of its composition, the Liturgy of St. James nonetheless remains the most accomplished literary monument of perhaps the whole of liturgical literature. (ibid p.268)

ആരാധനക്രമചരിത്രത്തിൽ ഒരുപക്ഷേ ഏറ്റവും പുരാതനമായ കുടുംബമാണ് അന്ത്യോക്യൻ ആരാധനക്രമ കുടുംബം. എന്നാൽ കേരളത്തിൽ അതു എത്തിയത് 1665- ൽ ജറു

സലേമിൽനിന്ന് യാക്കോബായസഭയിൽപ്പെട്ട മാർ ഗ്രിഗോറിയോസ് എന്ന മെത്രാൻ കേരളത്തിൽ വന്നതിനു ശേഷം മാത്രം ആണ്.

**അന്ത്യോക്യൻ ആരാധനക്രമം**

പേര് അന്ത്യോക്യൻ എന്നാണെങ്കിലും ഇതിന്റെ ആരംഭം ജറുസലേമിലാണ്. നമ്മുടെ കർത്താവിന്റെ സഹോദരൻ എന്ന് അറിയപ്പെടുന്ന മാർ യാക്കോബ് ശ്ലീഹാ ആയിരുന്നു ജറുസലേമിലെ ആദ്യത്തെ മെത്രാൻ. അദ്ദേഹത്തിന്റെ പേരിലാണ് ആദ്യത്തെ ആരാധനക്രമം രൂപംകൊണ്ടത്. ജറുസലേമിൽ സെഹിയോൻ മാളികയിൽ വച്ചാണ് നമ്മുടെ കർത്താവ് അന്ത്യഅത്താഴം കഴിച്ചതും വി.കുർബാന സ്ഥാപിച്ചതും. യേശുവിന്റെ അമ്മയായ മറിയത്തോടുചേർന്ന് പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ (അ.പ്ര 1:14) ശ്ലീഹന്മാരുടെമേൽ അഗ്നിനാവുകളുടെ സാദൃശ്യത്തിൽ പരിശുദ്ധാത്മാവ് ആവസിച്ചതും സെഹിയോൻ മാളികയിലാണ്. അതേ മാളികയിൽ വച്ചാണ് മാർ യാക്കോബ് ശ്ലീഹാ ആദ്യമായി വി.കുർബാന അർപ്പിച്ചത്. നമ്മുടെ കർത്താവിന്റെ മാതൃഭാഷയായ അറമായഭാഷയിലായിരുന്നു ആദ്യത്തെ കുർബാന. അറമായഭാഷയുടെ വികസിത രൂപമാണ് പൗരസ്ത്യ സുറിയാനിയും പാശ്ചാത്യ സുറിയാനിയും. സീറോമലബാർ സഭയിൽ ഉപയോഗിക്കുന്നത് പൗരസ്ത്യ സുറിയാനിയും സീറോമലങ്കര സഭയിൽ പാശ്ചാത്യ സുറിയാനിയും ഉപയോഗിക്കുന്നു. സഭയുടെ പിള്ളത്തൊട്ടിലായ ജറുസലേമിൽ അനുഷ്ഠിച്ച ഈ ആരാധനയാണ് നാലാം നൂറ്റാണ്ടോടുകൂടി  വളർന്ന് അന്ത്യോക്യൻ ആരാധനക്രമമായിത്തീർന്നത്.

*സീറോമലബാർ സഭയിൽ ഉപയോഗിക്കുന്നത് പൗരസ്ത്യ സുറിയാനിയും സീറോമലങ്കര സഭയിൽ പാശ്ചാത്യ സുറിയാനിയും ഉപയോഗിക്കുന്നു.*

ജറുസലേമിൽ ഉത്ഭവിച്ചെങ്കിലും ഇത് വളർന്ന് വികസിച്ചത് അന്ത്യോക്യായിലാണ്. ഒന്നാം നൂറ്റാണ്ടിന്റെ അവ

സാനത്തോടുകൂടി കർത്താവിന്റെ വാക്കുകളനുസരിച്ച് (ലൂക്കോ 19:44; 21:6) ജറുസലേം നശിപ്പിക്കപ്പെട്ടു. ക്രിസ്തുവിന്റെ അനുയായികൾ അന്ത്യോക്യായിലേക്ക് മാറിതാമസിച്ചു. അവിടെ വച്ചാണ് അവർ ആദ്യമായി ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെടുന്നത് (അ.പ്ര 11:26). കിഴക്കിന്റെ രാജ്ഞി എന്നറിയപ്പെട്ടിരുന്ന അന്ത്യോക്യാ അന്ന് സിറിയായുടെ തലസ്ഥാനമായിരുന്നു; സാംസ്കാരികമായും വ്യവസായികമായും വളരെ ഉയർന്ന ഒരു കേന്ദ്രം. അവിടുത്തെ സംസാരഭാഷ ഗ്രീക്ക് ആയിരുന്നു.

*ക്രിസ്തുവിന്റെ സഭയെ കത്തോലിക്കാസഭ എന്നു ആദ്യമായി വിളിക്കുന്നത് മാർ ഇഗ്നാത്തിയോസാണ്. (സ്മിർണാ ലേഖനം 8,2)*

ക്രിസ്തീയ കൂട്ടായ്മ, പ്രേഷിത പ്രവർത്തനം, പരസ്യാരാധന ഇവയ്ക്കെല്ലാം ചിട്ടയും ക്രമവും ഉണ്ടാകുവാൻ തുടങ്ങിയതും അന്ത്യോക്യായിൽ വച്ചാണ്. പുറജാതികളുടെ ഇടയിൽ ക്രിസ്തുമതത്തിന്റെ പിള്ളതൊട്ടിലായിരിക്കുവാൻ ദൈവപരിപാലനയിൽ നിശ്ചയിക്കപ്പെട്ടത് അന്ത്യോക്യാ ആയിരുന്നു (അ.പ്ര 21:19-27). സഭയുടെ പരമാധികാരിയായി ക്രിസ്തു നിയമിച്ചാക്കിയ വി.പത്രോസ് ശ്ലീഹാ മൂന്നു വർഷം ജറുസലേമിൽ ആയിരുന്നു. ഹൽപായിയുടെ പുത്രനായ മാർ യാക്കോബിനെ ജറുസലേമിലെ സഭയുടെ ഭരണാധികാരി ആക്കിയിട്ട് റോമിൽ പോകുന്നതിനു മുമ്പ് അന്ത്യോക്യായിൽ പോയി. അവിടെ ഏഴു വർഷം സഭാതലവനായി ഭരിച്ചു. പത്രോസിന്റെ പിൻഗാമിയായ ഏവോദിയോസും അദ്ദേഹത്തിനു ശേഷം അഗ്നിമയനായ ഇഗ്നാത്തിയോസും അന്ത്യോക്യൻ സഭയെ നയിച്ചു. ക്രിസ്തുവിന്റെ സഭയെ കത്തോലിക്കാസഭ എന്നു ആദ്യമായി വിളിക്കുന്നത് മാർ ഇഗ്നാത്തിയോസാണ്. (സ്മിർണാ ലേഖനം 8,2)

ക്രൈസ്തവ വിശ്വാസം ആഴമായി വേരുറയ്ക്കുന്നതിനും ശക്തമായി വളർന്ന് പന്തലിക്കുന്നതിനുമുള്ള പശ്ചാത്തലം അന്ത്യോക്യായ്ക്ക് ഉണ്ടായിരുന്നു. ദൈവവിജ്ഞാനീയത്തിന്റെ ഉറപ്പുള്ള സങ്കേതങ്ങളായ പാഠശാലകൾ അവിടെ

യാണ് ആരംഭിച്ചത്. മാർ തെയോഫീലോസും സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസും (ജോൺ ക്രിസോസ്റ്റം) അന്ത്യോക്യൻ സഭയിൽ പ്രശോഭിച്ചിരുന്ന ദൈവശാസ്ത്ര പണ്ഡിതരായിരുന്നു. അങ്ങനെ ദൈവവിജ്ഞാനീയത്തിലും വിശ്വാസജീവിതത്തിലും ഉറപ്പിക്കപ്പെട്ട ഒരു ക്രിസ്തീയ സമൂഹമെന്ന നിലയിൽ അന്ത്യോക്യായിലെ ക്രിസ്തീയ വിശ്വാസികൾ തങ്ങൾക്കു സ്വന്തമായ ആരാധനക്രമത്തിനു രൂപം കൊടുക്കാൻ കഴിവുറ്റവരായിരുന്നു. എങ്കിലും മാർ യാക്കോബിന്റെ *അനാഫോറാ* എന്നറിയപ്പെട്ടിരുന്ന ജറുസലേമിലെ വിശിഷ്ടമായ തക്സാ അവർ സ്വീകരിച്ചു. മാർ യാക്കോബിന്റെ തക്സായെ അടിസ്ഥാനമാക്കി നൂറിൽപരം *അനാഫോറാകൾ* പിൽക്കാലത്ത് ഉണ്ടായി. എന്നാൽ അവയിൽ പലതും സുറിയാനി ഭാഷയിൽനിന്ന് മറ്റു ഭാഷകളിലേക്കു പരിഭാഷപ്പെടുത്തിയിട്ടില്ല. ഗ്രീക്കിൽനിന്ന് സുറിയാനിഭാഷയ്ക്കു ലഭിച്ച ഒരു പദമാണ് *അനാഫോറാ.* വാച്യാർത്ഥം മുകളിലേക്ക് ഉയർത്തുക എന്നാണ്. കാഴ്ചവസ്തു ദൈവസന്നിധിയിലേക്ക് ഉയർത്തുന്നതാണല്ലോ ബലിയർപ്പണം. *കുർബാന* എന്ന സുറിയാനി പദത്തിന്റെയും പൊരുൾ അതു തന്നെയാണ്. ഏകദേശം മൂന്നാം നൂറ്റാണ്ടോടുകൂടി അന്ത്യോക്യായിലെ ക്രിസ്തീയ സമൂഹത്തിനു സ്വന്തമായ ഒരു ആരാധനാരീതി ഗ്രീക്കുഭാഷയിൽ ഉണ്ടായി. അതിന്റെ മേന്മയും പ്രാധാന്യവും മറ്റു സമൂഹങ്ങൾ അംഗീകരിക്കുകയും ചെയ്തു.

സുറിയാനി സഭയുടെ ആസ്ഥാനം അന്ത്യോക്യാ മാത്രമായിരുന്നില്ല. സിറിയായുടെയും മെസ്സോപ്പൊട്ടേമിയായുടെയും അതിർത്തിയിലുള്ള എഡേസായും ഒരു കേന്ദ്രസ്ഥാനമായിരുന്നു. ഇവിടെയാണ് പരിശുദ്ധാത്മാവിന്റെ വീണയെന്ന് അറിയപ്പെട്ടിരുന്ന മാർ അപ്രേം മൽപാനായി പ്രശോഭിച്ചിരുന്ന ക്രിസ്തീയ മതപഠനകേന്ദ്രം തഴച്ചുവളർന്നത്. മാർ അപ്രേമിന്റെ കവിതാത്മകങ്ങളായ പ്രാർത്ഥനാഗാനങ്ങളും സാറൂഗിലെ മാർ യാക്കോബിന്റെ ഭക്തിയും അനുതാപവും തുളുമ്പുന്ന ആരാധനാഗീതങ്ങളും അന്ത്യോക്യൻ ആരാധനക്രമത്തെ പണ്ഡിതന്മാർക്കെന്നപോലെ സാധാരണക്കാർക്കും കൂടുതൽ ആകർഷകമാക്കി. ഇക്കാരണത്താൽ

> *മാർ അപ്രേമിന്റെ കവിതാത്മകങ്ങളായ പ്രാർത്ഥനാഗാനങ്ങളും സാറൂഗിലെ മാർ യാക്കോബിന്റെ ഭക്തിയും അനുതാപവും തുളുമ്പുന്ന ആരാധനാഗീതങ്ങളും അന്ത്യോക്യൻ ആരാധനക്രമത്തെ പണ്ഡിതന്മാർക്കെന്നപോലെ സാധാരണക്കാർക്കും കൂടുതൽ ആകർഷകമാക്കി.*

വിശ്വാസികളുടെ ആരാധനക്രമമെന്ന് അതിനെ പ്രകീർത്തിച്ചിരുന്നു. ഗ്രീക്കെന്നപോലെ പ്രാദേശിക ഭാഷയായ സുറിയാനിയും മതാനുഷ്ഠാനങ്ങളിൽ ഉപയോഗിച്ചത് അന്ത്യോക്യൻ റീത്തിനു വിശ്വാസികളുടെ ഇടയിൽ കൂടുതൽ പ്രചാരം ലഭിക്കുന്നതിനിടയാക്കി. ദൈവാനുഭവത്തിനു തക്കവിധം സാംസ്ക്കാരിക മൂല്യങ്ങൾ സ്വാംശീകരിക്കുന്നതിന് അന്ത്യോക്യൻ റീത്തിനു അക്കാലത്തുണ്ടായിരുന്ന കഴിവാണ് അതിനെ ഇത്രമാത്രം ധന്യമാക്കിയത്.

കറയറ്റ വിശ്വാസതീക്ഷ്ണതയും ആഴമായ ദൈവശാസ്ത്രവും അന്ത്യോക്യൻ സഭയുടെ കൈമുതലായിരുന്നു. ദൈവാനുഭവം എളുപ്പമാക്കുന്ന ശുശ്രൂഷകളും സംഗീതാത്മകമായ പ്രാർത്ഥനകളും ഈ ആരാധനക്രമത്തിന്റെ പ്രത്യേകതകളാണ്. സാധാരണ പ്രാർത്ഥനകളിൽപ്പോലും ശരിയായ ദൈവശാസ്ത്രം അടങ്ങിയിരിക്കുന്നു. വി.കുർബാനയുടെ പരസ്യാരംഭത്തിൽ ജനങ്ങൾ ചൊല്ലുന്ന *സ്വഭാവപ്രകാരം മരണമില്ലാത്തവനും.....* എന്ന പ്രാർത്ഥന (ഗീതം) ഉദാഹരണമായി എടുക്കാം. അത് അന്ത്യോക്യായിലെ പാത്രിയർക്കീസായിരുന്ന മാർ സേവേറിയോസിന്റെ (+530) *മാനീസാ* (മറുപടിഗീതം) യാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെപ്പറ്റി അതിൽ വ്യക്തമായി പഠിപ്പിക്കുന്നു. കൂടാതെ മറിയത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു. *വിശുദ്ധിയും, മഹത്ത്വവും, വെടിപ്പുമുള്ള ദൈവമാതാവായ കന്യക മറിയാമിൽനിന്നും....* (*കാദിശ്ത്തൊ, വമ്ശാബഹ്ത്തൊ, ബ്സുൽത്തൊ ദ്കീസൊ യെൽദാസ് ആലോഹൊ മറിയാം*). അതിലെ ഓരോ വാക്കും അർത്ഥവത്താണ്.

1. *വിശുദ്ധിയും (കാദിശ്ത്തൊ )* മറിയം വിശുദ്ധയാണ് (saint)

2. *മഹത്ത്വവും (വമ്ശാബഹ്ത്തൊ)* മറിയം മഹത്ത്വീകരിക്ക പ്പെട്ടവളാണ്.
   സ്വർഗാരോപണം (assumption)

3. *വെടിപ്പുമുള്ള (ദ്കീസൊ)* മറിയം മാലിന്യമില്ലാത്തവളാണ്; അമലോത്ഭവം (immaculate conception)

4. *ദൈവമാതാവായ (യൊൽദാസ് ആലോഹൊ)*; മറിയം ദൈവത്തെ പ്രസവിച്ചവളാണ്.

5 *കന്യക (ബ്സുൽത്തൊ)* മറിയം കന്യകയാണ്. (virgin)

ശ്ഹീമ്മോ (സാധാരണ ദിവസങ്ങളിൽ വൈദികർ ഉപയോഗിക്കുന്ന നമസ്ക്കാരക്രമം) യിലും പെങ്കീസാ (ആണ്ടടക്കമുള്ള പെരുന്നാളുകളിലെ നമസ്ക്കാരക്രമം) ക്രമത്തിലുമൊക്കെ ദൈവശാസ്ത്രപരമായ മുൻഗണനാക്രമം നിഷ്ഠയോടെ സുറിയാനിസഭ പാലിക്കുന്നുണ്ട്. 1 പരിശുദ്ധ ത്രിത്വം 2 വിശുദ്ധ ദൈവമാതാവ് 3 വിശുദ്ധന്മാർ 4 സഭ 5 അനുതാപം 6 പരേതർ. എന്നീക്രമത്തിലാണ് ഓരോ ദിവസത്തേയും പ്രാർത്ഥനകൾ ക്രമീകരിച്ചിരിക്കുന്നത്. അതുപോലെ വേദപുസ്തകാധിഷ്ഠിതമായ ഗീതങ്ങളാണ് പിതാക്കന്മാർ അവയിൽ ചിട്ടപ്പെടുത്തിയിരിക്കുന്നത്.

(ദൈവമാതാവ്)
എരിയാ മുൾച്ചെടിയാൽ മൂശ (പുറ 3:2-6)
നിൻ സാദൃശ്യം നല്കിയിതാ
ദാവീ-ദ് പേടകമതിനാലും (പുറ 25:10-17)
രോമക്കെട്ടാൽ ഗെദഓനും (ന്യായാ 6:36-38)
മനുജകുലം സ്വർഗേ കയറിയ
യാക്കോ-ബിൻ ശ്രേണിയതും നീ (ഉൽപ 28:12-16) (ശനി സന്ധ്യ)
(ഫാ. സാമുവൽ തൈക്കൂട്ടത്തിൽ, ശ്ഹീമ്മോയിലെ തിരുവചനസമ്പത്ത് നോക്കുക)

നിത്യപുരോഹിതനായ ക്രിസ്തു സ്വർഗത്തിൽ പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തിരുന്ന് നമുക്കുവേണ്ടി നിരന്തരമായി മദ്ധ്യസ്ഥബലി അർപ്പിച്ചുകൊണ്ടിരിക്കുകയാണ്. ആ സ്വർഗീയ ആരാധനയിൽ ദൈവജനം മുഴുവൻ പങ്കുചേരേണ്ടിയിരിക്കുന്നു. ഈ ഭൂമിയിൽ ആയിരിക്കുന്നിട

ത്തോളം കാലം നമുക്കു നേരിട്ട് അതിൽ പങ്കുചേരാൻ സാധ്യമല്ല. അതിനൊരു മാധ്യമം ആവശ്യമാണ്. സഭയുടെ ആരാധനക്രമത്തിൽ ഉപയോഗിച്ചിരിക്കുന്ന അടയാളങ്ങളും പ്രതീകങ്ങളും വഴിയാണ് നമ്മൾ സ്വർഗീയ ആരാധനയുമായി ബന്ധപ്പെടുന്നത്. സ്വർഗീയമായ യാഥാർത്ഥ്യത്തിലേക്കു നമ്മെ നയിക്കുന്നവയാണ് അടയാളങ്ങളും പ്രതീകങ്ങളും. ദൈവത്തെയും നമ്മളെയും ബന്ധിപ്പിക്കുന്ന ഒരു പാലം പോലെയാണ് അവ. നാം അവയിൽ തങ്ങിനിൽക്കാറില്ല. മറിച്ച് അവ നമ്മെ എവിടേക്കു നയിക്കുന്നുവോ അവിടേക്കു നാം മുന്നേറുന്നു. സഭയുടെ ആരാധനയിലെ പ്രതീകങ്ങൾവഴി വിശ്വാസികൾ ഈ ലോകത്തിൽ നിന്നും ഉയർന്ന് സ്വർഗത്തിലേക്ക് താല്ക്കാലികമായി പ്രവേശിക്കുന്നു.

*ദൈവസാന്നിദ്ധ്യത്തെപ്പറ്റിയുള്ള ശക്തമായ പ്രചോദനവും അതിൽനിന്നുളവാകുന്ന ഭയഭക്തിയും ഈ ആരാധനക്രമത്തിന്റെ സവിശേഷതയാണ്.*

ബൈബിൾ പശ്ചാത്തലത്തിൽ നിന്നെടുത്ത അനവധി പ്രതീകങ്ങൾകൊണ്ട് സുറിയാനി സഭ സമ്പന്നമാണ്. വിശ്വാസികളെ ദൈവസന്നിധിയിലേക്ക് ഉയർത്തുവാൻ സഹായിക്കുന്നവയാണ് അവ. (ഫാദർ ഗീവർഗീസ് പണിക്കർ കാരിച്ചാൽ, മലങ്കര കുർബാന തീർത്ഥാടക സഭയിൽ പേജ് 97 മുതൽ നോക്കുക) അമ്മയുടെ മടിയിലിരുന്ന് കുരിശു വരയ്ക്കാൻ പഠിക്കുന്ന കുഞ്ഞ് പ്രതീകങ്ങളുടെ ലോകത്തേക്കു പ്രവേശിക്കുകയാണ്. അമ്മയുടെ മുലപ്പാൽ നുകരുന്നതോടൊപ്പം കുരിശുവരയുടെ സാരാംശവും ഉൾക്കൊള്ളുകയാണ കുഞ്ഞ്. വേദപുസ്തകാശയങ്ങളും പ്രതീകങ്ങളും നിറഞ്ഞുനിൽക്കുന്നവയാണ് സുറിയാനി സഭയിലെ പ്രാർത്ഥനകളെല്ലാംതന്നെ. ചിന്താമാധുരി തുളുമ്പുന്ന ആശയങ്ങളും ഹൃദയാവർജ്ജകമായ ഗാനങ്ങളും ഇതിലുണ്ട്. രക്ഷാകരകർമ്മം മുഴുവൻ, ആദിമുതൽ അവസാനംവരെ ആകർഷകമായി വരച്ചുകാട്ടുന്ന ഈ ആരാധനക്രമത്തിൽ പങ്കെടുക്കുന്നതുവഴി രക്ഷാകര രഹസ്യത്തി

ലുള്ള ഭാഗഭാഗിത്വം ഓരോ വിശ്വാസിയിലും ആഴമായി ഉറയ്ക്കുന്നു.

ദൈവസാന്നിദ്ധ്യത്തെപ്പറ്റിയുള്ള ശക്തമായ പ്രചോദനവും അതിൽനിന്നുളവാകുന്ന ഭയഭക്തിയും ഈ ആരാധനക്രമത്തിന്റെ സവിശേഷതയാണ്. ദൈവം ഒരു രഹസ്യമാണെന്നും ദൈവികപദ്ധതി ഉൾക്കൊള്ളാൻ ദൈവികവെളിപാടിന്റെ സഹായമില്ലാതെ പരിമിതനായ മനുഷ്യനു കഴിവില്ലെന്നും ഏറ്റുപറയാൻ പ്രേരിപ്പിക്കുന്ന പ്രതീകങ്ങളാണ് ഈ ആരാധനക്രമത്തിലുള്ളത്. ക്രിസ്തീയ ആരാധനയിൽ പരിശുദ്ധ റൂഹായ്ക്കുള്ള സ്ഥാനം എത്രമാത്രമാണെന്ന് അന്ത്യോക്യൻ ആരാധനാരീതി നമ്മെ പഠിപ്പിക്കുന്നു. രണ്ടാം വത്തിക്കൻ കൗൺസിൽ ആവശ്യപ്പെടുന്ന ദൈവജനത്തിന്റെ പൂർണ്ണവും കർമ്മോത്സുകവും ബോധപൂർവ്വവുമായ ഭാഗഭാഗിത്വം (full, active and conscious participation SC 14) ഈ ആരാധനയുടെ പ്രത്യേകമായ സവിശേഷതയാണ്.

സുറിയാനി സഭാപിതാക്കന്മാരുടെ മനോഹരങ്ങളായ ഗാനങ്ങൾ അന്ത്യോക്യൻ ആരാധനയെ വളരെ സമ്പന്നമാക്കുന്നു. വിശുദ്ധരായ ആ പിതാക്കന്മാരുടെ ആദ്ധ്യാത്മീക നിറവിന്റെ മകുടോദാഹരണങ്ങളാണ് സുറിയാനി പാട്ടുകൾ. മണലാരണ്യങ്ങളിലും ഗുഹകളിലും ആശ്രമങ്ങളിലും ഇരുന്ന് ബൈബിൾ വായനയുടെയും പ്രാർത്ഥനയുടെയും ജാഗരണത്തിന്റെയും വെളിച്ചത്തിൽ ദൈവികമായി ലഭിച്ച ദൂതുകളെ അവർ പദ്യങ്ങളായി മാറ്റി. സുറിയാനി സഭ എക്കാലത്തും സ്മരിക്കുന്ന പിതാവാണ് മാർ അപ്രേം. അദ്ദേഹം 306-ൽ നിസീബിസിൽ ജനിച്ച് 373 ൽ എഡേസായിൽ നിര്യാതനായി. വൈദികനാകാൻ യോഗ്യതയില്ലെന്നു പറഞ്ഞ് ആജീവനാന്തം ഒരു ശെമ്മാശനായി അദ്ദേഹം ജീവിച്ചു. ഒരു ദൈവശാസ്ത്രജ്ഞനും അതോടൊപ്പം ഒരു കവിയുമായിരുന്നു ആ വിശുദ്ധൻ. അദ്ദേഹത്തിന്റെ കാലത്ത് പ്രചാരത്തിൽ വന്ന വേദവിപരീതങ്ങൾക്കെതിരെ സാധാരണക്കാർക്കുപോലും പാടാവുന്ന ഗീതങ്ങൾ രചിച്ച് കൂട്ടമായി പാടിയിരുന്നു. മാർ അപ്രേമിന്റെയും സാറൂഗിലെ മാർ യാക്കോബിന്റെയും മാർ ബാലായിയുടെയും അനവധി *ബോവൂസാകൾ* (അപേക്ഷകൾ) സുറി

യാനി സഭകളുടെ ആരാധനയിൽ ഉപയോഗിക്കുന്നു. ഇവർക്കു പുറമേ അന്ത്യോക്യായിലെ മാർ ഇസഹാക്ക്, എഡേസായിലെ മാർ

*അവയെല്ലാം എട്ടു നിറങ്ങളിൽ (രാഗത്തിൽ) പാടാവുന്നവയാണ്. ഇത് എക്കാറാ (അഷ്ടരാഗങ്ങൾ) എന്ന പേരിൽ അറിയപ്പെടുന്നു.*

യാക്കോബ്, അന്ത്യോക്യായിലെ മാർ സേവേറിയോസ്, ശെമവൂൻ കൂക്കോയോ എന്നിവരും സുറിയാനി സംഗീതത്തിൽ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ട്.

സുറിയാനി സംഗീതത്തിലെ കൂക്കോയോ രീതി (യജമാനൻ വരുമന്നേര...) സുറിയാനി ക്രിസ്ത്യാനികൾക്കു വളരെ സുപരിചിതമാണ്. *കൂക്കോയോ* എന്ന വാക്കിന്റെ അർത്ഥം കുശവൻ (Potter) എന്നാണ്. സാറൂഗിലെ മാർ യാക്കോബിന്റെ സമകാലീനായ ശെമവൂന്റെ ജോലി പാത്രം നിർമ്മിക്കലായിരുന്നു. ജോലിക്കിടയിൽ രചിച്ച കവിതകളാണ് കൂക്കോയോ രീതിയിലുള്ള ഗാനങ്ങൾ. അവ സുറിയാനി സംഗീതത്തിൽ *കോലോ* (വാക്കിന്റെ അർത്ഥം ശബ്ദം) കളുടെ ഗണത്തിൽപ്പെടുന്നു. *മദറോശോ* (ഉപദേശം), *സൂഗീസോ* (ഗീതം) *എനിയോനോ* (പ്രതിവാക്യം), *മാനീസാ* (മറുപടി), *മാവുർബോ* (സ്തുതിപ്പ്), കുക്കിലിയോൻ (സങ്കീർത്തനവും ഹാലേലൂയ്യായും ചേർത്തുള്ള ഗീതം), എക്ബോ (ചരണം) എന്നീ ഗണത്തിലുള്ള ഗീതങ്ങളുമുണ്ട്.

അവയെല്ലാം എട്ടു നിറങ്ങളിൽ (രാഗത്തിൽ) പാടാവുന്നവയാണ്. ഇത് *എക്കാറാ* (അഷ്ടരാഗങ്ങൾ) എന്ന പേരിൽ അറിയപ്പെടുന്നു. ഗ്രീക്കുസഭയിലെ Oktoechos (is the eight mode system used for the composition of religious chant in Byzantine, Syriac, Armenian, Georgian, Latin and Slavonic Churches) നോടു സാമ്യമുണ്ട്. *സഭാസംഗീതം എല്ലാം ശാസ്ത്രീയമായി ഉൾക്കൊള്ളിച്ചുകൊണ്ട് സഭാസംഗീതം പഠിക്കുന്നവർക്കും പാടുന്നവർക്കും അനായാസേന വ്യത്യസ്ത രാഗങ്ങളെ ഓർക്കുവാൻ ഉണ്ടാക്കിയിരിക്കുന്ന പുസ്തകത്തിന്റെ പേരാണ്' ബെസ്ഗാസാ - അല്ലെങ്കിൽ സഭാസംഗീ*

*തത്തിന്റെ ഭണ്ഡാഗാരം എന്നു പറയുന്നത്.* (Fr.M.P.George, സുറിയാനി സംഗീതം പേജ് 24) ആരാധനയിൽ ഉപയോഗിക്കുന്ന എല്ലാ പാട്ടുകളുടെയും ഈണം ഇതിൽ കൊടുത്തിരിക്കുന്നു.

മാർ അപ്രേമിന്റെ ബോവൂസാകൾ വളരെ ജനപ്രീതിയുള്ളവയാണ്. പാടാൻ എളുപ്പമുള്ളവയാണ്; അതുപോലെ അർത്ഥസമ്പുഷ്ടവുമാണ്.

പ്രാർത്ഥിപ്പാൻ നിന്നീടുമ്പോൾ
ചിന്തകൾ കേന്ദ്രീകൃതമാക്ക
കടിഞ്ഞാണിട്ടു നയിക്കവയെ
ഹൃദയേയനുതാപത്തിനായ്

തനുവതുപോൽ നിൻ ഹൃദയമതും
പ്രാർത്ഥനയിൽ നിന്നീടട്ടെ
ദേവാലയമാക്കുക മേനി
ശുദ്ധസ്ഥലമായ് മാനസവും (ശ്ഹീമ്മോ, തിങ്കൾ സൂത്താറാ)

*സൂത്താറാ* പ്രാർത്ഥനയിലെ എല്ലാവർക്കും സുപരിചിതമായ *കർത്താവേ കൃപചെയ്യണമേ, കൈക്കൊണ്ടടിയാരുടെ കർമ്മം...* എന്ന മാർ അപ്രേമിന്റെ *ബോവൂസാ*യിലെ ത്രിത്വസ്തുതി വളരെ ലളിതമാണ്; അതേസമയം ദൈവശാസ്ത്രപരവുമാണ്.

ത്രിത്വൈകത്വവുമേകത്വ
ത്രിത്വവുമായി സ്ഥിതിചെയ്യും
പിതൃസുത പരിശുദ്ധാത്മാവാം
സത്യൈകപരന്നായ് സ്തോത്രം. (സാധാരണ നമസ്ക്കാരം, സൂത്താറാ)

*മാർ അപ്രേമിനെപ്പോലെ കീർത്തികേട്ട ഒരു സുറിയാനി എഴുത്തുകാരനാണ് സാറൂഗിലെ മാർ യാക്കോബ്.*

മാർ അപ്രേമിനെപ്പോലെ കീർത്തികേട്ട ഒരു സുറിയാനി എഴുത്തുകാരനാണ് സാറൂഗിലെ മാർ യാക്കോബ്. ഏ.ഡി 451-ൽ യൂഫ്രട്ടീസ് തീരത്തുള്ള സാറൂഗ് ജില്ലയിൽ കുർത്താൻ

എന്ന സ്ഥലത്ത് ജനിച്ചു. സുറിയാനി ഭാഷയിലെ മറ്റൊരു പ്രമുഖ എഴുത്തുകാരനായ മാബൂഗിലെ മാർ പീലക്സീനോസ് ഇദ്ദേഹത്തിന്റെ സമകാലീനാണ്. മാർ യാക്കോബ് പദ്യത്തിലും മാർ പീലക്സീനോസ് ഗദ്യത്തിലുമാണ് എഴുതിയിരുന്നത്. എഴുപതാമത്തെ വയസ്സിൽ അന്തരിച്ച മാർ യാക്കോബ് കുറെക്കാലം സാറൂഗിലെ മെത്രാപ്പോലീത്തായും ആയിരുന്നു. പദ്യരൂപത്തിലുള്ള ഏകദേശം 760 പ്രസംഗങ്ങളാണ് (*മെമ്രാ* Homily)അദ്ദേഹത്തിന്റെ പ്രധാനകൃതി. അനവധി ബോവൂസാകൾ അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്നു. ഭക്തിയും അനുതാപവും നിറഞ്ഞ അപേക്ഷകളാണ് അവ. വൈദികർ ഉപയോഗിക്കുന്ന ശ്ഹീമ്മോ നമസ്ക്കാരത്തിലെ ബോവൂസാകളിൽ മിക്കവയും മാർ യാക്കോബിന്റെതാണ്. പാപം ദൈവസ്നേഹത്തിൽ നിന്നുള്ള അകല്ചയാണെന്നും സാത്താന്റെ ബന്ധനത്തിൽനിന്ന് മോചനത്തിന് ദൈവസഹായം ആവശ്യമാണെന്നും മാർ യാക്കോബ് നന്നായി പാടുന്നുണ്ട്.

നിൻ സ്നേഹത്തിൽ നിന്നും നീങ്ങാൻ ഇടയാകരുതേ-
പാപത്താൽ ഞാൻ അന്യനതായി നിൻ സ്നേഹേ ചേർക്ക.
പാപത്തിൻ വൻ ഗർത്തമതിൽ ഞാൻ താണീ-ടു-ന്ന-ല്ലോ
കൈ തന്നിവനെ നാശക്കുഴിയിൽ നിന്നു കരേ-റ്റേണം
ദുഷ്ടൻ വലയിൽ വീഴ്ത്താനെന്നെ തേടീടുന്നു-
അവനുടെ വലയെ പൊട്ടിച്ചീടാൻ ബലമേകേണമേ.
(തിങ്കൾ മൂന്നാം മണി)

പാപം ആത്മാവിന്റെ രോഗമാണെന്നും അത് ആത്മാവിന്റെ സൗന്ദര്യം മുഴുവൻ ഇല്ലാതാക്കുമെന്നും പാപി അനുതപിക്കുമ്പോൾ ആ സൗന്ദര്യം തിരിച്ചു നല്കാൻ ദൈവം സൂക്ഷിച്ചുവച്ചിരിക്കുന്നുവെന്നും മാർ യാക്കോബ് വിശദമായി വർണ്ണിക്കുന്നു.

*സുറിയാനി സഭാപിതാക്കന്മാർക്ക് അനുതാപത്തിന്റെ പെരുന്നാളാണ് കണ്ണീർ. പശ്ചാത്താപത്തിന്റെ അടയാളമാണ് കണ്ണീർ.*

രോഗി - ണിയായോ - രാത്മാ - വയ്യോ - ചോദിച്ചീ - ടുന്നു
പാപ - ത്തിനു മുൻ - പുള്ളൊരു കാന്തി ആരിനി നല്കീടും?
കരുണാ - ലയനാം ദൈവ - ത്താൽ ഞാൻ സ്വീകൃതയ - ല്ലെങ്കിൽ
ആരേ - കീടും നഷ്ടമതായോ - രെൻ സൗന്ദര്യത്തെ?
നാഥാ കൃപയാൽ പാപ - ക്കറകൾ മായിച്ചീ - ടേണം
വീണോരിവനെ, യേറ്റാൻ വേറെ ആരുമെനി - ക്കില്ല
നൃപരൂ - പിണിയാ - മാത്മാവേ നീ വന്നീടുക വേ - ഗം
നാഥൻ കയ്യാൽ നിൻ സൗ - ന്ദര്യം വീണ്ടും പ്രാ - പിക്ക
വാഗ്ദത്തം പോൽ നല്കീടും നിൻ കാന്തിയെയെല്ലാം താൻ
അർ - ത്ഥിക്കുമ്പോൾ വീണ്ടും നല്കാൻ സൂക്ഷിച്ചീ - ടുന്നു.
(ചൊവ്വാ മൂന്നാം മണി)

സ്വന്തം നിസ്സഹായത മനസ്സിലാക്കിയ ആത്മാവ് ദൈവ കൃപയ്ക്കായി കേണപേക്ഷിക്കുന്നു.

നിന്നാർദ്രതയതിനായ് ദാഹിപ്പേൻ കൃപയില്ലാതിനിയൊട്ടും
ജീവിപ്പാൻ സാധ്യമതല്ലെന്നറിയുന്നേൻ സമയം
പോയീടുന്നു, ഞാനോ വ്യർത്ഥമതായ് പണിചെയ്‌വേൻ
ജീവനതിന്നന്ത്യമതിൽ നിന്നുടെതാവാൻ കൃപചെയ്
വ്യാജാധിപനെൻതനുവിൽ ശരമേറ്റുകയാൽ വ്രണിതൻ
ബലവാനങ്ങൗഷധമിങ്ങേകീടണമേ, കൃപയാൽ (വ്യാഴം മൂന്നാംമണി)

യാക്കോബിന്റെ ബോവൂസാ പൊതുവെ അവസാനിക്കുന്നത് മനുഷ്യഹൃദയങ്ങളെ അനുതാപത്തിലേക്കു നയിക്കണമേ എന്ന് അപേക്ഷിച്ചുകൊണ്ടാണ്.

യാമപ്രാർത്ഥനകളും മറ്റു ശുശ്രൂഷകളും ആരംഭിക്കുന്നത് കർമ്മിയുടെ ത്രിത്വസ്തുതിയോടുകൂടിയാണ്. *ശുബ്ഹോ ലാബോ ഉലബ്രോ വൽറൂഹോ കാദീശൊ.* (സ്തുതിപ്പും സ്തോത്രവും ദൈവാരാധനയുടെ വളരെ പ്രധാനപ്പെട്ട ഘടകങ്ങളാണ്. വിശദമായി ഫാദർ ഗീവർഗീസ് പണിക്കർ കാരിച്ചാൽ, മലങ്കര കുർബാന തീർത്ഥാടക സഭയിൽ പേജ് 128 മുതൽ) അതിനു ജനത്തിന്റെ പ്രത്യുത്തരം പാപബോധത്തോടെ കരുണ യാചിച്ചുകൊണ്ടാണ്. *ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ അനുഗ്രഹങ്ങളും കരുണയും രണ്ടുലോകങ്ങളിലും എന്നേക്കും ചൊരിയപ്പെടുമാറാകണമേ.* സുറിയാനി സഭാപിതാക്കന്മാർക്ക് അനുതാപത്തിന്റെ പെരു

ന്നാളാണ് കണ്ണീർ. പശ്ചാത്താപത്തിന്റെ അടയാളമാണ് കണ്ണീർ. പാപത്തെക്കുറിച്ചുള്ള സങ്കടത്തിന്റെ പ്രകാശനമാണ് അത്. Book of Steps ന്റെ ഗ്രന്ഥകർത്താവ് രണ്ടുതരം കണ്ണീരിനെക്കുറിച്ച് പറയുന്നു.

സങ്കടത്തിൽ നിന്ന് ഉളവാകുന്ന കണ്ണീരുണ്ട്; സന്തോഷത്തിൽ നിന്നുണ്ടാകുന്ന കണ്ണീരുമുണ്ട്. നമ്മുടെ കർത്താവ് അരുളിച്ചെയ്തതുപോലെ: *നിങ്ങൾ കരയുകയും വിലപിക്കുകയും ചെയ്യും. എന്നാൽ, ലോകം സന്തോഷിക്കും.. നിങ്ങൽ ദുഖിതരാകും. എന്നാൽ നിങ്ങളുടെ ദുഃഖം സന്തോഷമായി മാറും* (യോഹ 16:20). ഒരാൾ സ്വന്തം പാപത്തെ ഓർത്ത് കരഞ്ഞേക്കാം. അതു നല്ലതുമാണ്. എഴുതപ്പെട്ടിരിക്കുന്നതുപോലെ: *ദൈവഹിതപ്രകാരമുള്ള ദുഖം രക്ഷാകരമായ പശ്ചാത്താപം ജനിപ്പിക്കുന്നു*(2 കോറി 7:10). വേറൊരാൾ പാപത്തെ ജയിച്ച്, തിന്മ പ്രവർത്തികളിൽ നിന്നകന്ന് നന്മ ചെയ്തേക്കാം. അയാൾ സന്തോഷംകൊണ്ട് കരയും

> *പാപികളുടെ കണ്ണിൽനിന്നും തൂകുന്ന കണ്ണീർ അനുതാപത്തിന്റെ പെരുന്നാളാണെന്നും അനുതാപത്തെ ചിത്രീകരിക്കാൻ കണ്ണീരിനെക്കാൾ മേൽത്തരമായ ഒരു ചായവും കണ്ടുപിടിക്കാൻ സാധ്യമല്ലെന്നും യാക്കോബ് പറയുന്നു.*

സങ്കീർത്തകന്റെ വചനങ്ങൾ കണ്ണീരിന്റെ കാര്യത്തിൽ വളരെ ശ്രദ്ധേയമാണ്:

*കരഞ്ഞുകരഞ്ഞു ഞാൻ തളർന്നു, രാത്രിതോറും ഞാൻ കണ്ണീരൊഴുക്കി, എന്റെ തലയണ കുതിർന്നു. കണ്ണീരുകൊണ്ട് എന്റെ കിടക്ക നനഞ്ഞു. ദുഖംകൊണ്ട് എന്റെ കണ്ണുമങ്ങുന്നു.* (സങ്കീ 6:6–7)

*എന്റെ കണ്ണീർക്കണങ്ങൾ അങ്ങു കുപ്പിയിൽ ശേഖരിച്ചിട്ടുണ്ട്. അവ അങ്ങയുടെ ഗ്രന്ഥത്തിലുണ്ടല്ലോ.* (സങ്കീ 56:8).

ഈ സങ്കീർത്തന വാകൃങ്ങൾ മനസ്സിൽ കണ്ടുകൊണ്ടായിരിക്കാം സാറൂഗിലെ മാർ യാക്കോബ് ഇപ്രകാരം മനോഹരമായി കണ്ണീരിനെ ചിത്രീകരിച്ചിരിക്കുന്നത്. പാപികളുടെ കണ്ണിൽനിന്നും തൂകുന്ന കണ്ണീർ അനുതാപത്തിന്റെ പെരുന്നാളാണെന്നും അനുതാപത്തെ ചിത്രീകരിക്കാൻ കണ്ണീരിനെക്കാൾ മേൽത്തരമായ ഒരു ചായവും കണ്ടുപിടിക്കാൻ സാധ്യമല്ലെന്നും യാക്കോബ് പറയുന്നു.

മിഴിനീരാലെ മുഖമഭിഷിക്തം ഏങ്ങൽവിലാപം
ഇവയാൽ വായും പൂട്ടിയ പാപി സ്നേഹാർഹനുമാം
അനുതാപികൾ തൻ കണ്ണിൽനിന്നും തൂകും കണ്ണീർ
വിലതീരാത്തൊരു രത്നങ്ങളിലും വിലയേറിയതാം
അനുതാപത്തെ ചിത്രിപ്പാൻ നീ ചായം തേടിൽ
മിഴിനീരതിലും മേൽത്തരമായതു കണ്ടെത്തീടാ
അനുതാപത്തിൻ പെരുന്നാളല്ലോ പാപികൾ കണ്ണീർ
കണ്ണീരാലെ മോചനമേന്തി സന്തോഷിക്ക.(ശ്ഹീമ്മോ, ചൊവ്വാ
സൂത്താറാ-മാർ യാക്കോബിന്റെ ബോവൂസാ)

തിങ്കൾ, ചൊവ്വാ ദിവസങ്ങളിലെ നമസ്ക്കാരത്തിന്റെ പ്രധാന പ്രമേയം അനുതാപമാണ്. എല്ലാദിവസങ്ങളിലെയും സന്ധ്യ, പ്രഭാത നമസ്ക്കാരങ്ങളിലെ നീണ്ട കോലോകളിലെ (സെദറായും എത്രോയും കഴിഞ്ഞുള്ള ഗീതങ്ങളാണ് കോലോ എന്നറിയപ്പെടുന്നത്. കോലോ എന്ന സുറിയാനി വാക്കിന്റെ അർത്ഥം ശബ്ദം എന്നേയുള്ളു) ഒരു ഭാഗം അനുതാപത്തെക്കുറിച്ചാണ്.

കരുണക്കടലേ ഞാൻ നോക്കും
ദേവാ തനയാ എൻ പാപം പെരുകി പിഴകൾ
വർദ്ധിച്ചയ്യയ്യോ-
കഴുകണമെന്നെ സോപ്പായാൽ
ഏകണമെൻ ബാഷ്പാൽ വെണ്മ
പിതൃസ്നേഹത്താൽ
യാചിക്കുന്നേൻ ഞാൻ

മൂല്യമിതാ തരണം തൈലം
വ്യാപാരിയോടേവം പറയും പാപിനിതന്റെ
നാദം ബഹുമധുരം
നൽകുക മേൽത്തരമാം തൈലം

ഞാനതിലെൻ മിഴിനീർ ചേർത്തിട്ടേകാത്മജനെ
അഭിഷേചിക്കട്ടെ. (തിങ്കൾ സൂത്താറാ, കോലോ)

ശ്ഹീമ്മൊ നമസ്ക്കാരത്തിലെ മറ്റു ചില ഗീതങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു. വേദപുസ്തകത്തിലെ വചനങ്ങളെ അധീകരിച്ചാണ് പ്രസ്തുത ഗീതങ്ങൾ.

സിദ്ധരെയല്ല വിളിപ്പാൻ ഞാൻ
വന്നിഹ, പാപികളനുതാപം
പ്രാപി - ച്ചീടാനായത്രെ (മത്താ 9:10 - 13)
നാഥൻ - ചൊന്നേവം

പാപികളേ ജീവൻ നേടാൻ
കരുണാവാതിലണഞ്ഞിടുവിൻ
തേറിൻ - നിങ്ങൾ മൃതരാവാൻ
കാംക്ഷി - ക്കുന്നില്ലേൻ.
(എസ 18:32; 33:11) (തിങ്കൾ, പ്രഭാതം)

പാപം നീ മേലിൽ
ചെയ്യരുതേ പാപീ
വീഴായ്‌വാൻ സിദ്ധൻ സൂക്ഷിച്ചീടട്ടെ (1 കോറി 10:12)
നീതിയിതാ നില്പൂ
വാതില്ക്കൽ - ചുരുളിൽ
മുഖനോട്ടമതെന്യേ (നിയമാ 10:17; മർക്കോ 12:14; ലൂ 20:21; കൊളോ 3:25) സകലവുമെഴുതുന്നു
ഹാലേലൂയ്യാ - ഉ - ഹാലേലൂയ്യാ
രഹസ്യവുമറിവോനെ കൃപചെയ്തീടണമേ. (ചൊവ്വാ പ്രഭാതം.)

നാഥാ നിൻ സ്തുതിയും കീർത്തനവും
വിട്ടകലാനിടയാകരുതേ
നിർദ്ദയമായെന്നെ വിധിക്കരുതേ
പാതകനിവനെന്നറിയുന്നേൻ
എൻ കടമെല്ലാം ചോദിക്കിൽ
എന്നവകാശം നിത്യാഗ്നി
ജീവൻ നഷ്ടമതാക്കിയഹം
പ്രാർത്ഥിക്കാത്തൊരു മൂകനുമായ്
കൃപയാലെൻ പിഴ പോക്കണമേ. (ബുധൻ പ്രഭാതം)

കരുണാവാതിൽ കള്ളനുപോൽ (ലൂക്കോ 23:43) നാഥാ തുറക്കണമേ

അടിയാർക്കായും ചുങ്കക്കാരൻ (ലൂക്കോ 18:9-14) പാപിനി (യോഹ 8:2-11) ഇവരീന്നെന്നതുപോൽ
അനുതാപം കൈക്കൊള്ളണമേ ഞങ്ങളിൽനിന്നും
തള്ളിയ ശെമഓനെപ്പോലെ (ലൂക്കോ 22::54-62)
പാവനമാക്കണമേ, നാ-ഥാ
അനുതാപികളിൽ സന്തുഷ്ടനുമാണല്ലോ നീ. (വ്യാഴം സന്ധ്യ)

നാഥാ നിൻ കതകിൽമുട്ടി കൃപ യാചിക്കും
പഴകിയ പാപിയിവൻ
നിന്നുടെ വഴിയിയിൽനിന്നും ഞാൻ തെറ്റിപ്പോയി
തെറ്റുകളേറ്റു പറഞ്ഞിനിമേൽ
ജീവിപ്പാനായ് - നിൻ കൃപയേകണമേ.(വ്യാഴം പ്രഭാതം)

പാപി - ഞാനതി പാപിയതാ-
ണെന്നെപ്പോ - ലെ അങ്ങയെ ആരും ഒരുനാളും
കോപി - പ്പിച്ചില്ല
ഹ്യസ്വം - ജീവിതമെൻ മൃതിയും
അകലത്ത-ല്ലെന്തിനി ചെയ്യേണ്ടൂ ? സ്നേഹപരാ,
ഋണമോചനമേക. (ശനി പ്രഭാതം)

മനസ്സാ പിഴ ചെയ്തേൻ
മനസ്സാ തേറുന്നു
സാത്താൻ തൻ കെണിയിൽ വീണെന്നറിയു-ന്നേൻ
അനുതാപമെഴാത്തോ-
രെൻ സ്ഥിതിയതികഠിനം
കാലാന്ത്യേയണയും വിധിയിങ്കൽ നാ-ഥാ
ഹാ - ഹാ കനിവായിനവിൽ നീ കൃപചെയ്തിടേണം
(ചൊവ്വാ പ്രഭാതം)

**വ്യാഴാഴ്ച പ്രഭാതത്തിലെ എനിയോനൊ മുഴുവൻ തെറ്റുകളേറ്റുപറഞ്ഞ് മോചനം യാചിക്കുന്നതാണ്.**

സവിധേ - വന്നിപ്പോൾ
പിഴമോചനമർത്ഥിക്കുന്നേൻ
കാരു-ണ്യേ-ശാ, നീ എന്റെ
ദോഷത്വങ്ങൾ പോക്കണമേ
പാപിയിവന്മേൽ കൃപയുണ്ടാ-കേ-ണം

ചുങ്ക - ക്കാരൻപോൽ
ചോരൻ പാപിനിയിവരൊപ്പം

വിളിചെ - യ്യുന്നേൻ, ദേവേശാ
പിഴമായിച്ചുത്തരമരുൾക
പാപിയിവന്മേൽ കൃപയുണ്ടാ - കേ - ണം

നാഥാ - കേഴുന്നേ - ൻ
എന്നെപ്പോലപരനിഹത്തിൽ
കാണ്മീ - ല - യ്യോ, പാപിയിവൻ

കോപിപ്പിച്ചേൻ അത്യധികം
പാപിയിവന്മേൽ കൃപയുണ്ടാ - കേ - ണം

ദേവാ - കൃപചെയ്നീ-
സങ്കീർത്തനമമ്പത്തൊന്നിൽ
പാടി - ദാ - വീദ് എൻപാപ-
ക്കറകളെയെല്ലാം കഴുകണമേ
പാപിയിവന്മേൽ കൃപയുണ്ടാ - കേ - ണം. (വ്യാഴം പ്രഭാതം)

വലിയനോമ്പ് ആരംഭിക്കുമ്പോൾ നടത്തുന്ന ശുബ്ക്കോനൊ ശുശ്രൂഷ (അനുരഞ്ജന ശുശ്രൂഷ) യിൽ ഉടനീളം അനുതാപത്തിന്റെ ഗീതങ്ങളും പ്രാർത്ഥനകളുമാണ്. *എനിയോനോ* (മറുപടിഗീതം) യുടെ ഒരുഭാഗം മാത്രം ഇവിടെ ഉദ്ധരിക്കുന്നു.

പാപം ചെയ്തേൻ ദയവാനേ, പ്രാർത്ഥന കേട്ടെൻ
പിഴ മായിക്കണമേ
നാഥാ, സർവ്വേശാ കൃപചെയ് - കെന്നിൽ

ഏറും കടപാപങ്ങളിൽ ഞാൻ മലിനതയാർന്നു
അതിനാൽ കേഴുന്നേൻ
നാഥാ, സർവ്വേശാ കൃപചെയ് - കെന്നിൽ.

കേഴുന്നേൻ പാപിനിയെപ്പോൽ അർത്ഥിക്കുന്നേൻ
ചുങ്കക്കാരൻപോൽ
നാഥാ, സർവ്വേശാ കൃപചെയ് - കെന്നിൽ

വിശുദ്ധ കുർബാനയിലെ ആദ്യശുശ്രൂഷയായ ഒരുക്ക ശുശ്രൂഷ (*തൂയോബൊ*) യുടെ ഒന്നാം ഭാഗം (മൽക്കിസദേക്കിന്റെ ക്രമം) അനുതാപത്തിന്റെ ശുശ്രൂഷയാണ്. അതിലെ എക്ബോ ഇപ്രകാരമാണ്.

പാപികളോടു കരുണ ചെയ്യുന്നവനേ, നിന്നോടു ഞാൻ പാപം ചെയ്തു. സകലത്തിന്റെയും നാഥനായ കർത്താവേ, എന്റെ പ്രാർത്ഥനകേട്ട്, പിഴകൾ ക്ഷമിച്ച് എന്നോടു കരുണ ചെയ്യണമേ.

**ദൈവകരുണയുടെ അനുഭവം**

ഫ്രാൻസിസ് മാർപ്പാപ്പ തന്നെക്കുറിച്ചുതന്നെ നൽകുന്ന വിവരണം ഇതാണ്. *ദൈവം കരുണാപൂർവ്വം തൃക്കൺ പാർത്ത പാപിയായ ഒരു മനുഷ്യൻ.* സുറിയാനി സഭയിലെ ആരാധനക്രമത്തിൽ പങ്കെടുക്കുന്ന ഒരു വിശ്വാസിക്കു ലഭിക്കുന്ന ദൈവാനുഭവം ഇതായിരിക്കണം. പാപിയായ എന്നിൽ കരുണ തോന്നുന്ന ദൈവം. ദൈവത്തിന്റെ സവിശേഷമായ ലക്ഷണമാണ് കരുണ. ഈ കരുണയാണ് സഭയിൽനിന്നു ലഭിക്കേണ്ടത്. അതിനുവേണ്ടിയാണ് ക്രിസ്തു സഭ സ്ഥാപിച്ചത്. ദൈവം സ്നേഹമാണ്. സ്നേഹത്തിന്റെ തീവ്രതയാണ് കരുണ. *തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു* എന്ന് വി.യോഹന്നാൻ (3:16) പറയുമ്പോൾ അതാണ് ഉദ്ദേശിക്കുന്നത്. കരുണ എന്ന പദത്തിന് സാധാരണ ഉപയോഗിക്കുന്ന സുറിയാനി പദം *റഹ്മെ* എന്നാണ്. *റ്ഹേം* എന്ന ക്രിയാപദത്തിൽ നിന്നാണ് *റഹ്മെ* ഉത്ഭവിക്കുന്നത്. *റ്ഹേം* എന്ന മൂലപദത്തിന്റെ അർത്ഥം അവൻ സ്നേഹിച്ചു എന്നാണ്. അതിന്റെ തീവ്രഭാവമാണ് അവനു കരുണയുണ്ടായി എന്നർത്ഥമുള്ള *റാഹേം* എന്ന ക്രിയാപദം. അതിൽ നിന്നാണ് കരുണയെ സൂചിപ്പിക്കുന്ന *റഹ്മെ* ഉണ്ടാകുന്നത്.

*ദൈവത്തിന്റെ സവിശേഷമായ ലക്ഷണമാണ് കരുണ. ഈ കരുണയാണ് സഭയിൽനിന്നു ലഭിക്കേണ്ടത്.*

*കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തലകുനിക്കണം.* വി.കുർബാനയിലും മറ്റു ശുശ്രൂഷകളിലും നാം പലപ്പോഴും കേൾക്കാറുണ്ട്. കരുണയുള്ള ദൈവം കരുണ ചെയ്യണമേ എന്നാണ് നാം പ്രാർത്ഥിക്കുന്നത്. ചുങ്കക്കാരന്റെ (ലൂ 18:13) വിനയാന്വിതമായ പ്രാർത്ഥനയാണത്. ദൈവം അതിലാണ് കൂടുതൽ പ്രീതിപ്പെടുന്നത്. ലത്തീൻ സഭയിലും, ഗ്രീക്കു സഭയിലും, സുറിയാനി സഭയിലും ഒരുപോലെ ഉപയോഗിക്കുന്ന *കുറിയേലായിസ്സോൻ* എന്ന ഗ്രീക്കു പദത്തിന്റെ

അർത്ഥവും കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമേ എന്നാണ്. ദൈവത്തിന് ഏറ്റവും ഇഷ്ടമുള്ള പ്രാർത്ഥനയാണത്. *മോറാൻ എസ്റഹാം അലൈൻ, മൊറിയോ റാഹേം അലൈൻ.., കുറിയേലായിസോൻ* എന്നീ പദങ്ങൾ ഈ അർത്ഥത്തിൽ സുറിയാനി സഭ നിരന്തരം ഉപയോഗിക്കുന്നു. പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി വി.കുർബാനയിലും മാമ്മോദീസായിലും, പട്ടംകൊട ശുശ്രൂഷയിലും, പെന്തിക്കൊസ്തിയുടെ ശുശ്രൂഷയിലും ഒക്കെ പ്രാർത്ഥിക്കുന്നത് *കുറിയേലായിസോൻ* എന്നു ചൊല്ലിയാണ്. കരുണയുള്ള ദൈവത്തിന്റെ മുമ്പാകെ വിനയത്തോടെനിന്ന് കരുണ യാചിക്കുന്നതാണ് യഥാർത്ഥ പ്രാർത്ഥന.

പ്രാർത്ഥനയുടെ സുറിയാനിപദം *സ്ലൂസൊ* എന്നാണ്. തല കുനിക്കുക എന്നർത്ഥമുള്ള *സ്ലൊ* ആണ് അതിന്റെ മൂല ക്രിയാരൂപം. അതിന്റെ തീവ്രഭാവമാണ് പ്രാർത്ഥിക്കുക എന്നർത്ഥമുള്ള *സാലി.* അതിൽനിന്നാണ് *സ്ലൂസൊ* എന്ന നാമരൂപം. തല കുനിക്കാതെ ആർക്കും പ്രാർത്ഥിക്കാൻ സാധിക്കുകയില്ല. ഫരിസേയൻ സ്വന്തം പുണ്യപ്രവർത്തികളെക്കുറിച്ച് പൊങ്ങച്ചംപറഞ്ഞ് അഹംഭാവത്തോടെ ആത്മപ്രശംസ ചെയ്യുകയായിരുന്നു. മറ്റുള്ളവരെ പരിഹസിച്ചുകൊണ്ട് അയാൾ നിവർന്നുനിന്ന് നെഞ്ച് വിരിച്ച് ദൈവത്തെ സ്തുതിക്കുകയായിരുന്നു. ചുങ്കക്കാരനാകട്ടെ സ്വർഗത്തിലേക്കു കണ്ണുകൾ ഉയർത്താൻപോലും ധൈര്യപ്പെടാതെ കുനിഞ്ഞുനിന്ന് കരുണ യാചിക്കുകയായിരുന്നു. അവനിലേക്ക് ദൈവത്തിന്റെ കരുണ ഒഴുകിയിറങ്ങി.

ദൈവത്തിന്റെ കരുണ നമ്മൾ ഏറ്റവും കൂടുതൽ അനുഭവിച്ചറിയുന്നത് കുമ്പസാരക്കൂട്ടിലാണ്. കർത്താവിന്റെ കാരുണ്യവും ക്ഷമയും വാരിവിതറുന്ന സ്ഥലമാണവിടം. കരുണ ഇല്ലെങ്കിൽ, ദൈവത്തിന്റെ പാപമോചനമില്ലെങ്കിൽ ഈലോകത്തിനു നിലനിൽക്കാൻ കഴിയുകയില്ല. നിവർത്തിപ്പിടിച്ച കരങ്ങളുമായി മക്കളെ കാത്തുനിൽക്കുന്ന പിതാവാണ് ദൈവം. നമ്മുടെ തിരിച്ചുവരവും പ്രതീക്ഷിച്ച്

> *ദൈവത്തിന്റെ കരുണ നമ്മൾ ഏറ്റവും കൂടുതൽ അനുഭവിച്ചറിയുന്നത് കുമ്പസാരക്കൂട്ടിലാണ്. കർത്താവിന്റെ കാരുണ്യവും ക്ഷമയും വാരിവിതറുന്ന സ്ഥലമാണവിടം.*

എന്നും ചക്രവാളത്തിൽ കണ്ണുംനട്ട് തമ്പുരാൻ കാത്തുനിൽക്കുകയാണ്. ധൂർത്തപുത്രന്റെ ഉപമ (ലൂ 15:11–24) പാപികളുടെ മാനസാന്തരത്തിനായി കാത്തിരിക്കുന്ന ദൈവപിതാവിന്റെ കഥയാണ്. അകലെവച്ചേ അപ്പൻ മകനെ കണ്ടു. പുത്രന് എന്തെങ്കിലും പറയാൻ കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹം അവന്റെ അടുത്തേക്ക് ഓടിച്ചെല്ലുന്നു. അവൻ പാപങ്ങൾ ഏറ്റുപറയുന്നതിനു മുമ്പുതന്നെ പിതാവ് അവനെ കെട്ടിപ്പിടിച്ചു ചുംബിക്കുന്നു. ഇതാണ് ദൈവത്തിന്റെ കാരുണ്യം. കുമ്പസാരം എന്ന കൂദാശ കരുണയുടെ കൂദാശയാണ്. ശ്ലീഹന്മാർക്ക് ഉയിർപ്പിനുശേഷം പ്രത്യക്ഷപ്പെട്ട് പരിശുദ്ധാത്മാവിനെ കൊടുത്തുകൊണ്ട് കർത്താവ് നൽകിയ അധികാരം ഇതാണ് (യോഹ 20:19–23). പാപം ക്ഷമിക്കാനുള്ള അധികാരം. ഈ സുവിശേഷഭാഗമാണ് കശ്ശീശ്ശാ പട്ടം നൽകുമ്പോൾ സുറിയാനി സഭയിൽ കാർമ്മികൻ അർത്ഥിയുടെ തലയിൽ ഏവൻഗേലിയോൻ പുസ്തകം വച്ചുകൊണ്ട് വായിക്കുന്നത്. മനുഷ്യരുടെ അനവധിയായ പാപങ്ങൾ കർത്താവിന്റെ കരുണയാൽ ക്ഷമിക്കപ്പെടുന്നത് സഭയിലെ വലിയ ഭാഗ്യമാണ്.

> *മനുഷ്യരുടെ അനവധിയായ പാപങ്ങൾ കർത്താവിന്റെ കരുണയാൽ ക്ഷമിക്കപ്പെടുന്നത് സഭയിലെ വലിയ ഭാഗ്യമാണ്.*

പാപാകൃത്യങ്ങൾ ക്ഷമിക്കപ്പെട്ടോൻ
ഹാ – മറയ്ക്കപ്പെട്ടവനായും ഭാഗ്യം
കർത്താവവനുടെ പാപങ്ങൾ ഗണിക്കാത്തവനും
ഹാ – ഹൃദയേ വഞ്ചനയില്ലാത്തവനും ഭാഗ്യം (സങ്കീ 32:1,2)
(ശ്ഹീമ്മോ തിങ്കൾ സന്ധ്യ)

അന്ത്യോക്യൻ ആരാധനക്രമത്തിന്റെ മറ്റൊരു വലിയ സമ്പത്താണ് പ്രുമിയോൻ സെദറാകൾ. വി.കുർബാനയിലും മറ്റു കൂദാശകളിലും യാമനമസ്ക്കാരത്തിലും മറ്റു ശുശ്രൂഷകളിലും സംയുക്തമായി വരുന്ന രണ്ടു പ്രാർത്ഥനകളാണ് ഇവ. പ്രുമിയോൻ എന്ന ഗ്രീക്ക് വാക്കിന്റെ അർത്ഥം മുഖവുര, ആമുഖം എന്നൊക്കെയാണ്. ഇത് പ്രാരംഭ വിവരണവും

സ്തുതിപ്പുമാണ്. താരതമ്യേന ദീർഘമായ സെദറായ്ക്ക് തൊട്ടുമുമ്പുള്ള ചെറിയ സ്തുതിപ്പാണ്. സെദറാ എന്ന സുറിയാനി പദത്തിനു നിര (ക്രമം) എന്നർത്ഥമാകുന്നു. പല ചെറിയ സ്തുതിപ്പുകളും അപേക്ഷകളും ഒന്നായി കൂട്ടിയിണക്കിയ പ്രാർത്ഥനയാകയാൽ ഇതിന് ഈ പേരു കിട്ടി. ജറുസലേം ദേവാലയത്തിന്റെ പ്രതിഷ്ഠാവേളയിൽ യാഗപീഠത്തിനുമുമ്പിൽ കൈകൾ വിരിച്ചുനിന്ന് സോളമൻ ചൊല്ലിയ പ്രാർത്ഥനയെ (1 രാജാ 8:22-53; 2 ദിനവൃ 6:14-42) സെദറാ അനുസ്മരിപ്പിക്കുന്നു. പ്രാസം ഒപ്പിച്ചുള്ള വർണ്ണനകളും സ്തുതികളും അപേക്ഷകളും ഒന്നിനു പിന്നാലെ ഒന്നായി നിരത്തിവച്ചിരിക്കുകയാണ് സെദറായിൽ. മനോഹരമായ വർണ്ണനകളും ഹൃദയസ്പർശിയായ ആശയങ്ങളും മനംകവരുന്ന വാചാവിലാസവും സെദറാകളുടെ പ്രത്യേകതയാണ്. പെസഹാ വ്യാഴാഴ്ച വി.കുർബാനയിൽ ഉപയോഗിക്കുന്ന സെദറാ ഒരു ഉദാഹരണമാണ്. കേട്ട് ധ്യാനിക്കുവാനുള്ളവയാണ് സെദറാകൾ.

ഒൻപതാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ദാറായിലെ ജോൺ ആണ് ആദ്യമായി ആരാധനക്രമങ്ങളിൽ സെദറാകളുടെ ഉപയോഗത്തെപ്പറ്റി പരാമർശിക്കുന്നത്. എന്നാൽ ഏഴാം നൂറ്റാണ്ടുമുതൽ സെദറാകൾ നിലവിൽ വന്നിരുന്നു. അന്ത്യോക്യൻ പാത്രിയർക്കീസായിരുന്ന യോഹന്നാനാണ് സെദറാകളുടെ ഉപജ്ഞാതാവ്. പാത്രിയർക്കീസന്മാരായിരുന്ന സേവേറിയോസ്, അത്താനാസ്യോസ് തുടങ്ങിവരാണ് സെദറാകളുടെ മറ്റു രചയിതാക്കൾ.

5

# The Church: Christ's Fundamental Sacrament

- The Church is inspired and moved by the Holy Spirit to do her part towards the full realization of the Plan of God Who Has established Christ as the Source of Salvation.



# സഭ രക്ഷയുടെ സാർവ്വത്രിക കൂദാശ

> കർത്താതന്നൊടു സംസാരിക്കേണ്ടുന്നവരെല്ലാം
> സഭയുൾപൂകട്ടെയിതാ താനതിൽ മേവീടുന്നു. (ക്യംതാ - രാത്രി)*

ഇതിനോടു സമാനമായ ആശയമാണ് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ തിരുസഭയെക്കുറിച്ചുള്ള പ്രമാണ രേഖയിലുള്ളത്. രക്ഷയ്ക്ക് സഭ അത്യാവശ്യമെന്ന് അത് ആവർത്തിച്ച് പ്രഖ്യാപിക്കുന്നു

> രക്ഷയ്ക്ക് ഈ തീർത്ഥാടകസഭ അവശ്യാവശ്യകമാണെന്ന് സഭ പഠിപ്പിക്കുകയാണ്. എന്തെന്നാൽ, മദ്ധ്യസ്ഥനും രക്ഷയുടെ മാർഗവും മിശിഹാ ഒരുവൻ മാത്രമാണ്. അവൻ സഭയാകുന്ന തന്റെ ശരീരത്തിൽ നമുക്കു സന്നിഹിതനാകുന്നു. (L.G 14)

യേശുക്രിസ്തു തന്റെ പീഡാനുഭവവും മരണവും ഉത്ഥാനവുംവഴി ലോകത്തെ മുഴുവൻ രക്ഷിച്ചു, ആ രക്ഷണീയ പ്രക്രിയ തുടരുവാനാണ് സഭയെ സ്ഥാപിച്ചത്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ സഭ യേശുവിന്റെ തുടർച്ചയാണ്. തന്റെ രണ്ടാമത്തെ ആഗമനംവരെ രക്ഷണീയഫലങ്ങൾ എല്ലാവർക്കും ലഭ്യമാക്കാൻ സഭയെ ക്രിസ്തു നിയമിച്ചാക്കി. ക്രിസ്തു സഭയെ സ്നേഹിക്കുകയും അവളെ വിശുദ്ധീകരി



* അനുബന്ധം 1

ക്കാൻവേണ്ടി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തു (എഫേ 5:25).

> തിരുസഭയെ വിവാഹംചെയ്ത ദൈവപുത്രനു സ്തുതി
> അവൻ തന്റെ നിഷ്കളങ്ക രക്തം അവൾക്ക് സ്ത്രീധനമായി നല്കി
> മാമോദീസായെ ഒരു വിശുദ്ധ ഉദരമായി അവളിൽ സ്ഥാപിച്ചു
> ലോകത്തിന്റെ പാപപരിഹാരത്തിനായി അവളിൽ ബലിപീഠം സ്ഥാപിച്ചു
> (പെങ്കീസാ കൂദോശ് ഈത്തൊ രാത്രി ഒന്നാം കൗമാ)

ക്രിസ്തു തന്റെ മണവാട്ടിയായ സഭയെ രക്ഷയുടെ കൂദാശയാക്കി. രക്ഷുടെ ഉപകരണമാക്കി. നിത്യരക്ഷയ്ക്കുള്ള സാധാരണമാർഗം സഭയാണ്. ക്രിസ്തു താൻ സമ്പാദിച്ച രക്ഷയുടെ ഫലങ്ങൾ സഭയിൽ നിക്ഷേപിച്ചു. രക്ഷ പ്രാപിക്കുന്നവർ ആ നിക്ഷേപത്തിൽ നിന്നു സ്വീകരിക്കണം. രക്ഷ പ്രാപിക്കുന്നതിന് മനുഷ്യന്റെ സഹകരണം ആവശ്യമാണ്. *നിന്നെക്കൂടാതെ നിന്നെ സൃഷ്ടിച്ച ദൈവം നിന്നെക്കൂടാതെ നിന്നെ രക്ഷിക്കുവാൻ ഇഷ്ടപ്പെടുന്നില്ല* (St. Augustine, Sermo 169 P.L 38,263). വളരെ ദരിദ്രനായ ഒരു മനുഷ്യനെ സഹായിക്കാൻ ആരുമില്ല. മഹാസമ്പന്നനും മഹാമനസ്ക്കനുമായ ഒരാൾ അവനെ സഹായിക്കാൻ തീരുമാനിച്ചു. എന്നാൽ ഒത്തിരി വലിയ ഒരുതുക അവനെ ഏല്പിക്കാതെ ആ തുക ബാങ്കിൽ നിക്ഷേപിക്കുന്നു. ഒരു ചെക്കുബുക്കും അവന്റെ കൈയിൽ കൊടുക്കുന്നു. ആവശ്യം അനുസരിച്ച് പണം പിൻവലിക്കാൻ ചെക്കെഴുതി ആ മഹാമനസ്ക്കനെക്കൊണ്ട് ഒപ്പിടീച്ച് ബാങ്കിൽ കൊണ്ടുപോയി കൊടു

*ക്രിസ്തു തന്റെ മണവാട്ടിയായ സഭയെ രക്ഷയുടെ കൂദാശയാക്കി. രക്ഷുടെ ഉപകരണമാക്കി. നിത്യരക്ഷയ്ക്കുള്ള സാധാരണമാർഗം സഭയാണ്. ക്രിസ്തു താൻ സമ്പാദിച്ച രക്ഷയുടെ ഫലങ്ങൾ സഭയിൽ നിക്ഷേപിച്ചു. രക്ഷപ്രാപിക്കുന്നവർ ആ നിക്ഷേപത്തിൽനിന്നു സ്വീകരിക്കണം.*

ക്കണം. ഇതുപോലെയാണ് നമ്മുടെ രക്ഷ. രക്ഷയുടെ ഫല ങ്ങൾ മഹാകാരുണ്യവാനായ ദൈവം സഭയാകുന്ന ബാങ്കിൽ നിക്ഷേപിച്ചിരിക്കുകയാണ്.

രക്ഷയുടെ ഈ സാധാരണ മാർഗമാണ് സഭയിലൂടെ മിശിഹാതമ്പുരാൻ ക്രമീകരിച്ചിരിക്കുന്നത്. താൻ സ്വർഗീയ പിതാവിൽനിന്ന് സ്വീകരിച്ച എല്ലാ അധികരവും ശ്ലീഹ ന്മാർക്കു നല്കിയിട്ട് അവരോടുകൂടി എന്നും ആയിരിക്കുമെന്ന് വാഗ്ദാനം ചെയ്തു (മത്താ 28:18-20). കുർബാന (ലൂക്കാ 22:19) കുമ്പസാരം (യോഹ 20:22,23) മുതലായ കൂദാശകൾ പരികർമ്മം ചെയ്യാൻ അവരെ നിയോഗിച്ച് പരിശുദ്ധാത്മാ വിനെ നല്കുകയും ചെയ്തു. അവരാകട്ടെ തങ്ങളെത്തന്നെ ക്രിസ്തുവിന്റെ ദാസന്മാരും ദൈവരഹസ്യങ്ങളുടെ കാര്യസ്ഥ ന്മാരുമായി പരിഗണിച്ചു (1 കോറി 4:1).

സഭാപിതാക്കന്മാരിൽ പലരും സഭയെ നോഹയുടെ പെട്ടകത്തോടാണ് ഉപമിക്കുക. പെട്ടകത്തിനു പുറത്തുണ്ടാ യിരുന്നവർ നശിച്ചതുപോലെ സഭയ്ക്കു പുറത്തുള്ളവരും നശിക്കും എന്ന് അവ ർ കരുതി. ശീശ്മയുടെ അനുഗാമികൾ ദൈ വരാജ്യത്തിൽ പ്രവേ ശിക്കുകയില്ലെന്ന് അന്ത്യോക്യയിലെ ഇഗ്നാത്തിയോസ് എഴു തി. സഭയെ പീഡിപ്പി ക്കുന്ന യഹൂദരും വി ജാതീയരും രക്ഷ കൈവരിക്കുകയില്ലെന്ന് ഒരിജൻ പറയുക യുണ്ടായി. സഭയാണ് രക്ഷയുടെ പേടകം എന്ന് അദ്ദേഹം പ്രസ്താ വിച്ചു. വി. സിപ്രിയന്റെ അഭിപ്രായത്തിൽ സഭ എന്ന മാതാവിനെ കൂടാതെ ദൈവം എന്ന പിതാവിങ്കലെത്തിച്ചേരാ നാവില്ല. പാഷണ്ഡികളാൽ നല്കപ്പെട്ട മാമോദീസായുടെ

*സഭാപിതാക്കന്മാരിൽ പലരും സഭയെ നോഹയുടെ പെട്ടകത്തോടാണ് ഉപമിക്കുക. പെട്ടകത്തിനു പുറത്തുണ്ടായിരുന്നവർ നശിച്ചതുപോലെ സഭയ്ക്കു പുറത്തുള്ളവരും നശിക്കും എന്ന് അവർ കരുതി.*

സാധുതയെപ്പറ്റിയുള്ള തർക്കത്തിന്റെ പശ്ചാത്തലത്തിലാണ് സഭയ്ക്കു പുറമേ രക്ഷയില്ല (*Extra ecclesiam nulla salus* - There is no salvation outside the Church) എന്ന ചൊല്ല് ഉണ്ടായത്. ക്രിസ്തുവിന്റെ മണവാട്ടിയായ കത്തോലിക്കാ സഭയ്ക്കു മാത്രമേ ആത്മീകമായി ദൈവത്തിനു മക്കളെ ജനിപ്പിക്കുവാൻ സാധിക്കു എന്ന് സിപ്രിയൻ വാദിച്ചു. ദൈവത്തെ പിതാവായി ലഭിക്കണമെങ്കിൽ സഭ മാതാവായി ഉണ്ടായിരിക്കണം. (He can no longer have God for his Father, who has not the church for his mother. Cyprian of Carthage, On the Unity of the Church) നോഹയുടെ പെട്ടകത്തിനു പുറത്തായിരുന്നവർ രക്ഷപെട്ടെങ്കിൽ സഭയ്ക്കു പുറത്തുള്ളവരും രക്ഷപെടും. അദ്ദേഹം എഴുതി.

സഭയിലേക്കു വരാതെ പരിശുദ്ധാത്മാവിൽ പങ്കു ലഭിക്കാത്തതിനാൽ സഭയ്ക്കു പുറത്തുള്ളവർ സത്യത്തിനു പുറത്താണെന്ന് ഐറെനേവൂസ് പറഞ്ഞു. ആദ്യനൂറ്റാണ്ടുകളിൽ ഉയർന്നുവന്ന നിരവധി പാഷണ്ഡതകളും ശീശ്മകളും കത്തോലിക്കാ വിശ്വാസത്തിന്റെ അപരിത്യാജ്യത എടുത്തുകാട്ടാൻ പിതാക്കന്മാരെ പ്രേരിപ്പിക്കുകയുണ്ടായി. ലക്ടാൻസ്യൂസ് ഇപ്രകാരം എഴുതി: 'കത്തോലിക്കാസഭ മാത്രമാണ് യഥാർത്ഥമതം.... അതിൽ പ്രവേശിക്കാത്തവരും അതിൽനിന്നു പുറത്തു പോകുന്നവരും നിത്യജീവന്റെയും രക്ഷയുടെയും പ്രതീക്ഷയിൽനിന്നുതന്നെ ബഹിഷ്കൃതരാകുന്നു.' ദൈവം പിതാവും, സഭ മാതാവുമാണ് വി.അഗസ്റ്റിന്റെ വീക്ഷണത്തിൽ. എന്നാൽ അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ:

> സഭയിലാണ് രക്ഷ. എന്നാൽ മാമോദീസാ സ്വീകരിക്കാനാവാതെ മരിക്കുന്ന സ്നാനാർത്ഥികളും അജ്ഞതമൂലം തെറ്റിൽ നിലനില്ക്കുന്ന പാഷണ്ഡികളും രക്ഷനേടും.... ശിരസ്സായി ക്രിസ്തുവിനെ സ്വീകരിക്കാത്ത ആരും രക്ഷയും നിത്യജീവനും കൈവശപ്പെടുത്തുകയില്ല. അവിടുത്തെ ശരീരമായ സഭയിലൂടെയല്ലാതെ ഈ ശിരസ്സുമായി ബന്ധപ്പെടാനും ആവില്ല.

സഭയ്ക്കുപുറമേ രക്ഷയില്ല എന്ന പ്രമാണം സഭയുടെ

ആദ്യ നൂറ്റാണ്ടുകളിൽ വളരെ കർക്കശമായി കരുതിയിരുന്നെങ്കിലും അത് വ്യാഖ്യാനിക്കുന്നതിൽ പിൽക്കാലത്ത് ചില മാറ്റങ്ങൾ ഉണ്ടായി. ഏതു സഭ ആയാലും മതി എന്ന ചിന്താഗതിക്കെതിരെ സഭയ്ക്കുപുറമേ രക്ഷയില്ല എന്ന വാദം 9-ാം പീയൂസ് മാർപ്പാപ്പാ ശക്തമായി ഊന്നിപ്പറഞ്ഞു. എങ്കിലും സത്യസന്ധമായി തെറ്റിൽപ്പെടാം (*Error in good faith*) എന്ന തത്വത്തിൽ ആശ്രയിച്ച് സഭയെക്കുറിച്ച് തിരുത്താൻ പറ്റാത്ത അജ്ഞതയിൽ കഴിയുന്നവർക്ക് രക്ഷപെടാൻ സാധ്യതയുണ്ടെന്നും അദ്ദേഹം പറഞ്ഞു. സഭയ്ക്കുപുറമേ രക്ഷയില്ല എന്ന് കർക്കശമായി പഠിപ്പിച്ച ഫീനി എന്ന ജെസ്യൂട്ട് വൈദികനെ 1949 ൽ സഭയിൽനിന്നു ബഹിഷ്ക്കരിച്ചുവെന്നത് ശ്രദ്ധേയമാണ്. ഈ കാര്യത്തിൽ വത്തിക്കാന്റെ ഔദ്യോഗിക കാര്യാലയം (Holy Office) കർദ്ദിനാൾ കുഷിങ്ങിന് അയച്ച കത്തിൽ ചില കാര്യങ്ങൾ വ്യക്തമാക്കുന്നു.

> *സഭയാക്കുപുറമേ രക്ഷയില്ല എന്ന പ്രമാണം സഭയുടെ ആദ്യ നൂറ്റാണ്ടുകളിൽ വളരെ കർക്കശമായി കരുതിയിരുന്നെങ്കിലും അത് വ്യാഖ്യാനിക്കുന്നതിൽ പിൽക്കാലത്ത് ചില മാറ്റങ്ങൾ ഉണ്ടായി.*

1 രക്ഷനേടാൻ സഭയിൽ പ്രവേശിക്കുന്നതിന്റെ ആവശ്യം നൈസർഗികമായ അത്യാവശ്യകതയല്ല (*Intrinsic Neccecity*), വ്യക്തമായ ദൈവിക സ്ഥാപനമായതുകൊണ്ടാണ് (*Relative Neccecity of means*),

2 അതുകൊണ്ട്, ഒരാൾ വാസ്തവത്തിൽ സഭയുമായി സംയോജിപ്പിക്കപ്പെട്ടിരിക്കുകയെന്നത് (*incorporated actually into the Church*) എപ്പോഴും ആവശ്യമുള്ളതല്ല. എന്നാൽ ആഗ്രഹത്തിലെങ്കിലും അവളോടു ബന്ധപ്പെട്ടിരിക്കുക (*united to her by desire*) ആവശ്യമാണ്.

3 ഈ ആഗ്രഹം (*votum ecclesiae*) സഭാംഗമാകാൻ

ഒരുങ്ങുന്നവന്റേതുപോലെ പ്രത്യക്ഷമോ (*explicit*), സഭയിൽ പ്രവേശിക്കാതെ വിശ്വാസത്തിൽ തന്നെത്തന്നെ ദൈവത്തിനു സമർപ്പിക്കുന്നവന്റേതുപോലെ പരോക്ഷമോ (*implicit*) ആയിരിക്കാം. ഉപവിയോടുകൂടിയ പ്രകൃത്യാതീത വിശ്വാസത്താൽ സജീവമായിരിക്കണം (*animated by supernatural faith informed with charity*) ഈ ആഗ്രഹം.

പന്ത്രണ്ടാം പീയൂസ് മാർപ്പാപ്പായുടെ 'മൗതികശരീരം' (*Mystici Corporis*) എന്ന ചാക്രീകലേഖനം രക്ഷനേടാൻ സഭാംഗമായിരിക്കേണ്ടതിന്റെ ആവശ്യകത വീണ്ടും വ്യക്തമാക്കുന്നുണ്ട്. സഭിലൂടെയാണ് രക്ഷനേടേണ്ടത്. എന്നാൽ സഭ രക്ഷയ്ക്ക് അനുപേക്ഷണീയമായ ഉപാധിയല്ല. സ്വന്തം തെറ്റുകൊണ്ടല്ലാതെ സഭയെപ്പറ്റി അറിവില്ലാത്തവരും മനസാക്ഷിക്കനുസരിച്ച് നല്ലജീവിതം നയിക്കുന്നവരും ഉണ്ടല്ലോ. പക്ഷേ സഭ പ്രദാനം ചെ യ്യുന്ന പല ആദ്ധ്യാത്മിക കൃപകളും അവർക്കു ലഭിക്കാതെ വരുമെന്നുമാത്രം.

രണ്ടാം വത്തിക്കാൻ കൗൺസിൽ സഭ പരമ്പരാഗതമായി പഠിപ്പിച്ചിരുന്ന സത്യങ്ങൾ തന്നെയാണ് ഇതേക്കുറിച്ച് പറഞ്ഞത്. സഭയ്ക്കുപുറമേ രക്ഷയില്ല എന്ന് നിഷേധരൂപത്തിൽ പറയുന്നില്ല എന്നുമാത്രം. ക്രിസ്തുവാണ് ഏകരക്ഷകൻ. തന്റെ രക്ഷണീയവ്യാപാരം (Economy of salvation) തുടരുവാൻ ക്രിസ്തു സഭയെ സ്ഥാപിച്ചു. ആ സഭയിൽ ക്രിസ്തു വസിക്കുന്നു. അതുകൊണ്ട് സഭ രക്ഷയുടെ സാർവ്വത്രിക കൂദാശയാണ്. ക്രിസ്തുവഴിയാണ് എല്ലാവരുടെയും രക്ഷയെങ്കിൽ സഭയിലൂടെയാണ് എല്ലാവരുടെയും രക്ഷ

> *രണ്ടാം വത്തിക്കാൻ കൗൺസിൽ സഭ പരമ്പരാഗതമായി പഠിപ്പിച്ചിരുന്ന സത്യങ്ങൾ തന്നെയാണ് ഇതേക്കുറിച്ച് പറഞ്ഞത്. സഭയ്ക്കുപുറമേ രക്ഷയില്ല എന്ന് നിഷേധരൂപത്തിൽ പറയുന്നില്ല എന്നുമാത്രം.*

എന്നും പറയാം.

> *ഏകമധ്യസ്ഥനും ഏകവഴിയുമായ അവിടുന്ന് ഇന്ന് സഭയിലൂടെയാണ് ഏവർക്കും സന്നിഹിതനാവുന്നത്.*

ജനതകളുടെ പ്രകാശം 14-ാം ഖണ്ഡികയിൽ ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു സഭാശാസ്ത്രം കൗൺസിൽ അവതരിപ്പിക്കുന്നു. അവിടെ നിത്യരക്ഷയ്ക്കു സഭ അത്യാവശ്യമാണെന്നുതന്നെ കൗൺസിൽ പഠിപ്പിക്കുന്നു. എന്തെന്നാൽ സഭ ദൈവപുത്രനായ ക്രിസ്തുവിനാൽ സ്ഥാപിതമായ സമൂഹമാണ്. അതിനാൽ അത് അത്യാവശ്യവും സർവ്വപ്രധാനവുമാണ്. അല്ലെങ്കിൽ മനുഷ്യാവതാരംതന്നെ അർത്ഥരഹിതമായിത്തീരും. ഏകമധ്യസ്ഥനും ഏകവഴിയുമായ അവിടുന്ന് ഇന്ന് സഭയിലൂടെയാണ് ഏവർക്കും സന്നിഹിതനാവുന്നത്. വിശ്വാസത്തിന്റെയും ജ്ഞാനസ്നാനത്തിന്റെയും ആവശ്യം വ്യക്തമാക്കിയതോടെ തിരുസഭയുടെ ആവശ്യവും അവിടുന്ന് വ്യക്തമാക്കി.

> വിശുദ്ധലിഖിതങ്ങളെയും പാരമ്പര്യത്തെയും അടിസ്ഥാനമാക്കിക്കൊണ്ട്, രക്ഷയ്ക്ക് ഈ തീർത്ഥാടകസഭ അവശ്യാവശ്യകമാണെന്ന് സഭ പഠിപ്പിക്കുകയാണ്. എന്തെന്നാൽ, മദ്ധ്യസ്ഥനും രക്ഷയുടെ മാർഗവും മിശിഹാ ഒരുവൻ മാത്രമാണ്. അവൻ സഭയാകുന്ന തന്റെ ശരീരത്തിൽ നമുക്കു സന്നിഹിതനാകുന്നു. അവൻ വിശ്വാസത്തിന്റെയും മാമോദീസായുടെയും അവശ്യാവശ്യകത വ്യക്തമായ ഭാഷയിൽ ഊന്നിപ്പറയുന്നു (മർക്കോ 16:16; യോഹ 3:5). അതോടൊപ്പംതന്നെ, ഒരു കവാടത്തിൽക്കൂടെയെന്നവണ്ണം മാമോദീസാവഴി മനുഷ്യർ ഉള്ളിൽ പ്രവേശിക്കുന്ന തിരുസഭയുടെ അവശ്യാവശ്യകതയും ഊന്നിപ്പറയുന്നു. അതുകൊണ്ട് കത്തോലിക്കാതിരുസഭ അവശ്യകാര്യമായി ഈശോമിശിഹാ സ്ഥാപിച്ചുവെന്ന് അറിയുകയും അതേസമയം അതിൽ പ്രവേശിക്കാനോ നിലനില്ക്കാനോ ഇഷ്ടപ്പെടാതിരിക്കുകയും ചെയ്യുന്നവർ രക്ഷിക്കപ്പെടുക സാധ്യമല്ല. (ജനതകളുടെ പ്രകാശം 14).

കത്തോലിക്കർ സഭാരഹസ്യത്തോടു പൂർണ്ണമായി ബന്ധപ്പെ

ടുന്നു. കത്തോലിക്കാസഭ ക്രിസ്തീയ വെളിപാടുകളെ അവയുടെ പൂർണ്ണതയിൽ പഠിപ്പിക്കുന്നു. ജറുസലേമിലെ മാർ കൂറീലോസ് അതുകൊണ്ടാണ് പറയുന്നത്' *വാക്കിലോ പ്രവൃത്തിയിലോ ഉള്ള ചിന്തനീയമായ എല്ലാ സുകൃതങ്ങളുംഎല്ലാത്തരം ആത്മീയ ദാനങ്ങളും അതിലുണ്ട്.'* ഇങ്ങനെ സഭയോടു പൂർണ്ണമായി ബന്ധപ്പെടുന്നവരെന്ന് കത്തോലിക്കർ അവകാശപ്പെടുന്നുവെങ്കിലും അകത്തുള്ളവരെല്ലാം രക്ഷപെടുമെന്നോ പുറത്തുള്ളവരെല്ലാം നശിക്കുമെന്നോ വരുന്നില്ല. അതായത് ബാഹ്യമായ സഭാംഗത്വം അതിൽത്തന്നെ രക്ഷയുടെ ഉറപ്പല്ല. കാരണം, '*പ്രവൃത്തികൾ കൂടാതെയുള്ള വിശ്വാസം അതിൽത്തന്നെ നിർജീവമാണ്*' (യാക്കോ 2:17).

വിശ്വാസമില്ലാതെ ദൈവത്തെ പ്രസാദിപ്പിക്കുക സാധ്യമല്ല. ദൈവസന്നിധിയിൽ ശരണം പ്രാപിക്കുന്നവർ ദൈവം ഉണ്ടെന്നും തന്നെ അന്വേഷിക്കുന്നവർക്ക് അവിടുന്നു പ്രതിഫലം നൽകുമെന്നും വിശ്വസിക്കണം. (ഹെബ്രാ 11:6)

രക്ഷ പ്രാപിക്കാൻ ഇപ്രകാരമുള്ള പ്രകൃത്യാതീത വിശ്വാസം (*Supernatural Faith*) വേണം. ദൈവത്തിലുള്ള വിശ്വാസം ക്രിസ്തുവിലുള്ള വിശ്വാസമാണ്. ക്രിസ്തുവിലുള്ള വിശ്വാസം സഭയിലുള്ള വിശ്വാസമാണ് (മത്താ 10:40; ലൂക്കോ 10:16). ഈ വിശ്വാസം വെറും ബുദ്ധിപരമായ വിശ്വാസമല്ല. ദൈവത്തിനു തന്നെത്തന്നെ പൂർണ്ണമായി സമർപ്പിക്കുന്ന വിശ്വാസമാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ ഇപ്രകാരം പഠിപ്പിക്കുന്നു.

*ദൈവത്തിലുള്ള വിശ്വാസം ക്രിസ്തുവിലുള്ള വിശ്വാസമാണ്. ക്രിസ്തുവിലുള്ള വിശ്വാസം സഭയിലുള്ള വിശ്വാസമാണ് (മത്താ 10:40; ലൂക്കോ 10:16).*

തന്നെത്തന്നെ വെളിപ്പെടുത്തുന്ന ദൈവത്തിനു വിശ്വാസത്തിന്റെ വിധേയത്വം (*obedience of faith*) നൽകേണ്ടിയിരിക്കുന്നു (റോമ 1:5; 16:26). അതുവഴി മനുഷ്യൻ തന്നെത്തന്നെ സ്വമേധയാ ദൈവത്തിനു മുഴുവനായി സമർപ്പിക്കണം. (*Dei Verbum 5*)

കാലാവസാലത്തിൽ നീ പ്രത്യക്ഷപ്പെടുകയും ഓരോരു

> വനും *അവനവന്റെ പ്രവൃത്തികൾക്കനുസൃതമായി നീതിപൂർവ്വം പ്രതിഫലം കൊടുക്കുകയും ചെയ്യുമ്പോൾ*, നിന്റെ ആരാധകരിൽ കരുണ തോന്നി, നിന്റെ അവകാശത്തെ സംരക്ഷിക്കണമേ. (പന്ത്രണ്ടു ശ്ലീഹന്മാരുടെ അന്നാഫൂറാ)

സഭയ്ക്കുപുറമേ ആരും രക്ഷപെടുകയില്ല എന്ന തീവ്രവാദവും എവിടെ ആയാലും രക്ഷപെടും എന്ന മതഭേദനിരർത്ഥകതയും (*Indifferentism*) ശരിയായ സമീപനമല്ല എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു. യേശുക്രിസ്തുവിലുള്ള രക്ഷ എല്ലാവർക്കും ലഭ്യമാക്കുന്നതിന് ദൈവം സ്ഥാപിച്ച ഏക മാർഗം സഭയാണ്. മനുഷ്യകുലത്തിന്റെ രക്ഷയ്ക്ക് ആവശ്യമായതെല്ലാം തന്റെ സ്ഥാപകനും കർത്താവുമായ ക്രിസ്തുവിൽനിന്ന് സഭ സ്വീകരിച്ചിട്ടുണ്ട്. എല്ലാവരുടെയും രക്ഷയ്ക്കായി ക്രിസ്തുവിനാൽ സ്ഥാപിക്കപ്പെട്ട സഭ വിശ്വാസപ്രമാണത്തിൽ നമ്മൾ ഏറ്റുപറയുന്ന 'കാതോലികവും, ശ്ലൈഹികവും, ഏകവും വിശുദ്ധവുമായ' സഭയാണ്. ഈ സഭ കത്തോലിക്കാസഭയാണ് (*is the Catholic Church*) എന്ന് പറയാതെ 'കത്തോലിക്കാസഭയിൽ നിലനിൽക്കുന്നു' (*subsists in the Catholic Church*) എന്നാണ് കൗൺസിൽ പറയുന്നത്.

*സഭയ്ക്കുപുറമേ ആരും രക്ഷപെടുകയില്ല എന്ന തീവ്രവാദവും എവിടെ ആയാലും രക്ഷപെടും എന്ന മതഭേദനിരർത്ഥകതയും (Indifferentism) ശരിയായ സമീപനമല്ല എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു.*

> ഇതാണ് വിശ്വാസപ്രമാണത്തിൽ ഏകവും പരിശുദ്ധവും കാതോലികവും ശ്ലൈഹികവുമെന്നു നാം ഏറ്റുപറയുന്ന മിശിഹായുടെ ഒരേയൊരു സഭ. ഇതിനെയാണ് ഉത്ഥാനത്തിനു ശേഷം നമ്മുടെ രക്ഷകൻ പത്രോസിനെ മേയ്ക്കുവാനേല്പിച്ചതും (യോഹ 21:17) പ്രചരിപ്പിക്കാനും ഭരിക്കാനും അദ്ദേഹ

ത്തെയും മറ്റു ശിഷ്യന്മാരെയും നിയോഗിച്ചതും (മത്താ 28:18) സത്യത്തിന്റെ തൂണും താങ്ങുമായി (1 തിമോ 3:15) എന്നെന്നേക്കുമായി ഉയർത്തിയതും. ഈ തിരുസഭ, ഈ ലോകത്തിൽ സംസ്ഥാപിതവും ക്രമവത്കൃതമായ സമൂഹമെന്ന നിലയിൽ കത്തോലിക്കാ സഭയിൽ നിലനില്ക്കുന്നു (*subsists*). പത്രോസിന്റെ പിൻഗാമിയാലും അദ്ദേഹത്തിന്റെ കൂട്ടായ്മയിലുള്ള മെത്രാന്മാരാലും ഭരിക്കപ്പെടുകയും ചെയ്യുന്നു. ഈ കൂട്ടായ്മയ്ക്കുപുറത്ത് വിശുദ്ധീകരണത്തിന്റെയും സത്യത്തിന്റെയും വളരെയേറെ ഘടകങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും മിശിഹായുടെ സത്യസഭയുടെ വരങ്ങൾ എന്ന നിലയ്ക്ക് അവ കത്തോലിക്കാ ഐക്യത്തിലേക്കു പ്രേരിപ്പിക്കുന്നവയാണ്. (ജനതകളുടെ പ്രകാശം 8).

## ദൈവത്തിന്റെ രക്ഷാകര വ്യാപാരം (*economy of salvation*)

സുറിയാനി ആരാധനക്രമത്തിൽ പലപ്പോഴും ഉപയോഗിച്ചിരിക്കുന്ന പദങ്ങളാണ് *രക്ഷാകര വ്യാപാരം*. മിക്ക അന്നാഫൂറാകളിലും കല്പനാനുസ്മരണത്തിനുശേഷമുള്ള പ്രാർത്ഥനയിൽ ഉപയോഗിച്ചിരിക്കുന്ന പദങ്ങളാണ് *രക്ഷാകര വ്യാപാരം*.

കർത്താവേ, രക്ഷാകരമായ നിന്റെ വ്യാപാരത്തിലെ വിസ്മയനീയമായ അത്ഭുതപ്രവൃത്തികളും ഓരോരുവന്റെയും പ്രവൃത്തിക്കു തക്കവണ്ണം പ്രതിഫലം കൊടുക്കുന്ന നിന്റെ എഴുന്നള്ളത്തിന്റെ ഭയങ്കര അടയാളങ്ങളും ഞങ്ങൾക്കു മറക്കാവതല്ല. (മാർ ക്സുസ്തോസിന്റെ അന്നാഫൂറാ)

ഈ പദങ്ങൾ ഉപയോഗിക്കാത്ത അന്നാഫൂറാകൾ കർത്താവിന്റെ പീഡാനുഭവം, മരണം, ഉത്ഥാനം, സ്വർഗാരോഹണം, രണ്ടാമത്തെ വരവ് എന്നിവയെ തൽസ്ഥാനത്ത് അനുസ്മരിക്കുന്നു.

കർത്താവേ, നിന്റെ മരണത്തെയും മൂന്നാംദിവസത്തെ പുനരുത്ഥാനത്തെയും സ്വർഗാരോഹണത്തെയും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്ത് ഇരിക്കുന്നതിനെയും നീതിപൂർവ്വം ലോക ത്തെ ന്യായംവിധിച്ച് ഓരോരുത്തരുടെയും പ്രവൃത്തിക്കനുസൃതമായി പ്രതിഫലം കൊടുക്കുവാനിരിക്കുന്ന

നിന്റെ രണ്ടാമത്തെ വരവിനെയും ഞങ്ങൾ ഓർമ്മിക്കുന്നു. (മാർ യാക്കോബിന്റെ അന്നാഫൂറാ)

ഇതിൽനിന്നും *രക്ഷാകര വ്യാപാരം* എന്ന പ്രയോഗത്തിന്റെ അർത്ഥം വ്യക്തമാണ്. നമ്മുടെ രക്ഷയ്ക്കുവേണ്ടി കർത്താവ് ചെയ്ത പ്രവൃത്തികളെയാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന്. കച്ചവടം എന്നർത്ഥത്തിലല്ല വ്യാപാരം എന്ന പദം ഉപയോഗിച്ചിരിക്കുന്നത്. *മ്ദബ്റോനൂസൊ* എന്ന സുറിയാനി പദമാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നത്. അതിന്റെ അർത്ഥം manner of proceeding, divine dispensation, often used of the Lord's whole doings with mankind എന്നൊക്കെയാണ്. ദൈവത്തിന്റെ രക്ഷാകര പദ്ധതിയാണത്.

*ഇതിൽനിന്നും രക്ഷാകര വ്യാപാരം എന്ന പ്രയോഗത്തിന്റെ അർത്ഥം വ്യക്തമാണ്. നമ്മുടെ രക്ഷയ്ക്കുവേണ്ടി കർത്താവ് ചെയ്ത പ്രവൃത്തികളെയാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന്.*

ദൈവത്തിന്റെ രക്ഷാകര പദ്ധതി (economy of salvation) മനുഷ്യരക്ഷയ്ക്കായി ദൈവം തെരഞ്ഞെടുത്ത പ്രത്യേക പദ്ധതിയാണ്. ദൈവത്തിന്റെ ഇഷ്ടമനുസരിച്ചുള്ള പദ്ധതി. പ്രപഞ്ചം മുഴുവൻ ദൈവം സൃഷ്ടിച്ചത് ഉണ്ടാകട്ടെ എന്ന ഒറ്റ വാക്കുകൊണ്ടാണ്. വേണമെങ്കിൽ ദൈവത്തിന് ഒറ്റവാക്കുകൊണ്ട് ലോകംമുഴുവനും രക്ഷിക്കാമായിരുന്നു. എന്നാൽ ദൈവം തെരഞ്ഞെടുത്തത് ആ മാർഗമല്ല. മറിച്ച്, നിത്യനായ ദൈവപുത്രന്റെ മനു

*വേണമെങ്കിൽ ദൈവത്തിന് ഒറ്റവാക്കുകൊണ്ട് ലോകംമുഴുവനും രക്ഷിക്കാമായിരുന്നു. എന്നാൽ ദൈവം തെരഞ്ഞെടുത്തത് ആ മാർഗമല്ല.*

ഷ്യാവതാരവും മരണംവരെയുള്ള അനുസരണവും വഴി ലോകത്തെ രക്ഷിക്കാനാണ് ഇഷ്ടപ്പെട്ടത്. ഈ പദ്ധതി കൂദാശാപരമായ ഒരു പദ്ധതിയാണ്. കാരണം, അദൃശ്യമായ കൃപ ദൃശ്യമായതിലൂടെ പ്രദാനം ചെയ്യുന്നതാണ് കൂദാശ. സഭ ഈ പദ്ധതിയുടെ ഭാഗമാണ്. അപ്രകാരം കൗദാശികമായ ഒരു പദ്ധതിയാണ് നമ്മുടെ രക്ഷയ്ക്കായി തെരഞ്ഞെടുത്തത്. ക്രിസ്തു ദൈവത്തിന്റെ കൂദാശയാണ്. സഭ ക്രിസ്തുവിന്റെ കൂദാശയാണ്. പാപപങ്കിലമായ മനുഷ്യകുലത്തെ തന്നോടുതന്നെ ദൈവം രമ്യപ്പെടുത്തിയത് സ്വന്തം പുത്രന്റെ മനുഷ്യത്വത്തിലൂടെയാണ്, ശരീരം ധരിച്ച ദൈവപുത്രന്റെ അനുസരണത്തിലൂടെയാണ്.

> ഇതിനാൽ, അവൻ ലോകത്തിലേക്കു പ്രവേശിച്ചപ്പോൾ ഇങ്ങനെ അരുളിച്ചെയ്തു: ബലികളും കാഴ്ചകളും അവിടുന്ന് ആഗ്രഹിച്ചില്ല. എന്നാൽ, അവിടുന്ന് എനിക്കൊരു ശരീരം സജ്ജമാക്കിയിരിക്കുന്നു. (ഹെബ്രാ 10:5)
>
> ആ ഹിതമനുസരിച്ച്, യേശുക്രിസ്തുവിന്റെ ശരീരം എന്നേക്കുമായി ഒരിക്കൽ സമർപ്പിക്കപ്പെട്ടതുവഴി നാം വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. (ഹെബ്രാ 10:10)

ക്രിസ്തുവും 12 പേരെ പ്രത്യേകം തെരഞ്ഞെടുത്ത്, രക്ഷാകര പദ്ധതി തുടരുന്നതിനായിട്ട് അവരെ ഒരുക്കി. വിശിഷ്യ തന്റെ മരണത്തിനുമുമ്പ്, അപ്പവും വീഞ്ഞും എടുത്ത് തന്റെ ശരീരവും രക്തവും ആണെന്നു പറഞ്ഞ് അവർക്കു കൊടുക്കുകയും തന്റെ ഓർമ്മയ്ക്കായി അപ്രകാരം ചെയ്യണമെന്ന് അവരോടു കല്പിക്കുകയും ചെയ്തു. ഇപ്രകാരം രക്ഷാകര പദ്ധതി കൗദാശികമായി തുടരണമെന്ന് ക്രിസ്തു ആഗ്ര

*ഇപ്രകാരം രക്ഷാകര പദ്ധതി കൗദാശികമായി തുടരണമെന്ന് ക്രിസ്തു ആഗ്രഹിച്ചു. തന്റെ പദ്ധതി തുടരുവാൻ സൃഷ്ടിയെത്തന്നെ ഉപയോഗിക്കുവാൻ തീരുമാനിക്കുകയായിരുന്നു*

ഹിച്ചു. തന്റെ പദ്ധതി തുടരുവാൻ സൃഷ്ടിയെത്തന്നെ ഉപയോഗിക്കുവാൻ തീരുമാനിക്കുകയായിരുന്നു അതുവഴി. അങ്ങനെ, സാധാരണ മനുഷ്യരും അപ്പവും വീഞ്ഞും വെള്ളവും പോലെയുള്ള സാധാരണ വസ്തുക്കളും ദൈവിക കൃപയുടെ അടയാളങ്ങളും ഉപകരണങ്ങളും ആയിത്തീർന്നു. ഇവയെല്ലാം ചേരുന്നതാണ് ക്രിസ്തുവിന്റെ സഭ. അതുകൊണ്ടാണ് സഭ രക്ഷയുടെ കൂദാശയാണ് എന്നുപറയുന്നത്.

രണ്ടാം വത്തിക്കാൻ കൗൺസിൽ അതിന്റെ മൂന്നു രേഖകളിൽ സഭയെ രക്ഷയുടെ സാർവ്വത്രിക കൂദാശ (universal sacrament of salvation) യെന്നു വിളിക്കുന്നു.

*രണ്ടാം വത്തിക്കാൻ കൗൺസിൽ അതിന്റെ മൂന്നു രേഖകളിൽ സഭയെ രക്ഷയുടെ സാർവ്വത്രിക കൂദാശ (universal sacrament of salvation) യെന്നു വിളിക്കുന്നു.*

ഭൂമിയിൽനിന്ന് ഉയർത്തപ്പെട്ടവനായ മിശിഹാ എല്ലാവരെയും തന്നിലേക്ക് ആകർഷിക്കുന്നു (യോഹ 12:32). മരിച്ചവരിൽ നിന്നുയിർത്തു (റോമ 6:9); ജീവിപ്പിക്കുന്ന തന്റെ ആത്മാവിനെ ശിഷ്യന്മാരിലേക്കയച്ചു. ആ ആത്മാവുവഴി സഭയാകുന്ന തന്റെ ശരീരം *രക്ഷയുടെ സാർവ്വത്രിക കൂദാശ*യായി സ്ഥാപിച്ചു. (ജനതകളുടെ പ്രകാശം 48)

സഭ ലോകത്തെ സഹായിക്കുകയും ലോകത്തിൽനിന്ന് വളരെ പ്രയോജനങ്ങൾ സ്വീകരിക്കുകയും ചെയ്യുമ്പോൾ ഒരു കാര്യത്തിനുവേണ്ടി മാത്രമാണ് പരിശ്രമിക്കുന്നത്; ദൈവരാജ്യം സമാഗതമാകാനും മനുഷ്യകുലം മുഴുവന്റെയും രക്ഷ സംസ്ഥാപിക്കാനും. ദൈവജനത്തിന് തങ്ങളുടെ ഭൗമിക തീർഥയാത്രാകാലത്ത് മനുഷ്യകുലത്തിനു നല്കാൻ കഴിയുന്ന എല്ലാ നൻമകളും നിർഗ്ഗളിക്കുന്നത് സഭ *രക്ഷയുടെ സാർവ്വത്രിക കൂദാശ* ആയതുകൊണ്ടാണ്. മനുഷ്യരുടെ നേർക്കുള്ള ദൈവസ്നേഹത്തിന്റെ രഹസ്യം പ്രകടമാക്കുകയും പ്രവൃത്തിയിൽ കൊണ്ടുവരികയും ചെയ്യുന്നതുവഴിയാണ് സഭ അതു നിവൃത്തിയാക്കു

ന്നത്. (സഭ ആധുനിക ലോകത്തിൽ 45)

*രക്ഷയുടെ സാർവ്വത്രിക കൂദാശ* ആയിരിക്കാൻവേണ്ടി എല്ലാ ജനതകളുടെയും പക്കലേക്ക് സഭ അയക്കപ്പെട്ടിരിക്കുന്നു. (പ്രേഷിത പ്രവർത്തനം 1)

ഏക രക്ഷകനും ഏക മദ്ധ്യസ്ഥനും ക്രിസ്തുവാണ്. എല്ലാവരും രക്ഷിക്കപ്പെടണമെന്നും സത്യം അറിയണമെന്നുമാണ് അവിടുന്ന് ആഗ്രഹിക്കുന്നത് (1 തിമോ 2:4) രക്ഷിക്കപ്പെടുന്നവരെല്ലാം രക്ഷിക്കപ്പെടുന്നത് ദൈവത്തിന്റെ രക്ഷാകര പദ്ധതി അനുസരിച്ചുള്ള ക്രിസ്തുവിന്റെ പെസഹാ രഹസ്യത്തിലൂടെയാണ്; ആ പെസഹാ രഹസ്യം കൗദാശികമായി തുടരുന്ന സഭയുമായുള്ള ബന്ധത്തിലൂടെയാണ്. ക്രിസ്തുവിന്റെ പെസഹാരഹസ്യം ആത്യന്തികമായി ദൈവപിതാവിനെ പൂർണ്ണമായി അനുസരിക്കുന്നതിലാണ്. അതിനാൽ, മനസാക്ഷിയുടെ പ്രേരണ അനുസരിച്ച് ദൈവഹിതം നിറവേറ്റുന്നവരെല്ലാം ക്രിസ്തുവിന്റെ പെസഹാരഹസ്യവുമായി ബന്ധപ്പെടുകയാണ്; ക്രിസ്തുവിന്റെ സഭയുമായി ബന്ധപ്പെടുകയാണ്. ഈ അർത്ഥത്തിലാണ് സഭ *രക്ഷയുടെ സാർവ്വത്രിക കൂദാശ* എന്നു പറയപ്പെടുന്നത്. അതുകൊണ്ടാണ്, രണ്ടാം വത്തിക്കാൻ കൗൺസിൽ സഭയെക്കുറിച്ചുള്ള പ്രമാണരേഖയിൽ ഇപ്രകാരം പറയുന്നത്:

അതുകൊണ്ട്, മിശിഹായുടെ സുവിശേഷത്തെയും അവിടുത്തെ സഭയെയും സ്വന്തം കുറ്റംകൊണ്ടല്ലാതെ അറിയാതിരിക്കുകയും എന്നാൽ ആത്മാർത്ഥ ഹൃദയത്തോടെ ദൈവത്തെ തേടുകയും അവിടുത്തെ ഇഷ്ടം മനസാക്ഷിയുടെ പ്രേരണയ്ക്കനുസൃതമായി പ്രവർത്തികളാൽ പൂർത്തീകരിക്കുന്നതിന് പ്രസാദവരത്തിന്റെ പ്രചോദനത്താൽ പരിശ്രമിക്കുകയും ചെയ്യുന്നവർക്ക് നിത്യരക്ഷ പ്രാപിക്കാൻ കഴിയും. (ജനതകളുടെ പ്രകാശം 16)

# 6



# യുഗാന്ത്യോന്മുഖമായി തീർത്ഥാടനം ചെയ്യുന്ന ക്രിസ്തുവിന്റെ സഭ

ഈ - ലോ - കമതിൽ  പൂകീടുന്നോർ
മാ - യു - ന്നതിനെ സ്നേഹിപ്പവരും
നിലനി - ന്നീ - ടാനനുവാ - ദ - മതില്ല.

വാ - സം - ചെ - യ്യുന്നവകാശികൾപോൽ
പണി ചെ - യ്യു - ന്നോർ തീർത്ഥാടകരായ്
യാ - ത്ര - ക്കാർപോൽ വേർപെ - ട്ടീ - ടുന്നു. (മാർ യാക്കോബിന്റെ
ബോവൂസാ, ശ്ഹീമ്മൊ ശനി സന്ധ്യ)

ക്രിസ്തുവിന്റെ സഭ ഒരു തീർത്ഥാടക സമൂഹമാണ്. സ്വർഗീയ പറുദീസായെ ലക്ഷ്യമാക്കി യാത്ര ചെയ്യുന്ന ആരാധകരുടെ കൂട്ടായ്മയാണത്. *എന്തെന്നാൽ, ഇവിടെ നമുക്ക് നിലനിൽക്കുന്ന നഗരമില്ല; വരാനുള്ള നഗരത്തെയാണല്ലോ നാം അന്വേഷിക്കുന്നത്.* (ഹെബ്രാ 13:14) പഴയനിയമ ഗ്രന്ഥങ്ങൾ ജീവിതത്തെത്തന്നെ ഒരു തീർത്ഥയാത്രയായി കാണുന്നു (ഉൽപ 47:9; പുറ 5:4; സങ്കീ 119:54; 1 ദിനവൃ 29:15–16). ദൈവമാണ് നായകൻ, അവിടുന്നു തന്റെ ജനത്തെ നയിക്കുന്നു. അതുവഴി അവർക്കു രക്ഷ അഥവാ സമ്പൂർണ്ണ മോചനം ലഭിക്കുന്നു. പൂർവ്വപിതാവായ അബ്രഹാമിന്റെ ജീവിതത്തെ ഒരു തീർത്ഥയാത്രയായിട്ടാണ് വേദപുസ്തകം ചിത്രീകരിക്കു

ന്നത് (ഉൽപ 13:5-13). അദ്ദേഹത്തിന്റെ ജീവിതം ഇസ്രായേൽക്കാരുടെ ജീവിതത്തിന്റെ പ്രതീകമാണ്. *പൂർവ്വപിതാക്കന്മാരെല്ലാം വാഗ്ദത്തനിവൃത്തിയിൽ പ്രത്യാശവച്ചുകൊണ്ട് ഭൂമിയിൽ അന്യരും പരദേശികളുമായി ജീവിച്ചു മരിച്ചു* (ഹെബ്രാ 11:13). വലിയ ഒരു പുറപ്പാടോടുകൂടിയാണ് ഇസ്രായേൽ ഒരു ജനമായി രൂപം കൊള്ളുന്നത് (പുറ 12-20).

> *എല്ലാവർക്കും മുമ്പേ നടന്നു ലക്ഷ്യത്തിൽ പ്രവേശിച്ചു കഴിഞ്ഞ ക്രിസ്തു നമുക്കു പാത തുറന്നുതരിക മാത്രമല്ല അവിടുന്നു തന്നെയാണ് വഴിയും സത്യവും ജീവനും (യോഹ 14:6).*

ബൈബിൾ പണ്ഡിതന്മാർ ക്രിസ്തുവിന്റെ ജീവിതത്തെ ഇസ്രായേലിന്റെ പുറപ്പാടിനോടു താരതമ്യം ചെയ്യുന്നുണ്ട്. മിശിഹാ തന്റെ പീഡാനുഭവത്തിലൂടെയും മരണത്തിലൂടെയും ഉത്ഥാനത്തിലൂടെയും പിതാവിന്റെ സന്നിധിയിൽ വാഗ്ദത്ത നാട്ടിൽ പ്രവേശിച്ചു. എല്ലാവർക്കും മുമ്പേ നടന്നു ലക്ഷ്യത്തിൽ പ്രവേശിച്ചു കഴിഞ്ഞ ക്രിസ്തു നമുക്കു പാത തുറന്നുതരിക മാത്രമല്ല അവിടുന്നു തന്നെയാണ് വഴിയും സത്യവും ജീവനും (യോഹ 14:6).

> എന്തെന്നാൽ, തന്റെ ശരീരമാകുന്ന വിരിയിലൂടെ അവൻ നമുക്കായി നവീനവും സജീവവുമായ ഒരു പാത തുറന്നു തന്നിരിക്കുന്നു. (ഹെബ്രാ 10:20)

പരമവും ഏകവുമായ സാക്ഷാൽ ലക്ഷ്യം സ്വർഗീയ പിതാവിനോടൊത്തുള്ള ജീവിതമാണ്. ഒരർത്ഥത്തിൽ മനുഷ്യരാശി മുഴുവൻ ദൃശ്യപ്രപഞ്ചത്തോടൊപ്പം സ്വർഗീയ ജറുസലേം ലക്ഷ്യമാക്കി ക്രിസ്തുരാജന്റെ വിജയക്കൊടിക്കീഴിൽ തീർത്ഥാടനം ചെയ്തുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ഒരു ക്രിസ്ത്യാനിക്ക്, അവന്റെ പൗരത്വം സ്വർഗത്തിലാകയാൽ (ഫിലി 3:20) ഈ ലോകത്തിൽ അന്യനും പരദേശിയുമായി

രിക്കാനേ തരമുള്ളു. അങ്ങനെ പ്രവാസികളും പരദേശികളുമാകയാൽ ജഡമോഹങ്ങളെ വിട്ടൊഴിഞ്ഞ് ജീവിപ്പാൻ വി. പത്രോസ് ശ്ലീഹാ സഭാമക്കളെ ഗുണദോഷിക്കുന്നു (1 പത്രോ 2:21).

*വാ-ഏദ്* എന്ന സുറിയാനി മൂലപദത്തിൽനിന്നാണ് *ഈത്തൊ* (സഭ, പള്ളി) രൂപപ്പെട്ടത്. *വാ-ഏദ്* എന്ന ക്രിയാപദത്തിന്റെ അർത്ഥം മീറ്റിങ്ങിനായി വിളിച്ചു കൂട്ടുക എന്നാണ്. ദൈവവുമായുള്ള സമാഗമത്തിനായി ദൈവത്താൽ ക്ഷണിക്കപ്പെട്ട സമൂഹമാണ് *ഈത്തൊ.* കുഞ്ഞാടിന്റെ വിരുന്നിനു ക്ഷണിക്കപ്പെട്ടവർ (വെളി 19:9). ക്രിസ്തീയ ദൈവാലയം അതിന്റെ പ്രതീകമാണ്; പ്രത്യേകിച്ച് ദൈവാലയത്തിലെ ത്രോണോസ്. ഗ്രീക്ക്പദമാണ് അത്. അതിന്റെ അർത്ഥം സിംഹാസനം എന്നാണ്. പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്ന ക്രിസ്തുവിന്റെ സ്വർഗീയ സിംഹാസനത്തിന്റെ പ്രതീകമാണ് ത്രോണോസ്. മരിച്ചവനെങ്കിലും ഉത്ഥാനം ചെയ്തവനും ദൈവപിതാവിന്റെ വലത്തുഭാഗത്തിരുന്നു നമുക്കുവേണ്ടി മാധ്യസ്ഥം വഹിക്കുന്നവനുമായ യേശുക്രിസ്തു (റോമ 8:34) വിധി നടത്താൻ മഹത്വത്തോടെ വരാനിരിക്കുന്നു എന്ന് പ്രതീക്ഷിച്ചിരുന്ന ഒരു സമൂഹമാണ് ആദിമ ക്രിസ്ത്യാനികൾ. ഈ അർത്ഥത്തിലാണ് *മാറാനാതാ* (ഞങ്ങളുടെ കർത്താവേ വന്നാലും) എന്ന് അവർ പ്രാർത്ഥിച്ചത് (1 കോറി 16:22; വെളി 22:20). മനുഷ്യപുത്രൻ തന്റെ രണ്ടാമത്തെ വരവിൽ മഹിമയുടെ സിംഹാസനത്തിൽ ഉപവിഷ്ടനാകും (മത്താ 25:31).സ്വർഗ്ഗത്തിൽ ആഘോഷിക്ക

*ദൈവവുമായുള്ള സമാഗമത്തിനായി ദൈവത്താൽ ക്ഷണിക്കപ്പെട്ട സമൂഹമാണ് ഈത്തൊ. കുഞ്ഞാടിന്റെ വിരുന്നിനു ക്ഷണിക്കപ്പെട്ടവർ (വെളി 19:9).*

പ്പെടുന്ന ആരാധനയുടെ മുൻ അനുഭവമാണ് സഭയിലെ ആരാധന എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു.

> സ്വർഗീയജറുസലേമിൽ ആചരിക്കപ്പെടുന്ന ആരാധനക്രമത്തിന്റെ ഒരു മുന്നാസ്വാദനമത്രേ ഈ ഭൗമികമായ ആരാധനക്രമത്തിൽ നമുക്കു കൈവരുന്നത്. ആ വിശുദ്ധ നഗരമാണ് തീർത്ഥാടകരായ നമ്മുടെ യാത്രാലക്ഷ്യം. അവിടെയാണ് വിശുദ്ധ സ്ഥലത്തിലെയും സാക്ഷാൽ ആരാധനസ്ഥലമായ കൂടാരത്തിലെയും ആചാര്യനായ ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്ത് ഉപവിഷ്ടനായിരിക്കുന്നത്. (രണ്ടാം വത്തിക്കാൻ കൗൺസിൽ, ആരാധനക്രമം 8)

നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് ആരാധനക്രമം കൂടെക്കൂടെ ആരാധകരെ ഓർമ്മിപ്പിക്കുന്നു. വിശുദ്ധ കുർബാനയിലെ കല്പനാനുസ്മരണ പ്രാർത്ഥനയും അതോടനുബന്ധിച്ചുള്ള പ്രതീകാത്മകമായുള്ള ആംഗ്യവും അതു വളരെ വ്യക്തമാക്കുന്നു. പ്രാർത്ഥന ചൊല്ലുമ്പോൾ കാർമ്മികൻ കാസായുടെ ഇടത്തുവശത്തിരിക്കുന്ന സ്പൂൺ എടുത്ത് *മരണത്തെയും* എന്നു പറയുമ്പോൾ കാസായിലും പീലാസായിലും *കബറടക്കത്തെയും* എന്നു പറയുമ്പോൾ തബ്‌ലീത്തായിലും *പുനരുത്ഥാനത്തെയും* എന്നു പറയുമ്പോൾ നെറ്റിയിലും തൊടുവിക്കുന്നു. *ഞാൻ വരുന്നതുവരെ* എന്നു പറയുമ്പോൾ സ്പൂൺ പെട്ടെന്ന് ഉയർത്തിക്കാട്ടി വലത്തുവശത്തു വയ്ക്കുന്നു. *കിഴക്കുനിന്ന് പടിഞ്ഞാറോട്ടു പായുന്ന മിന്നൽപ്പിണർപോലെയായിരിക്കും മനുഷ്യപുത്രന്റെ ആഗമനം* (മത്താ 24:21). നമ്മുടെ കർത്താവിന്റെ ഈ രണ്ടാമത്തെ വരവിനെ സൂചിപ്പിക്കാനാണ് സ്വർണ്ണത്തിളക്കമുള്ള സ്പൂൺ ജനം കാണത്തക്കവിധം പെട്ടെന്ന് ഉയർത്തി താഴ്ത്തുന്നത്. സ്പൂൺ വടക്കുവശത്തുനിന്ന് തെക്കുവശത്തേക്കു മാറ്റുന്നത് മിശിഹാതമ്പുരാൻ രണ്ടാമത്തെ വരവിൽ കരുണയിൻ സിംഹാസനത്തിൽനിന്ന് നീതിയിൻ സിംഹാസനത്തിൽ പ്രവേശിക്കുമെന്ന് സൂചിപ്പിക്കുന്നു.

> രണ്ടാം വരവിൽ താൻ അണയും വിധമതു വ്യത്യസ്തം
> സ്ക്കീപ്പൂസായ്ക്കായ് താൻ വന്നതുപോൽ വരികില്ലിനിയും
> ഒന്നാം വരവിൽ പാപത്തിനുതാൻ പരിഹാരമതായ്
> നീതി വിധിപ്പാനല്ലോ താൻ അണയുന്നിതു വീണ്ടും. (ശ്ഹീമ്മൊ,
> ചൊവ്വാ സന്ധ്യ, യാക്കോബിന്റെ ബോവൂസാ)

യേശുക്രിസ്തു ആദ്യം വന്നത് കരുണയോടെ നമ്മെ രക്ഷിക്കാനാണ്. എന്നാൽ അവിടുന്ന് വീണ്ടും വരുന്നത് നീതിപൂർവ്വം നമ്മെ വിധിക്കാനാണ്.

*യേശുക്രിസ്തു ആദ്യം വന്നത് കരുണയോടെ നമ്മെ രക്ഷിക്കാനാണ്. എന്നാൽ അവിടുന്ന് വീണ്ടും വരുന്നത് നീതിപൂർവ്വം നമ്മെ വിധിക്കാനാണ്.*

വിശുദ്ധ കുർബാനയിൽ മാത്രമല്ല പ്രാർത്ഥനകളിലും മറ്റു ശുശ്രൂഷകളിലും കർത്താവിന്റെ രണ്ടാമത്തെ വരവിനെപ്പറ്റി വിശ്വാസികളെ അനുസ്മരിപ്പിക്കുന്നുണ്ട്. കൗമ്മായുടെ ആരംഭത്തിൽത്തന്നെ ഇത് വ്യക്തമാണ്. .... ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും *വരുവാനിരിക്കുന്നവനും* ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു....

......നിന്റെ വരവിനായി നോക്കിപ്പാർക്കുന്ന....
......വന്നവനും വരുവാനിരിക്കുന്നവനും മരിച്ചവരെ...
.......ജീവനുള്ളവരെയും മരിച്ചവരെയും വിധിക്കുവാൻ വലിയ മഹത്വത്തോടെ വീണ്ടും വരുവാനിരിക്കുന്നവനും.....

പെരുന്നാൾ ക്രമത്തിലും രണ്ടാം വരവിനെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലുകൾ ഉണ്ട്. ദുഖവെള്ളിയാഴ്ച സ്ലീബാ വന്ദനവിന്റെ ഗീതം ഒരു ഉദാഹരണം മാത്രമാണ്.

രക്ഷ തന്ന മാർ സ്ലീബായെ നമിച്ചീടുന്നു
നിന്നാഗമനെ ഓർത്തീടേണം എന്നെ നാഥാ
ഏവം കള്ളൻ ചൊന്നപോലെ യാചിക്കുന്നേൻ.

അതുകൊണ്ട്, സഭ ഒരു ഇടക്കാല ഘട്ട (interim stage) ത്തിലാണ്. ക്രിസ്തുവിന്റെ സ്വർഗാരോഹണത്തിന്റെയും രണ്ടാം ആഗമനത്തിന്റെയും മദ്ധ്യത്തിലുള്ള ഒരു ഇടക്കാലം. സഭ ദൈവരാജ്യത്തിന്റെ പ്രതീകവും മുന്നോടിയുമാണ്. സഭയും ദൈവരാജ്യവുമായുള്ള ഈ ബന്ധം ഒരേസമയം

> *സഭ ദൈവരാജ്യത്തിന്റെ പ്രതീകവും മുന്നോടിയുമാണ്. സഭയും ദൈവരാജ്യവുമായുള്ള ഈ ബന്ധം ഒരേസമയം വാഗ്ദാനവും വെല്ലുവിളിയുമാണ്.*

വാഗ്ദാനവും വെല്ലുവിളിയുമാണ്. അത് അനിവാര്യമായ ഉറപ്പല്ല. തീർത്ഥാടക സഭയുടെ യുഗാന്ത്യോന്മുഖമായ സ്വഭാവത്തെപ്പറ്റി രണ്ടാം വത്തിക്കാൻ കൗൺസിൽ സഭയെക്കുറിച്ചുള്ള പ്രമാണരേഖയുടെ ഏഴാം അധ്യായത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്.

നമ്മുടെ പള്ളികളെ ഇടവക എന്നു വിളിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്. Parish (ഇടവക) എന്ന ആംഗ്ലേയപദം വന്നുതാമസിക്കുക എന്നർത്ഥമുള്ള ഗ്രീക്കുപദത്തിൽ നിന്നാണ് ഉത്ഭവിക്കുന്നത്. ഇടവക എന്നാൽ ഇടക്കാലത്തെ വക എന്നു പറയാം. ഈ ലോകത്തിലാണെങ്കിലും ലോകത്തിന്റേതല്ല (യോഹ 15:19) എന്ന അവബോധം സഭയ്ക്കുണ്ടാകണം. യുഗാന്ത്യത്തെ ആകാംക്ഷാപൂർവ്വം കാത്തിരിക്കുന്ന സഭ ഭൗതിക യാഥാർത്ഥ്യങ്ങളിൽ മുഴുകാതിരിക്കണം. ഈ ലോകത്തിലെ മാർഗ്ഗങ്ങളും രീതികളും സ്വീകരിക്കാതെ ഈ ലോകത്തിൽ ജീവിക്കുന്ന ഒരു സമൂഹമാണ് സഭ. മാനുഷികമായി ചിന്തിക്കാതെ ദൈവികമായി ചിന്തിക്കാൻ കഴിയണം സഭയ്ക്ക്. അല്ലെങ്കിൽ, അത് ക്രിസ്തുവിനും ദൈവരാജ്യത്തിനും പ്രതിബന്ധമായിത്തീരും (മത്താ 16:23).

വിശുദ്ധ കുർബാനയാണ് തീർത്ഥാടനത്തിലെ യാത്രാഭക്ഷണം. ഇടവകയിലെ ആരാധനയിലുള്ള സജീവഭാഗഭാഗിത്വംതന്നെ തികച്ചും ദൈവോന്മുഖവും പടിപടിയായി വളരുന്നതും സ്വർഗ്ഗീയജറുസലേമിലെ അമൂല്യവും പരമോന്നതവുമായ ദൈവാരാധനയിൽ പങ്കുകൊള്ളിക്കാൻ കഴിവുറ്റതാക്കിത്തീർക്കുന്നതുമായ ഒരു ആത്മീയ തീർത്ഥാടനമത്രേ. സഭയുടെ ഉദ്ദിഷ്ടസ്ഥലം ദൈവരാജ്യമാണ്. അവിടെ എത്താ

നുള്ള മാർഗ്ഗമാണ് സഭ. സമയത്തിലൂടെയുള്ള മനുഷ്യകുലത്തിന്റെ തീർത്ഥയാത്രയാണത്. ഈ യാത്ര രക്ഷാകര പ്രക്രിയയാണ് മാർ അപ്രേമിന്.

> വിശ്വാസമാകുന്ന വഴി നിഷ്കപടനു മൃദുവാണ്. പറുദീസായിൽനിന്ന് പറുദീസായിലേക്കുള്ള ആ വഴിയിൽ സത്രങ്ങളും നാഴികക്കല്ലുകളുമുണ്ട്. ആദാമിലൂടെ തുടക്കം കുറിച്ച യാത്ര നല്ല കള്ളനിലൂടെ മടക്കയാത്ര തുടങ്ങി. (Contra Haereses 22,8)

> സ്വർഗരാജ്യത്തിലേക്കുള്ള പാത കല്പനകളാണ്. അതിന്റെ മൈൽക്കുറ്റികൾ പ്രവാചകന്മാരും; അതിന്റെ അഭയസ്ഥാനം ശ്ലീഹന്മാരുമാണ്. (വിശ്വാസ ഗീതങ്ങൾ 65,1)

ദൈവത്താൽ നിശ്ചയിക്കപ്പെട്ട രാജകീയ പാതയാണത്.

> രാജവീഥിയിൽ മൈൽക്കുറ്റികൾ സ്ഥാപിച്ചിരിക്കുന്നു. വിഡ്ഢികൾ അവ വിട്ട് മരുഭൂമി തെരഞ്ഞെടുക്കുകയും അവിടെ വഴി തെറ്റിപ്പോകുകയും ചെയ്യുന്നു. രാജവീഥിയിലൂടെ ചരിക്കുന്നവനാണ് രാജാവിനെയും അവിടുത്തെ സമ്മാനത്തെയും കണ്ടെത്തുന്നത്. (വിശ്വാസഗീതങ്ങൾ 66:23–24).

മറ്റൊരിടത്ത് പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ്, കൂദാശകൾ, വിശുദ്ധഗ്രന്ഥം ഇവയെ പാതയിലെ മൈൽക്കുറ്റികളായി മാർ അപ്രേം സങ്കൽപ്പിക്കുന്നു (Contra Haereses 27:3-4). പാതയെ പല തട്ടുകളായി വിഭജിച്ചിരിക്കുന്നു.

> ഫലത്തിനുവേണ്ടി പാതയെ അവൻ ഒരുക്കിയിരിക്കുന്നു. മരത്തിൽനിന്ന് കുരിശിലേക്ക്; തടിയിൽനിന്ന് തടിയിലേക്ക്; ഏദനിൽനിന്ന് സീയോനിലേക്ക്; സീയോനിൽനിന്ന് വിശുദ്ധ സഭയിലേക്ക്; സഭയിൽനിന്ന് ദൈവരാജ്യത്തിലേക്ക്
> (Contra Haereses 26:4).

അടുത്ത ഖണ്ഡികയിൽ പാതയെ കുറേക്കൂടി വ്യക്തമായി തിരിച്ചിരിക്കുന്നു. ഏദൻ മുതൽ മോശവരെ; മോശ മുതൽ ക്രിസ്തുവരെ; ക്രിസ്തു മുതൽ സഭവരെ. ആദ്യത്തെ രണ്ടും ദൃഷ്ടാന്തങ്ങളാണ്. മൂന്നാമത്തേത് യാഥാർത്ഥ്യം. ഒന്നാമത്തെ കാലം അപരിച്ഛേദിതരുടെയും രണ്ടമത്തേത് പരി

ച്ഛേദിതരുടെയും. മൂന്നാമത്തെ കാലം സ്നാപക യോഹന്നാനിൽ ആരംഭിച്ചു. ക്രിസ്തുവിൽ പ്രവചനങ്ങൾ പൂർത്തിയായി.

> ഗോഗുൽത്തായിൽ കയറി അവൻ ആധിപത്യം സ്ഥാപിച്ചു. ദീർഘദർശിമാരുടെ പാത അവസാനിപ്പിച്ചു. പകരം ശ്ലീഹന്മാരുടെ പാത അവൻ തുറന്നു (Contra Haereses 25:2).

കന്യാത്വഗീതങ്ങളിൽ മാർ അപ്രേം മറ്റൊരു രീതിയിൽ ഇത് വിവരിക്കുന്നു.

> ആദ്യകാല പുരോഹിതർ
> നിന്റെ സൗന്ദര്യം കാംക്ഷിച്ചെങ്കിലും കണ്ടില്ല
> പിന്നെ വന്ന പുരോഹിതർ നിന്റെ സൗന്ദര്യത്തെ വെറുക്കുകയും
> നിനക്ക് അഹിതമായത് പ്രവർത്തിക്കുകയും ചെയ്തു
> താഴേക്കിറങ്ങിവരികയും ഇന്ദ്രിയങ്ങളുമായി ചേരുകയും ചെയ്തു
> (കന്യാത്വഗീതങ്ങൾ 35:12)

യാത്ര കരയിലും കടലിലുമാകാം. കപ്പലും തുറമുഖവുമൊക്കെ സുറിയാനി പാരമ്പര്യത്തിൽ സാധാരണയാണ്. മാർ അപ്രേമിന്റെ മനോഹരമായ ഒരു ഗീതം ശ്രദ്ധിക്കുക.

> അലറുന്ന കടലിനെ കീഴടക്കിയ വിദഗ്ദ്ധനായ നാവികൻ
> നിന്റെ മഹനീയമായ മരം ഒരടയാളമാണ്.
> അത് ജീവന്റെ ചുക്കാനായിത്തീർന്നു
> നിന്റെ കാരുണ്യത്തിന്റെ കാറ്റടിച്ചു
> അലറുന്ന കടലിൽനിന്ന് സമാധാന തുറമുഖത്തേക്ക്
> കപ്പലുകൾ നേരെ പുറപ്പെട്ടു. (കന്യാത്വഗീതങ്ങൾ 31:15)

കഷ്ടാനുഭവ ആഴ്ച ആരംഭിക്കുന്ന തിങ്കളാഴ്ച സൂത്താറാ പ്രാർത്ഥനയ്ക്കുശേഷം സുറിയാനിസഭയിൽ *വാദെ ദൽമീനൊ* എന്നറിയപ്പെടുന്ന ഒരു പ്രത്യേക ശുശ്രൂഷയുണ്ട്. അതിന്റെ അർത്ഥം *തുറമുഖ (ല്മീനൊ) പ്രവേശനം* എന്നാണ്. മലങ്കര കത്തോലിക്കാ സഭയുടെ പെരുന്നാൾ ക്രമത്തിൽ അത് *ജീവൽ തുറമുഖ പ്രാപ്തി* എന്നറിയപ്പെടുന്നു. മണവാളനെ എതിരേൽക്കാനായി വിളക്കുകളുമെടുത്ത് കാത്തിരിക്കുന്ന പത്തു കന്യകമാരെ ദൃഷ്ടാന്തപ്പെടുത്തിയുള്ള ഒരു ശുശ്രൂഷയാണത്. സ്വർഗീയ തുറമുഖത്തേക്കു

യാത്രചെയ്യുകയാണ് സഭ. ഓശാന കഴിഞ്ഞുവരുന്ന ആഴ്ച *തുറമുഖ പ്രവേശനത്തിന്റെ ആഴ്ച (ശാബൊ ദ് വാദെ ദല്മീനൊ)* എന്നറിയപ്പെടുന്നു (R.P Smith, A Compendious Syriac Dictionary p 243). നമ്മുടെ കർത്താവിന്റെ ഉയിർപ്പാണ് തുറമുഖം.

> ഉത്ഥാന തുറമുഖസ്ഥാനെ ജീവിതനൗകയടുക്കാറായ്
> മിശിഹാ ഉത്ഥിതനാകുന്നു പോവിൻ ദീ-പമൊടെതിരേല്പാൻ
> (പെരുന്നാളുകൾ, എനിയോനൊ-വാദെ ദൽമീനൊ)

പ്രുമിയോനിലും സെദറായിലും പലതവണ സമാധാനത്തിന്റെ തുറമുഖം പരാമർശിക്കപ്പെടുന്നു. സെദറായുടെ അവസാനഭാഗം ഇപ്രകാരമാണ്.

*സഭ സ്വർഗീയ തുറമുഖത്തേക്കു യാത്ര ചെയ്യുന്ന കപ്പലാണ്. അതിന്റെ നാവികൻ ക്രിസ്തുവാണ്. അതിന്റെ കപ്പൽപ്പായ്മരം സ്ലീബായാണ്. കപ്പലിനെ നയിക്കുന്ന കാറ്റ് പരിശുദ്ധ റൂഹായാണ്.*

> വിവിധ നിലകളിലുള്ളവർ ഓളങ്ങളിൽനിന്നും ചുഴലികളിൽനിന്നും ഒഴിഞ്ഞിരിക്കുന്ന തുറമുഖത്തു ചെന്നടുത്ത് അതിൽ പ്രവേശിക്കുമാറാകണമേ. സന്തോഷത്തിന്റെയും സമാധാനത്തന്റെയും തുറമുഖവും ഈ ആത്മീയ പോരാട്ടത്തിന്റെ അന്ത്യവുമാകുന്ന നിന്റെ ഉയിർത്തെഴുന്നേല്പിന്റെ സന്തോഷത്തിനും ആനന്ദത്തിനുംവേണ്ടി ഞങ്ങൾ വെടിപ്പോടെ ഒരുങ്ങുവാൻ സഹായിക്കണമേ.

കപ്പൽയാത്ര സഭാ പാരമ്പര്യത്തിൽ പൊതുവെ ഉപയോഗിക്കുന്ന ഒരു സാദൃശ്യമാണ്. സഭ സ്വർഗീയ തുറമുഖത്തേക്കു യാത്ര ചെയ്യുന്ന കപ്പലാണ്. അതിന്റെ നാവികൻ ക്രിസ്തുവാണ്. അതിന്റെ കപ്പൽപ്പായ്മരം സ്ലീബായാണ്. കപ്പലിനെ നയിക്കുന്ന കാറ്റ് പരിശുദ്ധ റൂഹായാണ്. സുറിയാനി സഭാപിതാക്കന്മാർ പ്രത്യേകിച്ച് മാർ അപ്രേം സഭയെ നോഹയുടെ പെട്ടകത്തോടു സാദൃശ്യപ്പെടുത്തിയിട്ടുണ്ട്.

പെട്ടകം അതിന്റെ ഒഴുകിനടക്കലാൽ അതിന്റെ സംരക്ഷകന്റെ അടയാളം, അതിന്റെ കപ്പിത്താന്റെ കുരിശ്, കപ്പൽക്കാരന്റെ തടി വരച്ചുകാട്ടി. സ്നാനജലത്തിൽ നമുക്കൊരു സഭയെ രൂപീകരിക്കാൻ അവിടുന്നെത്തി. അവളിൽ വസിക്കുന്നവരെ ത്രിത്വനാമത്തിൽ അവിടുന്നു സംരക്ഷിക്കുന്നു. പ്രാവിന്റെ സ്ഥാനത്ത് ആത്മാവ് അവളുടെ പൂശലും അവളുടെ രക്ഷയുടെ രഹസ്യവും യാഥാർഥ്യമാക്കുന്നു. അവളുടെ രക്ഷകനു സ്തുതി. (വിശ്വാസഗീതങ്ങൾ 49:4)

ജീവജാലങ്ങളോടുകൂടിയ പെട്ടകം പ്രതീകാത്മകമായി വിശുദ്ധ സഭയെ പണിയാനിരുന്ന നമ്മുടെ കർത്താവിലേക്കു വിരൽ ചൂണ്ടുന്നു. സഭയിൽ ആത്മാക്കൾ സങ്കേതപ്പെടുന്നു. (Hymn on the Nativity 1:45)

പ്രളയത്തിന്റെ അന്ത്യത്തിൽ നോഹയും കുടുംബവും പെട്ടകത്തിൽനിന്ന് ഒഴിപ്പിക്കപ്പെട്ടത് സഭയിൽ പൂർത്തീകരിക്കപ്പെടാനിരുന്ന പ്രതീകങ്ങളുടെയും നിയമങ്ങളുടെയും ഒഴിപ്പിക്കലിന്റെ സൂചന ആയിരുന്നു.

അവന്റെ പ്രതീകങ്ങൾ നിയമത്തിലാണ്. അവന്റെ സാദൃശ്യങ്ങൾ പെട്ടകത്തിലാണ്. ഒരോന്നും മറ്റതിനു സാക്ഷ്യം വഹിക്കുന്നു. പെട്ടകത്തിലെ ഇടനാഴികൾ ശൂന്യമായിരുന്നതുപോലെ, തിരുലിഖിതത്തിലെ സാദൃശ്യങ്ങൾ ശൂന്യമാക്കപ്പെട്ടു. കാരണം, തന്റെ വരവിൽ അവിടുന്ന് നിയമത്തിലെ പ്രതീകങ്ങളെ സ്വന്തമാക്കുകയും പെട്ടകത്തിന്റെ അടയാളങ്ങളെ തന്റെ സഭയിൽ പൂർത്തീകരിക്കുകയും ചെയ്തു, നിന്റെ വരവിനു സ്തുതി. (വിശ്വാസഗീതങ്ങൾ 49:5)

കന്യകമറിയത്തെയും കപ്പലിനോട് ഉപമിച്ചിട്ടുണ്ട് സുറിയാനിസഭ.

മറിയാം വൻപടവായ് സർവ്വം
നായകമാലുമിയെ
പേറി-താലോലിച്ചേറ്റം ബഹുമാനിച്ചല്ലോ. (ശ്ഹീമ്മൊ തിങ്കൾ സന്ധ്യ)

വിശ്വാസികളുടെ ആത്മീകജീവിതത്തെ ചിത്രീകരിക്കാനും മാർ അപ്രേം കപ്പൽയാത്രയുടെ ഉപമ ഉപയോഗിച്ചിട്ടുണ്ട്.

അലറുന്ന കടലിൽനിന്ന് സമാധാനതുറമുഖത്തേക്ക്
കപ്പലുകൾ നേരെ പുറപ്പെട്ടു...
തന്റെ ആത്മാവിനുവേണ്ടി നാവീകനായിത്തീരുകയും
തന്റെ നിക്ഷേപം സംരക്ഷിച്ച് കരയിൽ എത്തിക്കുകയും
ചെയ്തവൻ ഭാഗ്യവാനാകുന്നു. (കന്യാത്വഗീതങ്ങൾ 31:15).

7



# മാർത്തോമ്മായുടെ പാരമ്പര്യത്തിൽ

ശ്ലീഹന്മാർ ശിരസാം ശെമഓൻ
സഭകൾക്കു നിയുക്തൻ പൗലോസ്
ഇൻഡ്യയിൽ വന്നൊരു മാർത്തോമ്മാ
മഹിമാ-മുടി ചൂടിയ സഹദേർ
കൃപയിവരിൽ ചെയ്തീടാനായ്
മിശിഹായോടർത്ഥിക്കണമേ.
(ശ്ഹീമ്മൊ, വ്യാഴം പ്രഭാതം)

കേരളത്തിലെ ക്രൈസ്തവരിൽ നല്ലൊരുപങ്കും മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്ന് അഭിമാനിക്കുന്നവരാണ്. ഭാരതത്തിലെ അതിപുരാതനമായ ക്രൈസ്തവ സമൂഹമാണ് മാർത്തോമ്മാ ക്രിസ്ത്യാനികൾ. തോമ്മാശ്ലീഹായിൽനിന്ന് വിശ്വാസവും മാമോദീസായും സ്വീകരിച്ച ഭാരതത്തിലെ ആദിമക്രൈസ്തവ സമൂഹമാണ് ഇവർ. അടിയുറച്ച ഈ പാരമ്പര്യം തലമുറകളായി നെഞ്ചിലേറ്റിയവരാണ് ഇവിടത്തെ സുറിയാനി ക്രിസ്ത്യാനികൾ.

വി. കുർബാനയുടെ വ്യാഖ്യാനത്തിൽ മാർ ദിവന്നാസ്യോസ് ബർസ്ലീബി സൂചിപ്പിക്കുന്നതുപോലെ പെന്തിക്കൊസ്തിക്കു ശേഷമുള്ള ശനിയാഴ്ച വി.ശ്ലീഹന്മാർ ഒരുമിച്ചുകൂടി ഓരോരുത്തരും സുവിശേഷം അറിയിക്കാൻ ലോകത്തിന്റെ

ഏതുഭാഗത്തേക്കു പോകണമെന്ന് നറുക്കിട്ടു തീരുമാനിച്ചു (Expositio Liturgiae 14,36). ഇൻഡ്യയിലേക്കു വരാൻ തോമായ്ക്ക് നറുക്കു വീണു. മാർത്തോമ്മാശ്ലീഹാ ഭാരതത്തിലേക്കു വരേണ്ടത് ദൈവത്തിന്റെ പ്രത്യേക നിയോഗമായിരുന്നു. *ബൃഹദാരണ്യക* ഉപനിഷത്തിലെ ഒരു ശ്ലോകം ഭാരതത്തിലെ ഋഷിവര്യന്മാർ നിരന്തരം ഉരുവിട്ടിരുന്ന ഒരു പ്രാർത്ഥനാമന്ത്രമാണ്.

> *അസതോമ സദ്ഗമയാ*
> അസത്യത്തിൽനിന്ന് സത്യത്തിലേക്ക് എന്നെ നയിക്കണമേ
> *തമസോമ ജ്യോതിർഗമയാ*
> ഇരുട്ടിൽനിന്ന് വെളിച്ചത്തിലേക്ക് എന്നെ നയിക്കണമേ
> *മൃത്യോമ അമൃതം ഗമയാ.*
> മരണത്തിൽനിന്ന് ജീവനിലേക്ക് എന്നെ നയിക്കണമേ
> (ബൃഹദാരണ്യക ഉപനിഷത്ത് 53,28)

ഈ പ്രാർത്ഥനയ്ക്കുള്ള ഉത്തരം ലഭിച്ചത് മാർത്തോമ്മാ ശ്ലീഹായുടെ നിഷ്ക്കളങ്കമായ ഒരു ചോദ്യത്തിനു യേശുവിൽ നിന്നുള്ള മറുപടി ആയിട്ടാണ്.

> ഞാൻ പോകുന്നിടത്തേക്കുള്ള വഴി നിങ്ങൾക്കറിയാം. തോമസ് പറഞ്ഞു: കർത്താവേ നീ എവിടേക്കു പോകുന്നുവെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. പിന്നെ വഴി ഞങ്ങൾ എങ്ങനെ അറിയും? യേശു പറഞ്ഞു: *വഴിയും സത്യവും ജീവനും ഞാനാണ്.* എന്നിലൂടെയല്ലാതെ ആരും പിതാവിന്റെ അടുക്കലേക്കു വരുന്നില്ല (യോഹ 14:4–6).

> *ഭാരതത്തിലെ ജനങ്ങൾ യുഗങ്ങളായി എന്തിനുവേണ്ടി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തോ, അതു തന്നെ സ്വഗുരുവിൽനിന്ന് സ്വീകരിച്ച് മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിൽ കൊണ്ടുവന്നു.*

വേദപുസ്തകത്തിലെ ഏറ്റം മനോഹരവും സുവിശേഷത്തിന്റെതന്നെ രത്നചുരുക്കവുമായ ഒരു വചനമാണ് യേശുതമ്പുരാൻ പറഞ്ഞ *വഴിയും സത്യവും ജീവനും ഞാനാണ്*

എന്ന തിരുവചനം. ആ വചനം നമുക്കു ലഭിച്ചത് മാർത്തോമ്മാശ്ലീഹായുടെ ചോദ്യത്തിനുത്തരമായിട്ടാണ് എന്നത് നമ്മുടെ വലിയ ഭാഗ്യമാണ്. ഭാരതത്തിലെ ജനങ്ങൾ യുഗങ്ങളായി എന്തിനുവേണ്ടി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തോ, അതുതന്നെ സ്വഗുരുവിൽനിന്ന് സ്വീകരിച്ച് മാർത്തോമ്മാശ്ലീഹാ ഭാരതത്തിൽ കൊണ്ടുവന്നു.

സുവിശേഷ ദൗത്യവുമായി തോമ്മാശ്ലീഹാ പേർഷ്യ, മേദിയ തുടങ്ങിയ രാജ്യങ്ങളിൽ സഞ്ചരിച്ച് അനേകർക്ക് ക്രൈസ്തവ വിശ്വാസം പകർന്നുകൊടുത്തശേഷം ഭാരതത്തിലേക്കു പുറപ്പെട്ടു. ഏ.ഡി 52-ൽ തോമസ് അപ്പസ്തോലൻ കൊടുങ്ങല്ലൂരിനടുത്തുള്ള മാല്യങ്കര എന്ന സ്ഥലത്തു വന്നിറങ്ങി. ഭാരതത്തിലെത്തിയ തോമ്മാശ്ലീഹാ സുവിശേഷം പ്രസംഗിക്കുകയും ഇവിടെ ഒരു സഭ സ്ഥാപിക്കുകയും ചെയ്തു. കച്ചവടത്തിനും മറ്റുമായി ധാരാളം യഹൂദന്മാർ കേരളത്തിൽ താമസിക്കുന്നുണ്ടെന്ന കാര്യം തോമാശ്ലീഹാ മനസ്സിലാക്കിയിരുന്നു. കൂടാതെ ഗുണ്ടഫർ എന്ന ഇൻഡ്യൻ രാജാവിന്റെ പേരിൽ ഒരു ഐതിഹ്യവുമുണ്ട്. രാജാവ് മനോഹരമായ ഒരു കൊട്ടാരം പണിയാൻ ആഗ്രഹിച്ചു. സമർത്ഥനായ ഒരു ശിൽപിയെ കണ്ടുപിടിക്കാനായി ഹാബാൻ എന്ന ദൂതനെ ശിൽപികളുടെ നാടായ പലസ്തീനായിലേക്ക് അയച്ചു. ഹാബാന്റെ ക്ഷണപ്രകാരം തോമസ് അപ്പസ്തോലൻ ഭാരതത്തിൽ വന്നുമെന്നാണ് ഐതിഹ്യം. മൂന്നാം നൂറ്റാണ്ടിൽ സിറിയായിൽവച്ച് സുറിയാനി ഭാഷയിൽ എഴുതപ്പെട്ട തോമ്മായുടെ നടപടികൾ എന്ന പുസ്തകത്തിൽ ഈ ഐതിഹ്യം വിശദമായി വിവരിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തിന് ഗ്രീക്ക്, ലത്തീൻ, അറബി, അർമ്മേനിയൻ, എത്യോപ്യൻ എന്നീ ഭാഷകളിൽ ആദിമകാലങ്ങളിൽത്തന്നെ തർജ്ജമകളുണ്ടായി. ശ്ലീഹാ ഇവിടെ പ്രവർത്തിച്ച അത്ഭുതങ്ങളും പ്രേഷിത പ്രവർത്തനങ്ങളും അതിൽ വിവരിക്കുന്നുണ്ട്. വിശുദ്ധന്റെ രക്തസാക്ഷിത്വത്തോടെ ഗ്രന്ഥം അവസാനിക്കുന്നു.

മാർത്തോമ്മാശ്ലീഹാ ഇൻഡ്യയിൽ വന്ന് സുവിശേഷം

പ്രസംഗിച്ചു എന്നതിനുള്ള ഏറ്റവും വലിയ തെളിവ് മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്ന് സംജ്ഞയോടുകൂടിയ ഒരു വലിയ ക്രൈസ്തവസമൂഹം ഇന്നാട്ടിൽ ഇന്നും ഉണ്ടെന്നുള്ളതുതന്നെ. ശ്ലീഹായുടെ ക്രിസ്താനുഭവമാണ് ഇവിടെ തലമുറ തലമുറയായി കൈമാറിയിട്ടുള്ളത്. ഉത്ഥിതനായ ക്രിസ്തുവിലുള്ള വിശ്വാസം ദൃഢമായി ഏറ്റുപറഞ്ഞുകൊണ്ട് *എന്റെ കർത്താവും എന്റെ ദൈവവുമേ* എന്നു വിളിച്ചുപറഞ്ഞ തോമ്മായുടെ മാർഗത്തിലാണ് ഭാരതത്തിലെ സുറിയാനി ക്രിസ്ത്യാനികൾ. അക്രൈസ്തവരും ക്രൈസ്തവരും ഒരുപോലെ ഭാരതത്തിലെ ക്രിസ്തുമതത്തിന്റെ പ്രാചീനതയെ സമ്മതിക്കുന്നുണ്ട്. (ശ്രീധരമേനോൻ എ, കേരളചരിത്രം പേജ് 133-135). തോമ്മാ ശ്ലീഹാ കപ്പലിറങ്ങിയ തുറമുഖവും, സ്ഥാപിച്ച പള്ളികളും, പ്രാർത്ഥിച്ച മലയും, രക്തസാക്ഷിമകുടംചൂടി അടക്കപ്പെട്ട കബറിടവും ഇന്നും സംപൂജ്യമായി കരുതപ്പെടുന്നു. അദ്ദേഹത്തിന്റെ പാദസ്പർശത്താൽ പരിപാവനമായിത്തീർന്നിട്ടുള്ള ഒട്ടേറെ സ്ഥലങ്ങൾ കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. വി.ശ്ലീഹായാൽ വൈദികസ്ഥാനത്തേക്കുയർത്തപ്പെട്ടിട്ടുള്ള പകലോമറ്റം, ശങ്കരപുരി തുടങ്ങിയ അതിപുരാതനമായ കുടുംബങ്ങൾ ഇന്നും നിലനിൽക്കുന്നുണ്ട്. (ബർണ്ണാർദ്, മാർത്തോമ്മാക്രിസ്ത്യാനികൾ വാല്യം 1 പേജ് 17-18) കൂടാതെ പ്രാചീനകാലം മുതൽത്തന്നെ, ഇന്നാട്ടിൽനിന്നും വിദേശത്തുനിന്നുമുള്ള ഒട്ടനേകംപേർ മൈലാപ്പൂരിലുള്ള വി.തോമ്മാശ്ലീഹായുടെ കബറിടം സന്ദർശിക്കുകയും നേർച്ചകാഴ്ചകൾ സമർപ്പിക്കുകയും ചെയ്തുവരുന്നു. എല്ലാറ്റിനുമുപരി, ലോകത്തിൽ

*മാർത്തോമ്മാശ്ലീഹാ ഇൻഡ്യയിൽ വന്ന് സുവിശേഷം പ്രസംഗിച്ചു എന്നതിനുള്ള ഏറ്റവും വലിയ തെളിവ് മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്ന് സംജ്ഞയോടുകൂടിയ ഒരു വലിയ ക്രൈസ്തവസമൂഹം ഇന്നാട്ടിൽ ഇന്നും ഉണ്ടെന്നുള്ളതു തന്നെ.*

മറ്റൊരിടത്തും ഇതു വരെയും തോമ്മാശ്ലീഹായുടെ കബറിടം ചൂണ്ടിക്കാണിക്കപ്പെട്ടിട്ടില്ല എന്നതും വളരെ ശ്രദ്ധേയമാണ്.

*എല്ലാറ്റിനുമുപരി, ലോകത്തിൽ മറ്റൊരിടത്തും ഇതുവരെയും തോമ്മാശ്ലീഹായുടെ കബറിടം ചൂണ്ടിക്കാണിക്കപ്പെട്ടിട്ടില്ല എന്നതും വളരെ ശ്രദ്ധേയമാണ്.*

ഭാരതത്തിലെ സുറിയാനി സഭകളെല്ലാം ജൂലൈ 3 -ാം തീയതി മാർത്തോമ്മാ ശ്ലീഹായുടെ *ദുക്റാനാത്തിരുന്നാൾ* ആഘോഷിക്കുന്നു. ശ്ലീഹായുടെ മൈലാപ്പൂരിലെ രക്തസാക്ഷിത്വത്തിന്റെ ഓർമ്മപ്പെരുന്നാളായിട്ടാണ് അത് ആചരിക്കുന്നത്. ദുക്റാനാ (ഓർമ്മ) പെരുന്നാളിന്റെ പ്രാർത്ഥനകൾ ശ്ലീഹായുടെ ഇൻഡ്യയിലെ ആഗമനം വ്യക്തമാക്കുന്നവയാണ്.

നീ ജാഗ്രതയുള്ള വേലക്കാരനും സത്യവിശ്വാസത്തിന്റെ യോദ്ധാവുമത്രേ ഭാരതനാട്ടിൽ സഭയെ ഒരു വൃക്ഷത്തെപ്പോലെ നട്ടുപിടിപ്പിച്ചു അതിന്റെ ശാഖകൾ ഭാരതത്തിൽ മുഴുവൻ പടർന്നു പന്തലിച്ചിരിക്കുന്നു കേരളത്തിൽമാത്രം ഏഴു പള്ളികൾ ദൈവിക കൂട്ടായ്മകളായി വളർന്നു ഉൾപ്രദേശങ്ങളിൽപോലും സുവിശേഷ പരിമളം പരന്നിരിക്കുന്നു. (സന്ധ്യാ പ്രാർത്ഥന, Prayer with the Harp of the Spirit Vol 4 p 555)

ലോകം മുഴുവനും എല്ലാവരെയും ശിഷ്യരാക്കാൻ യേശു അപ്പസ്തോലന്മാരെ അയച്ചു പത്രോസും പൗലോസും റോമിലേക്കയക്കപ്പെട്ടു, യൂഹാനോൻ എഫേസോസിലേക്കും പേർഷ്യയിലേക്കു മത്തായിയും, ഇൻഡ്യയിലേക്കു തോമസ്സും... (ibid 556,557)

അനുഗ്രഹീതനായ തോമ്മാശ്ലീഹാ, വിശ്വാസത്തിന്റെ ജയവീരൻ ഇൻഡ്യയിലേക്കു പോയി അവിടെ ജീവന്റെ സുവിശേഷം ഉദ്ഘോഷിച്ചു. സത്യത്തിന്റെ അറിവിലേക്ക് ജനങ്ങളെ തിരിച്ചുവിട്ടു. (രാത്രി പ്രാർത്ഥന, ibid 563)

ശ്ഹീമ്മൊ നമസ്ക്കാരത്തിലെ ഒരു ഗീതം ആദ്യം ഉദ്ധരിച്ചിരുന്നു. വേറൊരു ഗീതവും ഈ സത്യത്തിലേക്കു വിരൽ ചൂണ്ടുന്നതാണ്.

നാ-നാ ദിശിയീന്നും തുണ നമ്മൾക്കുണ്ടായീടും
പൗരസ്ത്യർ-നാ-ട്ടിൽ

തോമ്മാശ്ലീഹായും, പശ്ചിമദിശിയതിലുളവാ- യി
ശെമഓൻ ദെ- സ്തുനി, ഉത്തരഭാഗേ,
നാല്പതു ശുദ്ധർ സഹദേന്മാർ
ദക്ഷി- ണമതിൽ മാർ യൂ- ഹാ- നോൻ. (വെള്ളി സന്ധ്യ)

ദുക്റാനാ പെരുന്നാൾ സംബന്ധിച്ചുള്ള ഒരു പ്രാർത്ഥനയിൽ ഒരു ഭാഗത്ത് *ഇൻഡ്യാരാജ്യത്ത് ശൂലത്താൽ മരിച്ച വി. തോമ്മാശ്ലീഹായേ...* എന്നു കാണുന്നുണ്ട്. കൂടാതെ ഈ പ്രാർത്ഥനാഗ്രന്ഥത്തിൽത്തന്നെ മറ്റൊരിടത്ത് ഇപ്രകാരം കാണുന്നു.

തോമ്മാ ആകാശങ്ങളിൽ ഒരു അരമന പണിയുകയും അതിനെ സകലവിധ ആഡംഭരങ്ങൾകൊണ്ടു പ്രശോഭിതമാക്കുകയും ചെയ്തശേഷം ഇൻഡ്യ നിവാസികളും അവരുടെ രാജാവും ആ ഭവനത്തിലെ അനന്തഭാഗ്യം അനുഭവിക്കുന്നതിനുവേണ്ടി അവരെ രക്ഷിക്കുകയും ചെയ്തു.

കൽദായ സുറിയാനി കാനോൻജപത്തിൽ തോമ്മാശ്ലീഹായുടെ തിരുനാളിന് ചൊല്ലുന്ന ചില ഭാഗങ്ങൾ ഇപ്രകാരമാണ്.

പരിശുദ്ധാത്മാവിന്റെ പ്രേരണയാൽ തോമ്മാശ്ലീഹാ ഇൻഡ്യയിലേക്കു വരികയും അനവധി ജനങ്ങൾ അദ്ദേഹത്തിന്റെ ശിഷ്യരാകുകയും ചെയ്തു... വി.തോമ്മാശ്ലീഹായിൽനിന്ന്, സത്യോപദേശത്തിന്റെ വെളിച്ചം ഇൻഡ്യയിൽ സർവ്വത്ര വ്യാപിച്ചു.... വി.ശ്ലീഹായുടെ പ്രയത്നത്താൽ രാജാവായ മിശിഹായ്ക്ക് നിസ്തുലമായ ആരാധന സമർപ്പിക്കപ്പെടുന്ന മഹത്തരങ്ങളായ ദൈവാലയങ്ങൾ ഇൻഡ്യയിൽ സർവ്വത്ര നിർമ്മിക്കപ്പെട്ടു. അദ്ദേഹം ജീവിതാന്ത്യത്തിൽ കുന്തത്താൽ കുത്തപ്പെടുകയും രക്തസാക്ഷി മകുടം പ്രാപിക്കുകയും ചെയ്തു.

ഗ്രീക്കു സഭയിലെ ഒരു തക്സായിൽ പാർത്ഥ്യർ, മേദായർ, പേർഷ്യർ, ഭാരതീയർ എന്നിവരോട് മാർത്തോമ്മാ ശ്ലീഹാ ദൈവവചനം പ്രസംഗിച്ചുവെന്നും അദ്ദേഹത്തിന്റെ അത്ഭുതകൃത്യങ്ങളാൽ ആകൃഷ്ടരായ അനേകർ ക്രൈസ്തവവിശ്വാസ വെളിച്ചത്തിലേക്കു വന്നുവെന്നും ഒരു ഇൻഡ്യൻ രാജാവിനാൽ അദ്ദേഹം വധിക്കപ്പെട്ടുവെന്നും രേഖപ്പെടുത്തിയിട്ടുണ്ട്.

സഭാപിതാക്കന്മാരുടെ സാക്ഷ്യങ്ങൾ തോമ്മാശ്ലീഹായുടെ ഇൻഡ്യയിലെ പ്രേഷിതപ്രവർത്തനങ്ങൾ ശരിവയ്ക്കുന്നവയാണ്.

*സഭാപിതാക്കന്മാരുടെ സാക്ഷ്യങ്ങൾ തോമ്മാശ്ലീഹായുടെ ഇൻഡ്യയിലെ പ്രേഷിതപ്രവർത്തനങ്ങൾ ശരിവയ്ക്കുന്നവയാണ്.*

നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മാർ അപ്രേം തോമ്മാശ്ലീഹായെ സ്തുതിച്ചുകൊണ്ട് ഇങ്ങനെ പറയുന്നു.

> സൂര്യരശ്മിപോലെ വലിയ ഗോളത്തിൽനിന്നും പുറപ്പെടുന്നവനേ, നീ ഭാഗ്യവാൻ, നിന്റെ അനുഗൃഹീതാഗമനമാകുന്ന പ്രഭാതം ഇൻഡ്യയുടെ അന്ധകാരം മാറ്റുന്നു.... പന്ത്രണ്ടിലൊരുവനായ വലിയ ദീപമേ, കുരിശിൽനിന്നുള്ള തൈലത്താൽ നിറഞ്ഞവനായി ഇൻഡ്യയുടെ ഇരുട്ടുനിറഞ്ഞ നിശയെ ദീപംകൊണ്ടു നീ നിറയ്ക്കുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പുകൾ എദേസ്സായിലേക്ക് ഒരു വ്യാപാരി കൊണ്ടുവന്നതിനെപ്പറ്റി മാർ അപ്രേം പറയുന്നു.

> അയാൾ (വ്യാപാരി) പല പ്രാവശ്യം ഇൻഡ്യിലേക്കു പോകുകയും തിരിച്ചുവരികയും ചെയ്കയിൽ അയാൾ അവിടെ കണ്ടിട്ടുള്ള സകല ദ്രവ്യങ്ങളും അങ്ങേ അസ്ഥികളോടു താരതമ്യപ്പെടുത്തി നോക്കുമ്പോൾ വെറും മലിനവസ്തുക്കളായി മാത്രമേ അയാൾ പരിഗണിച്ചുള്ളു.

ക്രിസ്താബ്ദം മൂന്നാം നൂറ്റാണ്ടിൽ സിറിയായിൽ രൂപംകൊണ്ട ശ്ളീഹന്മാരുടെ പ്രബോധനം എന്ന പുരാതന ഗ്രന്ഥത്തിൽ ആദിമസഭയിലെ ഭരണക്രമത്തേയും പാരമ്പര്യങ്ങളെയുംപറ്റി വ്യക്തമായ അറിവു നമുക്കു നൽകുന്നു. ഈ സുപ്രധാന രേഖയിൽ ഇപ്രകാരം പറയുന്നു.

> ഇൻഡ്യയും അതിലെ രാജ്യങ്ങളും അതിലെ നിവാസികളും താൻസ്ഥാപിച്ച സഭയിലെ നായകനും ഭരണാധികാരിയുമായ യൂദാസ് തോമസിൽനിന്നും കൈവയ്പു വഴി പൗരോഹിത്യം സ്വീകരിച്ചു.

വി.ജറോം (342–420) ഇപ്രകാരം പ്രസ്താവിക്കുന്നു.

> മിശിഹാ എല്ലാ ദേശങ്ങളിലും വസിക്കുന്നു. തോമ്മായോടു കൂടെ ഇൻഡ്യയിലും പത്രോസിനോടുകൂടെ റോമായിലും പൗലോസിനോടുകൂടെ ഇല്ലിരിക്കുമിലും വസിക്കുന്നു.

ടൂർസിലെ വി.ഗ്രിഗറി എഴുതിയിരിക്കുന്നതിപ്രകാരമാണ്.

> ഭാരതത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ പ്രഥമ വിശ്രമസങ്കേതത്തിൽ ഒരു സന്യാസാശ്രമവും വിസ്തൃതവും മനോഹരവുമായ ഒരു ദൈവാലയവുമുണ്ട്.

**തോമ്മാശ്ലീഹായുടെ കബറിടം**

ഏ.ഡി 52-ൽ ഭാരതത്തിൽ വന്ന ശ്ലീഹാ ഏ.ഡി 72-ൽ മൈലാപ്പൂരിൽവച്ച് രക്തസാക്ഷിത്വം പ്രാപിച്ചു. അദ്ദേഹത്തിന്റെ പൂജ്യമായ ശരീരം അവിടെത്തന്നെ കബറടക്കി. ക്രിസ്താബ്ദത്തിന്റെ ആദ്യശതകം മുതൽത്തന്നെ സ്വദേശികളും വിദേശികളുമായ അനവധിപേർ ആ കബറിടം സന്ദർശിച്ച് ആദരവുകൾ അർപ്പിക്കുന്നതിനായി മൈലാപ്പൂരിലേക്ക് തീർത്ഥയാത്ര പോയിരുന്നു.

►ഏ.ഡി ആറാം നൂറ്റാണ്ടിൽ സിറിയാ സ്വദേശിയായ തെയദോർ എന്ന സന്യാസി

►ഏ.ഡി 853 ലെ ആംഗ്ലോസാക്സൻ ക്രോണിക്കിളിൽ ഇംഗ്ലണ്ടിലെ ആൽഫ്രഡ് രാജാവ് വി.തോമ്മാശ്ലീഹായുടെ കബറിടത്തിങ്കൽ സമർപ്പിക്കുന്നതിന് അനവധി കാഴ്ചവസ്തുക്കൾ അയച്ചുകൊടുത്തുവെന്നു പറയുന്നുണ്ട്.

►ഒൻപതാം നൂറ്റാണ്ടിൽത്തന്നെ സുലൈമാൻ എന്നൊരു മുസ്ലീംവ്യാപാരി ഇൻഡ്യയിൽ എത്തുകയും മൈലാപ്പൂരിലെ കബറിടം സന്ദർശിക്കുകയും അതിന് *ബെത്തൂമ്മാ* അല്ലെങ്കിൽ *ബെസ്തോമ്മാ* (മാർത്തോമ്മായുടെ ഭവനം) എന്നു പേര് വിളിക്കുകയും ചെയ്തു.

►1292 - നോടടുത്ത് മാർക്കോപോളൊ എന്ന വെനീഷ്യൻ സഞ്ചാരി മൈലാപ്പൂരിലെ കബറിടം സന്ദർശിക്കുകയും

ക്രിസ്ത്യാനികളും മുഹമ്മദീയരും അവിടെ ചെയ്യുന്ന ഭക്ത കൃത്യങ്ങൾ കാണുകയും ചെയ്തു.

▶1325 – ൽ ഇറ്റാലിയൻ ഫ്രാൻസിസ്ക്കനായ ഡെറിക് കബറിടം സന്ഹർശിക്കുകയുണ്ടായി.

▶1349 – ൽ പേപ്പൽ പ്രതിനിധിയായ ജോൺ മരിഞ്ഞോളി മൈലാപ്പൂരിലെത്തി കബറിടം സന്ദർശിച്ചു.

▶1430 – ൽ നിക്കൊളോ ദെകോന്തി എന്ന ഇറ്റാലിയൻ വ്യാപാരി മൈലാപ്പൂർ സന്ദർശിക്കുകയും അവിടെ മനോഹരമായ ഒരു ദൈവാലയത്തിൽ തോമ്മാശ്ലീഹായുടെ പൂജ്യ ശരീരം ബഹുമാനപൂർവ്വം സംസ്ക്കരിക്കപ്പെട്ടിരുന്നതായി കണ്ടുവെന്ന് രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

പതിനഞ്ചാം ശതകത്തിന്റെ അവസാനത്തിൽ പോർട്ടുഗീസുകാർ കേരളത്തിൽ വന്നപ്പോൾ കേരളസഭയെയും അതിന്റെ സ്ഥാപകനായ തോമ്മാശ്ലീഹായെയുംപറ്റി അറിഞ്ഞു. ക്രമേണ ശ്ലീഹായുടെ കബറിടത്തെപ്പറ്റി കേൾക്കുകയും ചിലർ മൈലാപ്പൂരിലെത്തി കബറിടം സന്ദർശിക്കുകയും ചെയ്തു. 1523 ജൂൺ 2–ാം തീയതി പോർട്ടുഗീസുകാർ കബറിടം തുറന്നപ്പോൾ മണ്ണു നിറച്ചിട്ടുള്ള ഒരു കുടം, ഒരു തലയോടിന്റെ ചിലഭാഗങ്ങൾ കുറച്ച് അസ്ഥികൾ, ഇരുമ്പുകൊണ്ടുള്ള ഒരു കുന്തത്തിന്റെ അഗ്രം എന്നിവ കണ്ടുകിട്ടിയതായി അവർ രേഖപ്പെടുത്തിയിരിക്കുന്നു.

*1523 ജൂൺ 2–ാം തീയതി പോർട്ടുഗീസുകാർ കബറിടം തുറന്നപ്പോൾ മണ്ണു നിറച്ചിട്ടുള്ള ഒരു കുടം, ഒരു തലയോടിന്റെ ചിലഭാഗങ്ങൾ കുറച്ച് അസ്ഥികൾ, ഇരുമ്പുകൊണ്ടുള്ള ഒരു കുന്തത്തിന്റെ അഗ്രം എന്നിവ കണ്ടുകിട്ടിയതായി അവർ രേഖപ്പെടുത്തിയിരിക്കുന്നു.*

ഇതിനു പുറമേയുള്ള ഒരു പ്രധാനപ്പെട്ട തെളിവാണ് കബറിടം പണിയാൻ ഉപയോഗിച്ചിരുന്ന ഇഷ്ടികകൾ. ഭാരതത്തിലെ പുരാവസ്തു ഗവേഷകരുടെ പരിശോധനയിൽ ഈ കബറിടം ഒന്നാം നൂറ്റാണ്ടിൽത്തന്നെ പണിയപ്പെട്ടതാണെന്നാണ് കണ്ടെത്തൽ. (Podippara P.J, The Thomas Christians pp 23-24)

**ഏഴു ദൈവാലയങ്ങൾ**

മാർത്തോമ്മാശ്ലീഹാ കേരളത്തിൽ വന്നു എന്നതിനുള്ള മറ്റൊരു പ്രധാനപ്പെട്ട തെളിവാണ് അദ്ദേഹം സ്ഥാപിച്ചതായി അറിയപ്പെടുന്ന ഏഴു ദൈവാലയങ്ങൾ.

1 പാലയൂർ
2 കൊടുങ്ങല്ലൂർ
3 കോട്ടക്കാവ് (പറവൂർ)
4 കോക്കമംഗലം
5 നിരണം
6 കൊല്ലം
7 നിലയ്ക്കൽ (ചായൽ)

തോമ്മാശ്ലീഹാ കേരളത്തിൽ ഏഴു ദൈവാലയങ്ങൾ സ്ഥാപിച്ചുവെന്നു പറയുമ്പോൾ ഏഴു സഭാ കൂട്ടായ്മകൾ അഥവാ ഏഴു ക്രൈസ്തവസമൂഹങ്ങൾ രൂപപ്പെടുത്തിയെന്നാണ് മനസ്സിലാക്കേണ്ടത്. അല്ലാതെ ഏഴു ദൈവാലയങ്ങൾ നിർമ്മിച്ചു എന്ന അർത്ഥത്തിലല്ല. കേരള ക്രൈസ്തവ സഭയുടെ അതിപ്രാചീന കേന്ദ്രങ്ങളായിരുന്നു മേൽപറഞ്ഞ ഏഴു സ്ഥലങ്ങളെന്നത് ചരിത്ര സത്യമാണ്.

*തോമ്മാശ്ലീഹാ കേരളത്തിൽ ഏഴു ദൈവാലയങ്ങൾ സ്ഥാപിച്ചുവെന്നു പറയുമ്പോൾ ഏഴു സഭാകൂട്ടായ്മകൾ അഥവാ ഏഴു ക്രൈസ്തവസമൂഹങ്ങൾ രൂപപ്പെടുത്തിയെന്നാണ് മനസ്സിലാക്കേണ്ടത്.*

## പുരാതന ലിഖിതങ്ങൾ

1. തോമ്മാശ്ലീഹായുടെ നടപടികൾ

ഭാരതസഭയുടെ സജീവപാരമ്പര്യത്തെയും സഭാപിതാക്കന്മാരുടെ സാക്ഷ്യങ്ങളെയും അംഗീകരിക്കുന്ന ഒരു പ്രാചീന രേഖയാണ് തോമ്മായുടെ നടപടികൾ. അപ്പസ്തോലന്മാരുടെ നടപടികളെ അനുകരിച്ച് ആദിമസഭയിൽ പല നടപടികളും ഐതിഹ്യരൂപേണ വിരചിതങ്ങളായി. ഇവയൊന്നും സഭ ഔദ്യോഗികമായി അംഗീകരിച്ചവയല്ല. എന്നാൽ പല ചരിത്രസത്യങ്ങളും ഉൾക്കൊള്ളുന്നവയാണ് അവ. അക്കൂട്ടത്തിൽപ്പെടുന്ന ഒന്നാണ് തോമ്മായുടെ നടപടികൾ. ഇതിനെക്കുറിച്ച് നേരത്തെ പ്രതിപാദിച്ചിട്ടുണ്ട്.

2. റമ്പാൻ പാട്ട്

വി.തോമ്മാശ്ലീഹായുടെ ഭാരതപ്രേഷിതത്വത്തെക്കുറിച്ചു വിശദമായി വിവരിച്ചിട്ടുള്ള ഒരു പഴയ പാട്ടാണിത്. ശ്ലീഹായുടെതന്നെ ശിഷ്യന്മാരിൽ ഒരാളായ നിരണത്തു മാളിയേക്കൽ തോമ്മാ റമ്പാൻ ആണ് ഈ പാട്ടിന്റെ മൂലരൂപത്തിന്റെ കർത്താവ്. ഇപ്പോൾ ലഭ്യമായ പതിപ്പ് 1601– ൽ അതേ കുടുംബത്തിലെ 48–ാം തലമുറക്കാരനായ തോമ്മാ റമ്പാൻ ചുരുക്കി എഴുതിയതാണ്. ഈക്കാര്യം പാട്ടിൽത്തന്നെ പ്രസ്താവിക്കുന്നുണ്ട്. മാളിയേക്കൽ ഭവനം സ്ഥിതിചെയ്തിരുന്ന പുരയിടം ഇന്നും നിരണത്തുണ്ട്. മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യയിലേക്കുള്ള വരവും കേരളത്തിലെ പ്രേഷിതജോലിയും, ദൈവാലയസ്ഥാപനവും രക്തസാക്ഷിമരണവും ഈ പുരാതന പാട്ടിൽ വിശദമായി രേഖപ്പെടുത്തിയിരിക്കുന്നു.

3. മാർഗ്ഗംകളിപ്പാട്ട്

കേരള ക്രൈസ്തവരുടെ പുരാതന പാട്ടുകളിൽ സുപ്രധാനമാണ് മാർഗ്ഗംകളിപ്പാട്ട്. അവരുടെ കല്യാണാവസരങ്ങളിലും തിരുനാളുകളോടനുബന്ധിച്ചും രാത്രികാലങ്ങളിൽ നട

ത്തിവന്നിരുന്ന ഒരു കലാരൂപമാണ് മാർഗ്ഗംകളി. വാളും പരിചയും ധരിച്ച രണശൂരന്മാരുടെ വേഷത്തിൽ പന്ത്രണ്ടുപേർ ഒരു നിലവിളക്കിനുചുറ്റും നിന്നുകൊണ്ട് പാട്ടിനൊപ്പിച്ച് ചുവടും താളവുംമെടുത്ത് കളിക്കുന്ന ഒരു സൈനികനൃത്തമാണിത്. മാർത്തോമ്മാ കേരളത്തിൽ വന്ന് സുവിശേഷം പ്രസംഗിച്ച് അനേകായിരങ്ങളെ മാമോദീസാ മുക്കിയെന്നും ഒടുവിൽ മൈലാപ്പൂരിൽവച്ച് രക്തസാക്ഷിയായി മരിച്ചുവെന്നുമുള്ള കാര്യങ്ങളാണ് ഈ പാട്ടിൽ വിവരിക്കുന്നത്. ഇതിന്റെ ഉത്ഭവം പോർട്ടുഗീസുകാരുടെ ആഗമനത്തിനു മുമ്പ് ആണെന്നു കരുതുന്നു.

4. വീരടിയാൻപാട്ട്

ഹിന്ദുമതാനുയായികളായ വീരടിയാന്മാർ (പാണന്മാർ) നസ്രാണികളുടെ വീടുകൾതോറും വിശേഷാവസരങ്ങളിൽ പോയി പാടിയിരുന്നതാണ് വീരടിയാൻപാട്ട്. ഏ.ഡി 52-ൽ തോമ്മാശ്ലീഹാ കേരളത്തിൽവന്നു സത്യവേദം പ്രചരിപ്പിച്ചതും ക്നായിത്തൊമ്മൻ ഇവിടെ എത്തിയതും രാജാക്കന്മാരിൽനിന്നും പല സമ്മാനങ്ങൾ ലഭിച്ചതുമായ വൃത്താന്തങ്ങളാണ് ഈ പാട്ടിൽ വർണ്ണിക്കുന്നത്. പ്രതിഫലമായി ക്രിസ്ത്യാനികൾ അവർക്കു സമ്മാനങ്ങൾ നൽകിയിരുന്നു. 15 നൂറ്റാണ്ടിലധികം ഈ പാട്ടിനു പഴക്കമുണ്ടെന്നു കരുതപ്പെടുന്നു.

മേലുദ്ധരിച്ച പ്രത്യക്ഷവും പരോക്ഷവുമായ തെളിവുകളിൽനിന്നെല്ലാം മാർത്തോമ്മാശ്ലീഹായാണ് ഭാരതസഭയ്ക്ക് ജന്മം നൽകിയതെന്ന് മനസ്സിലാക്കാം. ക്രിസ്തുവിന്റെ സഭ ലോകാവ

*മേലുദ്ധരിച്ച പ്രത്യക്ഷവും പരോക്ഷവുമായ തെളിവുകളിൽനിന്നെല്ലാം മാർത്തോമ്മാശ്ലീഹായാണ് ഭാരതസഭയ്ക്ക് ജന്മം നൽകിയതെന്ന് മനസ്സിലാക്കാം.*

സാനംവരെ നിലനിൽക്കേണ്ട ഒന്നാണ്. അതുകൊണ്ടുതന്നെ അതിന്റെ ഭരണസംവിധാനവും അധികാരവും യുഗാന്തംവരെ ഉണ്ടായിരിക്കും. *യുഗാന്തംവരെ എന്നും ഞാൻ നിങ്ങളോടു കൂടെ ഉണ്ടായിരിക്കും* (മത്താ 28:20) എന്നാണ് യേശു ശ്ലീഹന്മാരോടു വാഗ്ദാനം ചെയ്തത്. മാർത്തോമ്മാശ്ലീഹായും മറ്റ് അപ്പസ്തോലന്മാരെപ്പോലെ കൈവയ്പ് നൽകി പിൻഗാമികളെ തീർച്ചയായും നിശ്ചയിച്ചുകാണും. പീറ്റർ, പോൾ, സാന്തിപ്പസ് എന്നീ മൂന്ന് മെത്രാന്മാരെ വാഴിച്ചതായി ഒരു പാരമ്പര്യമുണ്ട്. എന്നാൽ, നിർഭാഗ്യവശാൽ കേരളത്തിലെ ക്രൈസ്തവസഭയുടെ ആദ്യ നൂറ്റാണ്ടുകളിലെ ചരിത്രരേഖകളൊന്നും നമുക്കു ലഭ്യമല്ല.

**പേർഷ്യൻ കുടിയേറ്റങ്ങൾ**

കേരളത്തിലെ യഹൂദക്രിസ്ത്യാനികൾ ഇവിടത്തെ ആദിമക്രൈസ്തവസഭയിലെ പ്രമുഖ ഘടകമായിരുന്നെന്നു കരുതാം. അവരുടെ സംസാരഭാഷ സുറിയാനിയുമായിരുന്നു. പിന്നീട് പേർഷ്യൻ സാമ്രാജ്യത്തിൽ മതമർദ്ദനങ്ങൾ തുടങ്ങിയപ്പോൾ കേരളത്തിലെ സ്വതന്ത്രസാഹചര്യങ്ങൾ കുടിയേറ്റക്കാർക്ക് അനുകൂലമായി ഭവിച്ചു. തോമ്മാശ്ലീഹാ നേരിട്ടോ അദ്ദേഹത്തിന്റെ ശിഷ്യന്മാരായ മാർ അദ്ദായി, മാർ മാറി എന്നിവർ വഴിയോ സ്ഥാപിതമായ നാലുസഭകളാണ് ഇൻഡ്യാ, എഡേസ്സാ, സെലൂഷ്യ, പേർഷ്യ എന്നിവിടങ്ങളിലെ പുരാതന ശ്ലൈഹികസഭകൾ. ഒരേ അപ്പസ്തോലിക പൈതൃകമുള്ള അയൽസഭകൾക്കു തമ്മിൽ സവിശേഷമായ ഒരു സഭാത്മകബന്ധം വളരുക സ്വാഭാവികമാണല്ലോ. മാർത്തോമ്മാ ക്രിസ്ത്യാനികളും പേർഷ്യയിലെ ക്രൈസ്തവരും തങ്ങളുടെ അപ്പസ്തോലിക പൈതൃകം നേരിട്ട് മാർത്തോമ്മാ ശ്ലീഹായിൽനിന്നു ലഭി

*ഒരേ അപ്പസ്തോലിക പൈതൃകമുള്ള അയൽസഭകൾക്കു തമ്മിൽ സവിശേഷമായ ഒരു സഭാത്മകബന്ധം വളരുക സ്വാഭാവികമാണല്ലോ.*

ച്ചതാണെന്നു വിശ്വസിക്കുന്നു. തോമ്മാശ്ലീഹായുടെ ശിഷ്യനായ അദ്ദായിയാണ് തങ്ങളുടെ സഭ സ്ഥാപിച്ചതെന്ന് എഡേസാസഭയും അദ്ദായിയുടെ ശിഷ്യനായ മാറിയാണ് തങ്ങളുടെ സഭാസ്ഥാപകനെന്ന് സെലൂഷ്യ -സ്റ്റെസിഫോൺ സഭയും വിശ്വസിക്കുന്നു.

*അങ്ങിനെ പേർഷ്യൻ അഥവാ കൽദായ ആരാധനക്രമമാണ് (ഇന്നത്തെ സീറോ മലബാർ സഭയുടെ ആരാധന) ഭാരതത്തിൽ ആദ്യം നിലവിൽ വന്നത്.*

ഭാരതത്തോട് ഏറ്റവും അടുത്തു ബന്ധപ്പെട്ടിരുന്ന ദൈവശാസ്ത്ര കലാലയം പ്രശസ്തമായ എഡേസായായിരുന്നു. അവിടെ രൂപപ്പെട്ട ആരാധനക്രമപാരമ്പര്യം സ്വാഭാവികമായി ഭാരതസഭയും സ്വീകരിച്ചു. അങ്ങിനെ പേർഷ്യൻ അഥവാ കൽദായ ആരാധനക്രമമാണ് (ഇന്നത്തെ സീറോ മലബാർ സഭയുടെ ആരാധന) ഭാരതത്തിൽ ആദ്യം നിലവിൽ വന്നത്. തങ്ങൾ അനുഷ്ഠിച്ചുപോന്ന തോമ്മായുടെ മാർഗം യഥാർത്ഥത്തിൽ ആഘോഷിക്കപ്പെടുന്നത് ഈ ആരാധനക്രമത്തിലാണെന്ന് മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നും കരുതി. തനിമയാർന്ന ഉൾഭരണസ്വാതന്ത്ര്യത്തോടൊപ്പം അയൽസഭകളുമായി ആരാധനക്രമപരമായ സംസർഗ്ഗത്തിലൂടെ സഭകളുടെ കൂട്ടായ്മ (communion) അവർ വളർത്തിയെടുക്കുകയും ചെയ്തു.

കേരളത്തിലേക്ക് ക്രൈസ്തവകുടിയേറ്റം ഉണ്ടായി എന്നത് തീർച്ചയാണ്. എന്നാൽ ആ കുടിയേറ്റം എന്നുണ്ടായി എന്നതിനെക്കുറിച്ച് ഏകാഭിപ്രായക്കാരല്ല എല്ലാവരും. ഏ.ഡി 345-ൽ ക്നായിത്തോമ്മായുടെ (Thomas of Cana) നേതൃത്വത്തിൽ 12 കുടുംബങ്ങൾ കേരളത്തിൽ കുടിയേറി പാർത്തു എന്നാണ് പൊതുവെ കരുതപ്പെടുന്നത്. തദ്ദേശവാസികളായ ക്രിസ്ത്യാനികൾ അവരെ സസന്തോഷം സ്വീകരിച്ചു. അവർ അന്നത്തെ രാജാവിൽനിന്ന് അവകാശങ്ങളും പദവികളും

*1498-ൽ പോർട്ടുഗീസുകാരുടെ ആഗമനംവരെ ഭാരതത്തിൽ ഒരു സഭയും (കത്തോലിക്കാ സഭ) ഒരു ആരാധനക്രമവും (പേർഷ്യൻ അഥവാ കൽദായ-ഇന്നത്തെ സീറോ മലബാർ) ആയിരുന്നു.*

സ്വീകരിച്ചെന്നുമാണ് പാരമ്പര്യം. എന്നാൽ എല്ലാ ചരിത്രകാരന്മാരും അതിനോടു യോജിക്കുന്നില്ല. ഒമ്പതാം നൂറ്റാണ്ടിൽ മാർ സാപ്പോറിന്റെയും മാർ പ്രോത്തിന്റെയും നേതൃത്വത്തിൽ വീണ്ടും ഒരു പേർഷ്യൻ കുടിയേറ്റം ഉണ്ടായി. വിശുദ്ധരായ ആ മെത്രാന്മാരുടെ നാമത്തിൽ അനവധി ദൈവാലയങ്ങൾ കേരളത്തിൽ സ്ഥാപിതമായിട്ടുണ്ട്. 1498-ൽ പോർട്ടുഗീസുകാരുടെ ആഗമനംവരെ ഭാരതത്തിൽ ഒരു സഭയും (കത്തോലിക്കാ സഭ) ഒരു ആരാധനക്രമവും (പേർഷ്യൻ അഥവാ കൽദായ-ഇന്നത്തെ സീറോ മലബാർ) ആയിരുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികൾ സാംസ്കാരികമായി ഇൻഡ്യാക്കാരും മതപരമായി കത്തോലിക്കരും ആരാധനക്രമമനുസരിച്ച് പൗരസ്ത്യരുമായിരുന്നു. ഈ സ്ഥിതിക്ക് നിർണ്ണായകമായ ഒരു മാറ്റം സംഭവിച്ചത് പതിനാറാം നൂറ്റാണ്ടിലാണ്.

*മാർത്തോമ്മാക്രിസ്ത്യാനികൾ സാംസ്കാരികമായി ഇൻഡ്യാക്കാരും മതപരമായി കത്തോലിക്കരും ആരാധനക്രമമനുസരിച്ച് പൗരസ്ത്യരുമായിരുന്നു.*

**ലത്തീൻ ആരാധനക്രമം**

1498 മേയ് 21 ന് വാസ്കോഡിഗാമ കോഴിക്കോടിനടുത്ത് കാപ്പാട് എന്ന സ്ഥലത്തുവന്നിറങ്ങി. മാർത്തോമ്മാക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം തങ്ങളുടെ മതത്തിൽപ്പെട്ട ശക്തനായ ഒരു ഭരണാധിപന്റെ പ്രതിനിധി മലബാറിൽ എത്തിയെന്ന വിവരം അവരെ സന്തോഷഭരിതതരാക്കി. 1499-ൽ ലിസ്ബണിൽ തിരിച്ചെത്തിയ ഗാമയും കൂട്ടരും

*1499-ൽ ലിസ്ബണിൽ തിരിച്ചെത്തിയ ഗാമയും കൂട്ടരും പോർച്ചുഗൽ രാജാവിനു കൊടുത്ത റിപ്പോർട്ടിൽ മലബാറിൽ പ്രബലമായ ഒരു ക്രൈസ്തവസഭയുണ്ടെന്ന് പറഞ്ഞിട്ടുണ്ട്.*

പോർച്ചുഗൽ രാജാവിനു കൊടുത്ത റിപ്പോർട്ടിൽ മലബാറിൽ പ്രബലമായ ഒരു ക്രൈസ്തവസഭയുണ്ടെന്ന് പറഞ്ഞിട്ടുണ്ട്. 1500-ൽ പെഡ്രോ അൽവാരെസ് കബ്രാളിന്റെ നേതൃത്വത്തിൽ പുതിയ പര്യടനസംഘം മലബാറിൽ എത്തി. പ്രധാനമായും വ്യാപാര ആവശ്യത്തിനാണ് പോർച്ചുഗീസുകാർ വന്നതെങ്കിലും കൂട്ടത്തിൽ കുറെ വൈദികരും എത്തി കോഴിക്കോട് ഒരു കപ്പേള പണിയുകയും പ്രേഷിതപ്രവർത്തനം ആരംഭിക്കുകയും ചെയ്തു. ലത്തീൻ ആരാധനക്രമം ഇവിടെ കൊണ്ടുവന്നത് പോർച്ചുഗീസുകാരാണ്. 1527 ആയപ്പോഴേക്കും കൊച്ചിയിലും പരിസരപ്രദേശങ്ങളിലുമായി ഏതാണ്ട് പതിനായിരംപേർ ക്രിസ്തുമതം സ്വീകരിക്കുകയുണ്ടായി. 1534-ൽ ഗോവായിലും 1557-ൽ കൊച്ചിയിലും ലത്തീൻ രൂപതകൾ സ്ഥാപിതമായി. ഇങ്ങനെ സഭാതലത്തിലും രാഷ്ട്രീയതലത്തിലും പോർച്ചുഗീസുകാരുടെ ആധിപത്യം വർദ്ധിച്ചുകൊണ്ടിരുന്നു. മാർത്തോ മ്മാ നസ്രാണികളെ തങ്ങളുടെ ആധിപത്യത്തിൻകീഴിൽ കൊണ്ടുവരാൻ അവർ കിണഞ്ഞു പരിശ്രമിക്കുക യും ചെയ്തു.

### സെലൂഷ്യൻ മെത്രാന്മാരും പോർച്ചുഗീസുകാരും

പട്ടംകൊടുക്കുക മുതലായ ആത്മീയകാര്യങ്ങൾ മാർത്തോമ്മാ നസ്രാണികളുടെ ഇടയിൽ നിർവ്വഹിച്ചിരുന്നത് സെലൂഷ്യായിൽ നിന്നുള്ള മെത്രാന്മാരായിരുന്നു. അവരുടെ സഭാപരമായ ഭരണച്ചുമതല വഹിച്ചിരുന്നത് ഇന്നാട്ടുകാരനായ ആർച്ചുഡീക്കനും. മെത്രാന്മാരുടെ ആവശ്യം ഉണ്ടാകുമ്പോൾ പലപ്പോഴും ഇവിടെനിന്നു പ്രതിനിധികൾ

*പട്ടംകൊടുക്കുക മുതലായ ആത്മീയകാര്യങ്ങൾ മാർത്തോമ്മാ നസ്രാണിക ളുടെ ഇടയിൽ നിർവ്വഹിച്ചിരു ന്നത് സെലൂഷ്യായിൽ നിന്നുള്ള മെത്രാന്മാരായിരുന്നു.*

പോയി സെലൂഷ്യ യിലെ പാത്രിയർക്കീസിനെ കണ്ട് മെത്രാന്മാരെ കൊണ്ടുവരികയായിരുന്നു പതിവ്. 1504 –ൽ പാത്രിയർക്കീസ് മാർ ഏലിയാ അഞ്ചാമൻ മാർ യാബല്ലാഹ, മാർ ദനഹ, മാർ ജേക്കബ് എന്നിവരെ മലബാറിലേക്കയച്ചു. അവർ കണ്ണൂരിൽവച്ച് പോർച്ചുഗീസുകാരെ കാണുകയും അവരോടുകൂടി രണ്ടര മാസം താമസിക്കുകയും ചെയ്തു. അവർ പരസ്പരം സമ്മാനങ്ങൾ കൈമാറുകയും മതകാര്യങ്ങളിൽ സഹകരിക്കുകയും ചെയ്തു. ഈ മെത്രാന്മാരിൽ മാർ ജേക്കബ് 1550 വരെ മാർത്തോമ്മാക്രിസ്ത്യാനികളുടെ ആധ്യാത്മിക കാര്യങ്ങൾക്ക് നേതൃത്വം നൽകി.

ആരംഭകാലത്ത് മാർത്തോമ്മാ ക്രിസ്ത്യാനികളും പോർച്ചുഗീസുകാരും തമ്മിൽ സൗഹാർദ്ദത്തിലായിരുന്നു. മാർ ജേക്കബ് ഫ്രാൻസിസ്കൻ സന്യാസികളുടെ സ്നേഹിതനും വി.ഫ്രാൻസിസ് സേവ്യറിന്റെ ഉത്തമ സുഹൃത്തുമായിരുന്നു. അദ്ദേഹം കൊടുങ്ങല്ലൂരിലുണ്ടായിരുന്ന പോർച്ചുഗീസുകാരുടെ കപ്ളോൻ ആയിരുന്നുവെന്നും അവർക്കുവേണ്ടി ലത്തീൻ കുർബാന ചൊല്ലുകയും അവരുടെ കുമ്പസാരം കേൾക്കുകയും ചെയ്തിരുന്നുവെന്നും ഫ്രാൻസിസ് സേവ്യറിന്റെ ഒരെഴുത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ കുറെക്കാലം കഴിഞ്ഞപ്പോൾ അവരുടെ നയം മാറിത്തുടങ്ങി.

*ആരംഭകാലത്ത് മാർത്തോമ്മാ ക്രിസ്ത്യാനി കളും പോർച്ചുഗീസുകാരും തമ്മിൽ സൗഹാർദ്ദത്തിലായി രുന്നു.*

മാർത്തോമ്മാ ക്രിസ്ത്യാനികളെ തങ്ങളുടെ അധികാരത്തിൻകീഴിൽ കൊണ്ടുവരുന്നതിന് സെലൂഷ്യൻ പാത്രിയർക്കീസിന്റെ ഭാരതത്തിലുള്ള അധികാരം അവസാനിപ്പിക്കുക ആവശ്യമാണെന്ന് അവർ മനസ്സിലാക്കി. അതിനു പറ്റിയ എല്ലാ മാർഗങ്ങളും വളരെ വിദഗ്ധമായി അവർ ആസൂത്രണം ചെയ്തു. ഫ്രാൻസിസ്കൻ വൈദികരുടെ സഹായത്തോടെ ഒരു വൈദികസെമിനാരി ഉടനെ സ്ഥാപിതമായി. പൗരസ്ത്യ ആരാധനക്രമങ്ങളുടെയും ആചാരാനുഷ്ഠാനങ്ങളുടെയും സ്ഥാനത്ത് ലത്തീൻ റീത്തിലെ ആരാധനക്രമവും ആചാരങ്ങളും നടപ്പിലാക്കുന്നതിനുള്ള  സംഘടിത ശ്രമവും നടന്നു.

*മാർത്തോമ്മാ ക്രിസ്ത്യാനികളെ തങ്ങളുടെ അധികാരത്തിൻകീഴിൽ കൊണ്ടുവരുന്നതിന് സെലൂഷ്യൻ പാത്രിയർക്കീസിന്റെ ഭാരതത്തിലുള്ള അധികാരം അവസാനിപ്പിക്കുക ആവശ്യമാണെന്ന് അവർ മനസ്സിലാക്കി.*

ഇവിടെ നിലവിലിരുന്ന പാരമ്പര്യത്തിനു വിപരീതമായി വിഭൂതി ബുധനാഴ്ച നോമ്പ് ആരംഭിക്കുന്നതിനും നോമ്പ്കാലത്ത് മത്സ്യവും വീഞ്ഞും ഉപയോഗിക്കുന്നതിനും ലത്തീൻ സഭയിലെപ്പോലെ വി.കുർബാനയിൽ പുളിക്കാത്ത അപ്പം ഉപയോഗിക്കുന്നതിനും പോർച്ചുഗീസുകാർ മാർത്തോമ്മാ ക്രിസ്ത്യാനികളെ നിർബന്ധിച്ചു. പൗരസ്ത്യ പാരമ്പര്യമനുസരിച്ച് ഇവിടെ വിവാഹിതരായ വൈദികരുമുണ്ടായിരുന്നു. എന്നാൽ അവർ വി.കുർബാന അർപ്പിക്കുന്നത് പോർച്ചുഗീസുകാർ നിരോധിച്ചു. ലത്തീൻ രീതി അനുസരിച്ച് വൈദിക പരിശീലനം നൽകുന്നതിന് 1541–ൽ കൊടുങ്ങല്ലൂരിൽ ഒരു സെമിനാരിയും പോർച്ചുഗീസുകാർ തുടങ്ങി. അവിടെ സുറിയാനിഭാഷപോലും പഠിപ്പിച്ചിരുന്നില്ല.

1542 മേയ് മാസത്തിൽ വി.ഫ്രാൻസിസ് സേവ്യർ ഭാരതത്തിൽ വന്നു. മാർത്തോമ്മാ ക്രിസ്ത്യാനികളുടെമേൽ അധി

കാരം സ്ഥാപിക്കുവാൻ അദ്ദേഹം ഒരിക്കലും ആഗ്രഹിച്ചില്ല. എന്നാൽ, അവരുടെ ചില പള്ളികൾക്ക് മാർപ്പാപ്പായിൽനിന്നും ദണ്ഡവിമോചനം വാങ്ങിച്ചുതരണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് വി.സേവ്യർ 1549 ജനുവരി 14-ന് കൊച്ചിയിൽനിന്ന് വി.ഇഗ്നേഷ്യസ് ലയോളയ്ക്കെഴുതി. അതിൽ ഇപ്രകാരം പ്രസ്താവിക്കുന്നു.

*അവരുടെ ചില പള്ളികൾക്ക് മാർപ്പാപ്പായിൽനിന്നും ദണ്ഡവിമോചനം വാങ്ങിച്ചു തരണമെന്ന് ആവശ്യപ്പെട്ടു കൊണ്ട് വി.സേവ്യർ 1549 ജനുവരി 14-ന് കൊച്ചി യിൽനിന്ന് വി.ഇഗ്നേഷ്യസ് ലയോളയ്ക്കെഴുതി.*

> ഈ പട്ടണത്തിൽ (കൊടുങ്ങല്ലൂരിൽ) തോമ്മാശ്ലീഹായുടെയും യാക്കോബ്ശ്ലീഹായുടെയും നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന രണ്ടു പള്ളികളുണ്ട്. ഈ ശ്ലീഹന്മാരുടെ തിരുനാളുകളിലും അനന്തരമുള്ള ഏഴു ദിവസങ്ങളിലും പ്രാപിക്കാവുന്ന ദണ്ഡവിമോചനങ്ങൾ ഈ പള്ളികൾക്കായി മാർപ്പാപ്പായോട് അപേക്ഷിച്ച് വാങ്ങിക്കണം... പ്രസ്തുത ദണ്ഡവിമോചനങ്ങൾ ഇവിടുത്തെ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ഭക്തിസംവർദ്ധകമായി ഭവിക്കും. (Coleridge H.J, Life and Letters of St.Francis Xavier Vol 2 pp 73-74)

മാർ ജേക്കബിന്റെ മരണശേഷം കുറെനാളത്തേക്ക് മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് മെത്രാന്മാരില്ലായിരുന്നു. സെലൂഷ്യൻ പാത്രിയർക്കീസായ മാർ അബ്ദീശോ 1556-ൽ മാർ ജോസഫ് എന്ന മെത്രാനെ മലബാറിലേക്കയച്ചു. അദ്ദേഹത്തിന്റെകൂടെ മാർ ഏലിയായും മാൾട്ടാസ്വദേശികളും ഡൊമിനിക്കൻ സഭാംഗങ്ങളുമായ അംബ്രോസ് മെത്രാനും അന്റോണിയസ് എന്ന വൈദികനുമുണ്ടായിരുന്നു. മാർ ഏലിയാ പാത്രിയർക്കീസിന്റെ പ്രതിനിധിയും അംബ്രോസ് മാർപ്പാപ്പായുടെ പൂർവ്വദേശങ്ങളിലെ പ്രതിനിധിയുമായിരുന്നു.

ഗോവായിലെത്തിയ ഇവരെ പോർച്ചുഗീസുകാർ തടഞ്ഞുവച്ചു. കൽദായരായ മാർ ജോസഫിനെയും മാർ ഏലിയായെയും ബസേനിലെ ഒരു ഫ്രാൻസിസ്കൻ ആശ്രമത്തിൽ താമസിപ്പിച്ചു. 18 മാസം അവർക്ക് ആശ്രമത്തടവിൽ കഴിയേണ്ടിവന്നു. ആശ്രമാധികാരിയായ അന്റോണിയോ ഡൊപോർത്തൊ പോർച്ചുഗലിലെ രാജാവിനെഴുതിയ കത്തിൽ ഈ മെത്രാന്മാരെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്.

> അവർ യഥാർത്ഥത്തിൽ കത്തോലിക്കാ വിശ്വാസമുള്ളവരും ആഭിജാത്യമുള്ളവരുമാണ്. അത്യാവശ്യമുള്ള ശിക്ഷണം അവർക്കുണ്ട്. സഭാപിതാക്കന്മാരുടെ പഠനങ്ങളോട് അനുയോജ്യമായവിധം പൗരസ്ത്യ സഭാപിതാക്കന്മാരുടെ പ്രബോധനങ്ങൾ ഇവർ പഠിച്ചിട്ടുണ്ട്. ഈ കൽദായ മെത്രാന്മാരുടെ ഭക്തി ഇൻഡ്യയിലുള്ള പോർച്ചുഗീസുകാർക്ക് മാതൃകയാണ്. താപസ സന്യാസികളായ അവർ ആത്മനിഗ്രഹം പാലിച്ചിരുന്നു. ഒരിക്കലും മാംസം ഭക്ഷിച്ചിരുന്നില്ല.

ഗോവാ മെത്രാൻ ഗോവായുടെയും മലബാറിന്റെയും ഇൻഡ്യമുഴുവന്റെയും മെത്രാനാകയാൽ, അദ്ദേഹത്തിന്റെ അനുവാദംകൂടാതെ മലബാറിൽ യാതൊരു അധികാരവും നടത്തിക്കൂടാ എന്നൊരു താക്കീ തോടുകൂടി 18 മാസത്തെ തടവിനുശേഷം പോർച്ചുഗീസുകാർ മാർ ജോസഫിനെയും കൂട്ടരെയും സ്വതന്ത്രരാക്കി. 1558 ജനുവരി മാസത്തിൽ കൊച്ചിയിലെത്തിയെങ്കിലും നെസ്തോറിയൻ പാഷണ്ഡത പഠിപ്പിച്ചുവെന്ന കുറ്റം ആരോപിച്ച് ഗോവ

*എന്നാൽ, ഗോവയിലെ ഡൊമിനിക്കൻ സന്യാസാശ്രമത്തിലെ പ്രിയോറിന്റെ ഒരെഴുത്തിൽ മാർ ജോസഫ് സർവ്വവിധ ബഹുമാനവും അഭിനന്ദനങ്ങളും അർഹിക്കുന്ന വ്യക്തിയാണെന്ന് പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ സത്യവിശ്വാസം ബോദ്ധ്യപ്പെട്ട് നാലാം പീയൂസ് മാർപ്പാപ്പാ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ അടുത്തേക്കു പോകാൻ ആവശ്യപ്പെട്ടു.*

യിലെ പരിശോധനസംഘം മാർ ജോസഫിനെ വീണ്ടും പോർച്ചുഗലിലേക്കയച്ചു. എന്നാൽ, ഗോവയിലെ ഡൊമിനിക്കൻ സന്യാസാശ്രമത്തിലെ പ്രിയോറിന്റെ ഒരെഴുത്തിൽ മാർ ജോസഫ് സർവ്വവിധ ബഹുമാനവും അഭിനന്ദനങ്ങളും അർഹിക്കുന്ന വ്യക്തിയാണെന്ന് പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ സത്യവിശ്വാസം ബോദ്ധ്യപ്പെട്ട് നാലാം പീയൂസ് മാർപ്പാപ്പാ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ അടുത്തേക്കു പോകാൻ ആവശ്യപ്പെട്ടു. ഇതിനിടെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ആവശ്യപ്രകാരം പാത്രിയർക്കീസ് മാർ അബ്രഹാം എന്നൊരു മെത്രാനെ മലബാറിലേക്ക് അയച്ചു. അദ്ദേഹത്തെയും പോർച്ചുഗീസുകാർ പീഡിപ്പിച്ചു. 1597-ൽ അദ്ദേഹം നിര്യാതനായി. പുരാതന പാരമ്പര്യം അനുസരിച്ച് മെത്രാപ്പോലീത്തായുടെ മരണശേഷം തൽക്കാലത്തേക്ക് ഭരണം നടത്തിപ്പോന്നത് ആർച്ചുഡീക്കനായിരുന്നു.

**ഉദയംപേരൂർ സുനഹദോസ്**

*തുടർന്ന് ഉദയംപേരൂർവച്ച് ഒരു സുനഹദോസ് നടത്താൻ എല്ലാ സ്ഥലങ്ങളിലേക്കും കൽപ്പനകൾ അയച്ചു. മെനേസിസും ആർച്ചുഡീക്കനും ഈ കൽപ്പനകളിൽ ഒപ്പുവച്ചിരുന്നു.*

മാർ അബ്രഹാം നിര്യാതനായി എന്നറിഞ്ഞ് ഗോവായിലെ മെനേസിസ് മെത്രാപ്പോലീത്താ ഫാ. ഫ്രാൻസിസ് റോസിനെ അങ്കമാലിയുടെ അഡ്മിനിസ്ട്രേറ്ററായി നിയമിച്ചു. എന്നാൽ ആർച്ചുഡീക്കൻ അതിന്റെ ഭരണം ഏറ്റെടുത്തുകഴിഞ്ഞിരുന്നു. അതുകൊണ്ട് ഫാ.റോസിനെയും വൈപ്പിക്കോട്ട് സെമിനാരി റെക്ടർ ഫാ.സ്ററീഫൻ ഡിബ്രിട്ടോയെയും ഉപദേശകരായി നിയമിച്ചു. കൂടാതെ, സെലൂഷ്യയിൽനിന്ന് മെത്രാന്മാർ മലബാറിലേക്കു വരാതിരിക്കാൻ മെനേസിസ് തുറമുഖങ്ങളിൽ കാവൽ ഏർപ്പെടുത്തിയിരുന്നു.

1598-ൽ മെനേസിസ് മെത്രാപ്പോലീത്ത മലബാറിൽ

എത്തുകയും ആർച്ചുഡീക്കന്റെ എതിർപ്പുകളെ മറികടന്ന് അനവധിപേർക്ക് സ്ഥൈര്യലേപനം കൊടുക്കുകയും കുറെ പേർക്ക് പട്ടം നൽകുകയും ചെയ്ത് ധാരാളംപേരെ സ്വന്തപക്ഷത്താക്കി. ആർച്ചുഡീക്കനെ പലവിധത്തിൽ ഭീഷണിപ്പെടുത്തി ചില വ്യവസ്ഥകൾ അംഗീകരിപ്പിച്ചു. തുടർന്ന് ഉദയംപേരൂർവച്ച് ഒരു സുനഹദോസ് നടത്താൻ എല്ലാ സ്ഥലങ്ങളിലേക്കും കൽപ്പനകൾ അയച്ചു. മെനേസിസും ആർച്ചുഡീക്കനും ഈ കൽപ്പനകളിൽ ഒപ്പുവച്ചിരുന്നു. എല്ലാ വൈദികരും പള്ളിയോഗങ്ങളിൽനിന്ന് തെരഞ്ഞെടുക്കപ്പെടുന്ന നാലു പ്രതിനിധികളുമായിരുന്നു ഈ സുനഹദോസിൽ പങ്കെടുക്കേണ്ടിയിരുന്നത്.

1599 ജൂൺ 20-ാം തീയതി സുപ്രസിദ്ധമായ ഉദയംപേരൂർ സുനഹദോസ് ആരംഭിച്ചു. ആകെ 813 പേരാണ് അതിൽ സംബന്ധിച്ചത്. ഇവരിൽ 153 പേർ വൈദികരും 650 പേർ അത്മായരുമായിരുന്നു. അവരെല്ലാവരും മാർപ്പാപ്പായുടെ അധികാരത്തിൽപ്പെട്ട കത്തോലിക്കാ പള്ളികളിലെ അംഗങ്ങൾ ആയതുകൊണ്ടാണല്ലോ അതിൽ സംബന്ധിച്ചത്. ഫാ. റോസിന്റെ നിർബന്ധത്തിനു വഴങ്ങിയാണ് അതിന്റെ തീരുമാനങ്ങളിൽ ഒപ്പുവച്ചത് എന്നത് മറ്റൊരു കാര്യം. ഉദയംപേരൂർ സുനഹദോസിന്റെ സാധുത ചോദ്യം ചെയ്യപ്പെട്ടാലും പോർച്ചുഗീസുകാർ ഉദ്ദേശിച്ച കാര്യങ്ങളെല്ലാം അവർ നേടിയെടുത്തു. അങ്കമാലി അതിരൂപത തരംതാഴ്ത്തി ഗോവായുടെ സാമന്തരൂപതയാക്കി. പോർച്ചുഗീസ് പാദ്രോവാദൊ (Patronage) അങ്കമാലിയിലേക്കും വ്യാപിപ്പിച്ചു. ലത്തീൻ സഭയുടെ ആചാരങ്ങളും അനുഷ്ഠാനങ്ങളും സുറിയാനിക്കാരുടെമേൽ അടിച്ചേൽപ്പി

> *അവരെല്ലാവരും മാർപ്പാപ്പായുടെ അധികാരത്തിൽപ്പെട്ട കത്തോലിക്കാ പള്ളികളിലെ അംഗങ്ങൾ ആയതുകൊണ്ടാണല്ലോ അതിൽ സംബന്ധിച്ചത്.*

ച്ചു. പഴയ സുറിയാനിക്രമങ്ങളും രേഖകളും തിരുത്തപ്പെടുകയോ നശിപ്പിക്കപ്പെടുകയോ ചെയ്തു. ഇതിന്റെയൊക്കെ പരിണതഫലമായിരുന്നു കൂനൻകുരിശു സത്യം.

**കൂനൻകുരിശു സത്യം**

അങ്കമാലി അതിരൂപത തരംതാഴ്ത്തപ്പെട്ടത് മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ഇടയിൽ വലിയ അസ്വസ്ഥതയ്ക്കും അതൃപ്തിക്കും കാരണമായി. ഈശോസഭാദ്ധ്യക്ഷന്റെ സഹായകനായ ഫാ. അൾ വാരെസിന് 1601 ഡിസംബർ 8 ന് റോസ് മെത്രാൻ അയച്ച എഴുത്തിൽ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ അതൃപ്തിയെപ്പറ്റി പരാമർശിക്കുന്നുണ്ട്.

> ......... അവർ പറഞ്ഞു:ഞങ്ങളുടെ സഭയ്ക്ക് എന്നുമുണ്ടായിരുന്ന സ്ഥാനം അതിൽനിന്നും മാർപ്പാപ്പാ മാറ്റിക്കളയുന്നതിന് ഞങ്ങൾ എന്തു കുറ്റം ചെയ്തു? ഞങ്ങൾ റോമാ സിംഹാസനത്തെ അനുസരിക്കുന്നതുകൊണ്ടാണോ ഇതു നടന്നത്? ഇതു ഗോവാ മെത്രാപ്പോലീത്തായുടെ പണിയാണെന്ന് ഞങ്ങൾക്കു നല്ലതുപോലെ അറിയാം. എന്തെന്നാൽ, അദ്ദേഹത്തിന്റെ സഭയേക്കാൾ ഞങ്ങളുടേത് പുരാതനമാണെങ്കിൽ അദ്ദേഹത്തിന് എങ്ങനെ ഒന്നാമൻ (Primate) ആകുവാൻ കഴിയും? (La Serra December 8, 1601 Archives of the Society of Jesus: The Examiner 1938 March 26)

> *തങ്ങൾക്കുണ്ടായിരുന്ന പാവനമായ പാരമ്പര്യം പുനപ്രതിഷ്ഠിക്കുന്നതിന് ഏതദ്ദേശീയനായ ഒരു മെത്രാനെ കിട്ടണമെന്നുള്ള അപേക്ഷകൾ റോമിലേക്കും പോർച്ചുഗലിലേക്കും ആർച്ചുഡീക്കൻ അയച്ചുകൊണ്ടിരുന്നു.*

റോസ് മെത്രപ്പോലീത്തായ്ക്കു ശേഷം പിൻഗാമികളായി വന്ന ബ്രിട്ടോ, ഗാർഷ്യ എന്നീ മെത്രാപ്പോലീത്താമാരും ഇതേ മനോഭാവമാണ് സുറിയാനി ക്രിസ്ത്യാനികളോട് കൈക്കൊണ്ടത്. അവർ തമ്മിലുള്ള സംഘർഷം വർദ്ധിച്ചുകൊണ്ടിരുന്നു.

തങ്ങൾക്കുണ്ടായിരുന്ന പാവനമായ പാരമ്പര്യം പുനപ്രതിഷ്ഠിക്കുന്നതിന് ഏതദ്ദേശീയനായ ഒരു മെത്രാനെ കിട്ടണമെന്നുള്ള അപേക്ഷകൾ റോമിലേക്കും പോർച്ചുഗലിലേക്കും ആർച്ചുഡീക്കൻ അയച്ചുകൊണ്ടിരുന്നു. എന്നാൽ, ഈ അപേക്ഷകൾക്കൊന്നും അനുകൂലമായ മറുപടി ലഭിക്കായ്കയാൽ അദ്ദേഹം പൗരസ്ത്യ പാത്രിയർക്കീസന്മാർക്ക് കത്തുകളയച്ചു.

അഹത്തുള്ള എന്നു പേരായ സുറിയാനി മെത്രാൻ 1652 മാർച്ചുമാസത്തിൽ ഗുജറാത്ത് സംസ്ഥാനത്തുള്ള സൂറററിൽ വന്നിറങ്ങി. ആർച്ചുഡീക്കന്റെ അഭ്യർത്ഥനപ്രകാരം മാർത്തോമ്മാ ക്രിസ്ത്യാനികളുടെ മെത്രാപ്പോലീത്തയായി വന്നതാണെന്ന വിവരം അദ്ദേഹം വെളിപ്പെടുത്തി. പോർച്ചുഗീസ് മിഷനറിമാർ അഹത്തള്ളായെ ഈ ഉദ്യമത്തിൽനിന്ന് പിൻതിരിപ്പിക്കാൻ ശ്രമിച്ചു. എന്നാൽ ആരുമറിയാതെ അവിടെനിന്ന് രക്ഷപെട്ട് ഒരു ഡച്ചു കപ്പലിൽ 1562 ആഗസ്റ്റ് മാസത്തിൽ അദ്ദേഹം മദ്രാസിലെത്തി. മാർത്തോമ്മാ ക്രിസ്ത്യാനികൾ വസിക്കുന്നത് മൈലാപ്പൂരിലും സമീപപ്രദേശങ്ങളിലുമാണെന്നു കരുതിയാണ് അദ്ദേഹം അവിടെ ഇറങ്ങിയത്. അവരെ മലബാറിലേക്കു വിടാതിരിക്കാൻ ഈശോസഭാ വൈദികർ ശ്രമിച്ചു. ഈ അവസരത്തിലാണ് ഒരു അത്മായനും വൈപ്പിക്കോട്ട സെമിനാരിയിലെ രണ്ടു ശെമ്മാശ്ശന്മാരുംകൂടി മൈലാപ്പൂരിലെ മാർത്തോമ്മായുടെ കബറിടത്തിങ്കൽ തീർത്ഥയാത്രയായി എത്തിയത്. അവിടെവച്ച് അവർ അഹത്തള്ളായെ കണ്ടുമുട്ടുകയും ദീർഘനേരം സംസാരിക്കുകയും ചെയ്തു. ഈ ശെമ്മാശ്ശന്മാർവഴി മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ഒരു എഴുത്ത് അദ്ദേഹം കൊടുത്തയച്ചു. ആ എഴുത്തിൽ ഇപ്രകാരം പറയുന്നു.

> നിങ്ങൾ ഈ എഴുത്ത് വായിച്ചശേഷം എന്റെ അടുക്കലേക്ക് രണ്ടു പട്ടക്കാരെയും 40 ആളുകളെയും അയയ്ക്കണം. അവരെ നിങ്ങൾ അയയ്ക്കുന്നെങ്കിൽ സൂക്ഷിച്ചും പാടുപോലെ വേഗത്തിലും വേണം..... എന്റെ മക്കളേ വരുവിൻ. എന്നെ ശ്രവിക്കുവിൻ. നമ്മുടെ നാഥനായ മാർപ്പാപ്പായിൽനിന്ന് എല്ലാ അധി

കാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു.... വിശുദ്ധ ആട്ടിൻകൂട്ടത്തിലെ പട്ടക്കാരേ , ശെമ്മാശ്ശന്മാരേ, എല്ലാ നേതാക്കന്മാരേ ദൈവമാതാവായ മറിയത്തിന്റെ നാമത്തിൽ ഈ മൈലാപ്പൂർ പട്ടണത്തിൽ ഞാൻ വന്നെത്തിയിരിക്കുന്നുവെന്ന് നിങ്ങൾ അറിയുവിൻ. 1562 ആഗസ്റ്റ് 2-ന് മൈലാപ്പൂരിൽ ഈശോസഭക്കാരുടെ ആശ്രമത്തിൽ ഞാൻ വന്നെത്തി.

എഴുത്ത് വായിച്ചപ്പോൾ ആർച്ചുഡീക്കനും കൂട്ടരും തങ്ങൾക്കായി നിയോഗിക്കപ്പെട്ട സ്വന്തറീത്തിൽപ്പെട്ട സുറിയാനി മെത്രാനെ ഈശോസഭക്കാർ മൈലാപ്പൂരിൽ തടഞ്ഞുവച്ചിരിക്കുകയാണെന്നു മനസ്സിലാക്കി. അഹത്തള്ളായെ മോചിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ആലോചിക്കുന്നതിന് ഉദയംപേരൂർവച്ച് അവർ ഒരു യോഗം കൂടി. അദ്ദേഹത്തെ മലബാറിൽ എത്തിക്കാൻ ഗാർഷ്യ മെത്രാപ്പോലീത്തായോടു അപേക്ഷിച്ചെങ്കിലും അദ്ദേഹം അതിനു വഴങ്ങിയില്ല. പോർച്ചുഗീസ് അധികാരികൾ അഹത്തള്ളായെ കൊച്ചി വഴി ഗോവായിലേക്കു കൊണ്ടുപോയി. എന്നാൽ താമസിയാതെ അദ്ദേഹം കടലിൽ കെട്ടിത്താഴ്ത്തപ്പെട്ടു എന്നൊരു ശ്രുതി മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ഇടയിൽ പരന്നു. അവരുടെ സകല പ്രതീക്ഷകളും നശിച്ചു. പൊറുതി മുട്ടിയ മാർത്തോമ്മാ ക്രിസ്ത്യാനികകൾ രോഷാകുലരായി. അവർ കൊച്ചിക്കടുത്തുള്ള മട്ടാഞ്ചേരിയിൽ ഒന്നിച്ചുകൂടി അവിടുത്തെ പള്ളിയിൽ തിരികൾ കത്തിച്ചു പ്രാർത്ഥിച്ചു. അതിനുശേഷം, അവിടെയുള്ള കുരിശിൽ കയറുകെട്ടി അതിൽ പിടിച്ചുകൊണ്ട് 'മേലാൽ ഈ പരിഷയുള്ളിടത്തോളംകാലം സാംബാളൂർ പാതിരിമാരുടെ (The Jesuits) കീഴിൽ ഇരിക്കുകയില്ല' എന്ന് സത്യംചെയ്തു. ഫലമോ, ഐക്യത്തിൽ വർത്തിച്ചിരുന്ന സഭ അതോടുകൂടി രണ്ടായി വിഭജി

*അവരുടെ സകല പ്രതീക്ഷകളും നശിച്ചു. പൊറുതി മുട്ടിയ മാർത്തോമ്മാ ക്രിസ്ത്യാനികകൾ രോഷാകുലരായി.*

*അവിടെയുള്ള കുരിശിൽ കയറുകെട്ടി അതിൽ പിടിച്ചു കൊണ്ട് 'മേലാൽ ഈ പരിഷ യുള്ളിടത്തോളംകാലം സാംബാളൂർ പാതിരിമാരുടെ (The Jesuits) കീഴിൽ ഇരിക്കുകയില്ല' എന്ന് സത്യംചെയ്തു.*

ക്കപ്പെട്ടു. 1653 ജനുവരി 3-ാം തീയതി നടന്ന ഈ സംഭവമാണ് കൂനൻ കുരിശുസത്യം എന്ന പേരിൽ അറിയപ്പെടുന്നത്.

അതേ വർഷം മേയ്മാസം 22-ാം തീയതി പെന്തിക്കൊസ്തി ദിവസം ആലങ്ങാട്ടു പള്ളിയിൽ ചേർന്ന യോഗത്തിൽവച്ച് 12 വൈദികർ ഒരുമിച്ച് ചേർന്ന് ആർച്ചുഡീക്കൻ പറമ്പിൽ തോമ്മാ കത്തനാരെ മെത്രാനായി (ഒന്നാം മാർത്തോമ്മാ) വാഴിച്ചു. ഒരു മെത്രാനെ വാഴിച്ചുകൊള്ളാൻ മാർപ്പാപ്പാ അനുവദിച്ചിരിക്കുന്നു എന്ന് ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ ഒരു വ്യാജരേഖ ഉണ്ടാക്കി പ്രചരിപ്പിച്ചതിന്റെ വെളിച്ചത്തിലാണ് അപ്രകാരം ചെയ്തത്. 12 വൈദികർ ചേർന്ന് കൈവയ്പ് നടത്തി മെത്രാനാക്കിയ ഒന്നാം മാർത്തോമ്മായ്ക്ക് യഥാർത്ഥ കൈവയ്പ് കിട്ടാൻ നസ്രാണികൾ പലയിടങ്ങളിലും പരിശ്രമിച്ചു. തത്ഫലമായി 1665-ൽ ജറുസലേമിൽനിന്ന് മാർ ഗ്രിഗോറിയോസ് എന്ന യാക്കോബായ സുറിയാനി സഭയിൽപ്പെട്ട മെത്രാൻ കേരളത്തിൽ എത്തി. അദ്ദേഹം അന്ത്യോക്യൻ സുറിയാനി പാരമ്പര്യത്തിൽപ്പെട്ട മെത്രാനായിരുന്നു. അന്നുവരെ, പോർച്ചുഗീസുകാരുടെ വരവോടുകൂടി വന്ന ലത്തീൻ ആരാധനരീതിയൊഴിച്ച് പൗരസ്ത്യ സുറിയാനി ആരാധനാരീതി മാത്രമേ മലങ്കരയിൽ ഉണ്ടായിരുന്നുള്ളു.

*അന്നുവരെ, പോർച്ചുഗീസുകാരുടെ വരവോടുകൂടി വന്ന ലത്തീൻ ആരാധനരീതിയൊഴിച്ച് പൗരസ്ത്യ സുറിയാനി ആരാധനാരീതി മാത്രമേ മലങ്കരയിൽ ഉണ്ടായിരുന്നുള്ളു.*

മലങ്കരയിൽ അന്ത്യോക്യൻ ആരാധനക്രമമോ യാക്കോബായ വിശ്വാസമോ നടപ്പാക്കാൻ മാർ ഗ്രിഗോറിയോസ് ഉടനെ ശ്രമിച്ചില്ല. ഉദയംപേരൂർ സുനഹദോസ് നിർത്തലാക്കിയ പൗരസ്ത്യാചാരങ്ങളുടെ ഉദ്ധാരകനായിട്ടാണ് അദ്ദേഹം കാണപ്പെട്ടത്. പേർഷ്യൻ ആരാധനക്രമങ്ങൾക്കും അന്ത്യോക്യൻ ആരാധനക്രമങ്ങൾക്കും തമ്മിലുള്ള നിരവധി സാമ്യങ്ങൾകൊണ്ട് തന്റെയും മലങ്കര നസ്രാണികളുടെയും ആരാധനക്രമം ഒന്നാണെന്ന് ജനങ്ങളെ ഏതാണ്ട് ബോധ്യപ്പെടുത്താൻ ഗ്രിഗോറിയോസിനു സാധിച്ചു.

*പേർഷ്യൻ ആരാധനക്രമങ്ങൾക്കും അന്ത്യോക്യൻ ആരാധനക്രമങ്ങൾക്കും തമ്മിലുള്ള നിരവധി സാമ്യങ്ങൾകൊണ്ട് തന്റെയും മലങ്കര നസ്രാണികളുടെയും ആരാധനക്രമം ഒന്നാണെന്ന് ജനങ്ങളെ ഏതാണ്ട് ബോധ്യപ്പെടുത്താൻ ഗ്രിഗോറിയോസിനു സാധിച്ചു.*

**അന്ത്യോക്യൻ ആരാധനക്രമം**

ഗ്രിഗോറിയോസിനുശേഷം കേരളത്തിലെത്തിയ അന്ത്യോക്യൻ യാക്കോബായ മെത്രാന്മാരാണ് അന്ത്യോക്യൻ രീതികളും അനുഷ്ഠാനങ്ങളും ഇവിടെ നടപ്പാക്കിയത്. അതു തന്നെ വളരെ സാവധാനത്തിലായിരുന്നു. 1751 ൽ കേരളത്തിൽ വന്ന മാർ ബസേലിയോസ് എന്ന മഫ്രിയാൻ, മാർ ഗ്രിഗോറിയോസ്, മാർ ഈവാനിയോസ് എന്നീ മെത്രാന്മാർ എന്നിവരാണ് അന്ത്യോക്യൻ ആരാധനക്രമം ഇവിടെ കൊണ്ടുവന്നതും പ്രചരിപ്പിക്കാൻ ശ്രമിച്ചതും. എങ്കിലും ആ കാലത്തും അന്ത്യോക്യൻ രീതികൾക്കു മലങ്കരയിൽ വ്യാപകമായ പ്രചാരം ലഭിച്ചില്ല. ഒന്നാം മാർത്തോമ്മായുടെ നേതൃത്വത്തിന്റെകീഴിൽ നിന്നവരും പറമ്പിൽ ചാണ്ടി മെത്രാന്റെ കീഴിൽ നിന്നവരും ഒരുപോലെ പൗരസ്ത്യ സുറിയാനി ആരാ

ധനക്രമമാണ് ഉപയോഗിച്ചിരുന്നത്. അതാകട്ടെ, ഫ്രാൻസിസ് റോസ് എന്ന ഈശോസഭക്കാരൻ മെത്രാൻ ലത്തീനീകരിച്ച പൗരസ്ത്യ സുറിയാനി ആരാധനക്രമം തന്നെയായിരുന്നു. നൂറ്റാണ്ടുകളായി മലങ്കരസഭയിൽ നിലനിന്നതും തലമുറതലമുറകളായി പിതാക്കന്മാർ കൈമാറിയിരുന്നതുമാണ് പൗരസ്ത്യ സുറിയാനി ആരാധനക്രമം.

മലങ്കരസഭയുടെ അദ്ധ്യക്ഷനായിരുന്ന മാർ ദീവന്നാസ്യോസ് ഒന്നാമന്റെ (മാർത്തോമ്മാ ആറാമൻ) പുനരൈക്യത്തിനുള്ള അപേക്ഷയുമായി കരിയാറ്റിൽ ജോസഫ് മല്പാനും പാറേമ്മാക്കൽ തോമാക്കത്തനാരും 1798-ൽ റോമിലേക്കു പോയി. അന്നത്തെ മാർപ്പാപ്പാ ഈ പുനരൈക്യത്തിന് അനുമതി നൽകിയെങ്കിലും കേരളത്തിലെ ലത്തീൻ മിഷനറിമാർ ഉദയംപേരൂർ സുനഹദോസ് അതിന്റെ പരിഷ്ക്കാരങ്ങളോടുകൂടി സ്വീകരിക്കാൻ നിർബന്ധിച്ചതുമൂലം പുനരൈക്യശ്രമം നടപ്പായില്ല. അതിനാൽ, ദീവന്നാസ്യോസ് അന്ത്യോക്യാബന്ധം നവീകരിക്കുകയും ഇവിടെ അന്ത്യോക്യൻ റീത്ത് ഉറപ്പിക്കുകയും ചെയ്തു.

19-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ ആംഗ്ലിക്കൻ മിഷനറിമാർ പ്രോട്ടസ്റ്റന്റു വിശ്വാസം കേരളത്തിൽ പ്രചരിപ്പിക്കാൻ തുടങ്ങി. അതിനെ തടഞ്ഞുനിർത്താനായി ചേപ്പാട്ട് മാർ ദീവന്നാസ്യോസ് അന്ത്യോക്യൻ സുറിയാനി പാരമ്പര്യങ്ങൾ കേരളത്തിൽ ശക്തമാക്കി. 1836-ൽ കൂടിയ മാവേലിക്കര സുനഹദോസിൽ വച്ച് അന്ത്യോക്യൻ സഭയോടുള്ള കൂറ് ഔദ്യോഗികമായി പ്രഖ്യാപിച്ചു.

*1836-ൽ കൂടിയ മാവേലിക്കര സുനഹദോസിൽവച്ച് അന്ത്യോക്യൻ സഭയോടുള്ള കൂറ് ഔദ്യോഗികമായി പ്രഖ്യാപിച്ചു.*

1846-ൽ കേരളത്തിലെത്തിയ യൊവാക്കീം മാർ കൂറീലോസ് എന്ന യാക്കോബായ മെത്രാൻ പൗരസ്ത്യ സുറിയാനി

ആരാധനക്രമത്തിന്റെ അവസാന അംശംകൂടി മലങ്കരയിലെ പുത്തൻകൂറ്റുകാരുടെ ഇടയിൽനിന്ന് നീക്കിക്കളയാൻ ശ്രമിച്ചു. അക്കാലത്തും അന്ത്യോക്യൻ ക്രമങ്ങൾപോലും പൗരസ്ത്യ സുറിയാനി (കൽദായ) ഭാഷയിൽ എഴുതി ഉപയോഗിച്ചിരുന്നു. മാർ കൂറീലോസ് 1874 വരെ ഇവിടെ താമസിക്കുകയും അന്ത്യോക്യൻ സുറിയാനി (പാശ്ചാത്യ സുറിയാനി) മാത്രം ആരാധനാഭാഷയായി നിഷ്കർഷിക്കുകയും ചെയ്തു. പക്ഷേ, കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെയെല്ലാം ആരാധനാഭാഷ ആദ്യ നൂറ്റാണ്ടുമുതൽ കൽദായ സുറിയാനി (പൗരസ്ത്യ സുറിയാനി) ആയിരുന്നതുകൊണ്ട് ഇന്നും യാക്കോബായക്കാരും ഓർത്തഡോക്സുകാരും മലങ്കര സുറിയാനി കത്തോലിക്കും ധാരാളം കൽദായ സുറിയാനി പദങ്ങൾ ഉപോഗിക്കുന്നുണ്ട്. കുർബാന, കൂദാശ, സ്ലീബാ, ശ്ലീഹാ, മാമോദീസാ, കൃംതാ, പെസഹാ, ദനഹാ മുതലായ പദങ്ങൾ കൽദായ സുറിയാനി രീതിയിലാണ് പറയുന്നത്. അന്ത്യോക്യൻ സുറിയാനി രീതിയിൽ കുർബോനൊ, കൂദോശൊ, സ്ലീബൊ എന്നൊക്കെയാണ് ഉച്ചരിക്കേണ്ടത്. (ഫാദർ ഗീവർഗീസ് പണിക്കർ, മലങ്കര കുർബാന തീർത്ഥാടക സഭയിൽ, പേജ് 65-66).

1876-ൽ മുളന്തുരുത്തിയിൽവച്ച് പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ നടന്ന സുനഹദോസാണ് പുത്തൻകൂറ്റുകാരെ പൂർണ്ണമായും യാക്കോബായ സഭയുടെ ഭാഗമായി മാറ്റിയത്. ഇങ്ങനെ കൂനൻകുരിശു സത്യത്തിൽ ഉറച്ചുനിന്നവർ കാലക്രമത്തിൽ (1653 -1876) പുരാതനമായ പൗരസ്ത്യ സുറിയാനി ആരാധനക്രമം ഉപേ

*1876-ൽ മുളന്തുരുത്തിയിൽവച്ച് പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ നടന്ന സുനഹദോസാണ് പുത്തൻകൂറ്റുകാരെ പൂർണ്ണമായും യാക്കോബായ സഭയുടെ ഭാഗമായി മാറ്റിയത്.*

ക്ഷിച്ച് അന്ത്യോക്യൻ സുറിയാനി ആരാധനക്രമം സ്വീകരിക്കുകയും യാക്കോബായ പാത്രിയർക്കീസിന്റെ നേതൃത്വം അംഗീകരിക്കുകയും ചെയ്തു. കോനാട്ട് മല്പാന്മാർ അന്ത്യോക്യൻ ക്രമങ്ങൾ  അച്ചടിപ്പിച്ച് പ്രസിദ്ധം ചെയ്തു. തനിയാക്കോബായരീതിയിലുള്ള പരിശീലനം പഴയസെമിനാരിയിൽ കൊടുത്തു തുടങ്ങി. വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും കോനാട്ട മാത്തൻ മല്പാനും ഇതിനു നേതൃത്വം നൽകി. മലങ്കര ഓർത്തഡോക്സ് സഭയിൽ ഇപ്പോൾ നിലവിലുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും തുടക്കംകുറിച്ചത് മുളന്തുരുത്തി സുനഹദോസാണ്. മുളന്തുരുത്തി സുനഹദോസുവരെ സഭാദ്ധ്യക്ഷനു പ്രത്യേക ആസ്ഥാനം ഇല്ലായിരുന്നു.  എന്നാൽ ഇക്കാലത്തോടുകൂടി കോട്ടയത്തെ പഴയസെമിനാരി സഭാദ്ധ്യക്ഷന്റെ ആസ്ഥാനമായിത്തീർന്നു.

ആദ്യനൂറ്റാണ്ടു മുതൽ പൗരസ്ത്യസുറിയാനി പാരമ്പര്യത്തിൽ കഴിഞ്ഞിരുന്ന മാർത്തോമ്മാ നസ്രാണികളുടെയിടയിൽ പുതിയൊരു സുറിയാനി പാരമ്പര്യം സ്വീകരിച്ചവർ *പുത്തൻകൂറ്റുകാരെന്നും* പഴയസുറിയാനി പാരമ്പര്യത്തിൽ തുടർന്നവർ *പഴയകൂറ്റുകാരെന്നും* അറിയപ്പെട്ടു. 1876 മുതൽ 1911 വരെ പുത്തൻകൂറ്റുകാരുടെയിടയിൽ അന്ത്യോക്യൻ യാക്കോബായ പാത്രിയർക്കീസിന്റെ അധികാരം പൊതുവെ നിലനിന്നു.

*പുതിയൊരു സുറിയാനി പാരമ്പര്യം സ്വീകരിച്ചവർ പുത്തൻകൂറ്റുകാരെന്നും പഴയസുറിയാനി പാരമ്പര്യത്തിൽ തുടർന്നവർ പഴയകൂറ്റുകാരെന്നും അറിയപ്പെട്ടു.*

451–ൽ കാൽസിഡോണിൽവച്ച് ലെയോ മാർപ്പാപ്പയുടെ കാലത്ത് നടന്ന സാർവ്വത്രികസുനഹദോസ് യേശുക്രിസ്തുവിന് ഏക വ്യക്തിത്വവും (One Person) രണ്ടു സ്വഭാവങ്ങളു

(Two Natures) മുണ്ടെന്ന് വ്യക്തമായി പഠിപ്പിച്ചു. കാൽസിഡോൺ വിരുദ്ധർ ആരംഭകാലത്ത് തലവനില്ലാതെ പലയിടങ്ങളിലും വിഷമിച്ചു. അവരെ സംഘടിപ്പിക്കുന്നതിലും ഹയറാർക്കി സ്ഥാപിക്കുന്നതിലും യാക്കോബ് ബുർദാന (542–578) എന്ന മെത്രാൻ കാര്യമായ പങ്കുവഹിച്ചു. യാക്കോബ് ബുർദാനായ്ക്കു ശേഷം കാൽസിഡോൺ വിരുദ്ധർ യാക്കോബായക്കാർ എന്നറിയപ്പെടാൻ തുടങ്ങി. മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളുടെ വി.കുർബാനക്രമത്തിൽ 5–ാം തുബ്ദേനിൽ അദ്ദേഹത്തെ പ്രത്യേകമായി ഓർക്കുന്നു. ”സത്യവിശ്വാസത്തെ നിലനിർത്തിയ നീതിമാനും പരിശുദ്ധനുമായ ഞങ്ങളുടെ ബാവാ മാർ യാക്കോബ് ബുർദാനയും” (മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളുടെ വി.കുർബാനക്രമം പേജ് 197). അതുകൊണ്ട് യാക്കോബായ സഭയുടെ ഉത്ഭവം ആറാം നൂറ്റാണ്ടിലാണ്. ആ സഭയിൽപ്പെട്ട ജറുസലേമിലെ ഗ്രിഗോറിയോസ് മെത്രാനാണ് 1665–ൽ കേരളത്തിൽ വന്നത്. അതിനു ശേഷമാണ് ഇവിടെ യാക്കോബായ സഭ ഉണ്ടാകുന്നത്.

*യാക്കോബ് ബുർദാനായ്ക്കു ശേഷം കാൽസിഡോൺ വിരുദ്ധർ യാക്കോബായക്കാർ എന്നറിയപ്പെടാൻ തുടങ്ങി.*

**വ്യവഹാരങ്ങൾ**

പ്രോട്ടസ്റ്റന്റ് ആശയങ്ങൾ സ്വീകരിച്ച പല വൈദികരും ജനങ്ങളും യാക്കോബായാ സഭയിൽ ഉണ്ടായിരുന്നു. അവർക്കു നേതൃത്വം കൊടുത്ത ആളാണ് പാലക്കുന്നത്ത് അബ്രഹാം മല്പാൻ.

*പ്രോട്ടസ്റ്റന്റ് ആശയങ്ങൾ സ്വീകരിച്ച പല വൈദികരും ജനങ്ങളും യാക്കോബായാ സഭയിൽ ഉണ്ടായിരുന്നു. അവർക്കു നേതൃത്വം കൊടുത്ത ആളാണ് പാലക്കുന്നത്ത് അബ്രഹാം മല്പാൻ.*

പഴയ സെമിനാരിയിലെ മല്പാനായിരുന്ന അദ്ദേഹം. അവിടെവച്ചാണ് പ്രോട്ടസ്റ്റന്റിസവുമായി ബന്ധപ്പെടുന്നത്. മലങ്കരയിലെ യാക്കോബായാ തക്സാ പ്രോട്ടസ്റ്റന്റിസത്തിന്റെ വെളിച്ചത്തിൽ മല്പാൻ പരിഷ്ക്കരിച്ചു. ആ തക്സാ ഉപയോഗിച്ച് പഴയ സെമിനാരിയിലും മാരാമണ്ണും മല്പാൻ കുർബാന ചൊല്ലി. ഉടനെ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മാരാമണ്ണ് പള്ളിക്കാരെയും മല്പാനെയും മുടക്കി. മല്പാൻ പഠിപ്പിച്ച 18 ശെമ്മാശന്മാർക്കു പട്ടം കൊടുക്കാനും വിസമ്മതിച്ചു. അബ്രഹാം മല്പാന്റെ സഹോദരപുത്രനായിരുന്ന പാലക്കുന്നത്ത് മാത്തൻ ശെമ്മാശനും അവരിൽ ഒരാളായിരുന്നു.

നവീകരണ ശ്രമങ്ങൾക്കു നേതൃത്വം നല്കുന്ന ഒരു മെത്രാൻ വേണമെന്നു ചിന്തിച്ച് അബ്രഹാം മല്പാനും അനുയായികളും മാത്തൻ ശെമ്മാശനെ 1841-ൽ യാക്കോബായാ പാത്രിയർക്കീസ് മാർ ഏലിയാസിന്റെ പക്കലേക്ക് അയച്ചു. 1842-ൽ മാത്തൻ ശെമ്മാശനെ മെത്രാനാക്കി അധികാര പത്രങ്ങളോടുകൂടി കേരളത്തിലേക്കയച്ചു. അന്ത്യോക്യാ യാക്കോബായാ പാത്രിയർക്കീസ് നേരിട്ട് മലങ്കരയിലൊരാൾക്ക് മെത്രാൻപട്ടം കൊടുക്കുന്ന ആദ്യ സംഭവമാണിത്. മാത്യൂസ് മാർ അത്താനാസ്യോസ് എന്ന പേരിൽ ഈ മെത്രാൻ 1843 -ൽ കേരളത്തിൽ വന്നു. തുടർന്ന് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുമായി അധികാരവടംവലികൾ ആരംഭിച്ചു.

1868-ൽ അബ്രഹാം മല്പാന്റെ മകനായ തോമസിനെ, തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ മാത്യൂസ് മാർ അത്താനാസ്യോസ് സഹായമെത്രാനാക്കി. 1875-ൽ മാർ പത്രോസ് മൂന്നാമൻ എന്ന യാക്കോബായാ പാത്രിയർക്കീസ് കേരളത്തിൽ വരുകയും മുളന്തുരുത്തിയിൽവച്ച് 1876-ൽ ഒരു സുനഹദോസ് കൂടുകയും ചെയ്തു. മലങ്കര സഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ച് പാത്രിയർക്കീസിന്റെ നേരിട്ടുള്ള

*കേസിൽ തോറ്റവർ നവീകരണകക്ഷി എന്നപേരിൽ മാരാമണ്ണിൽ വന്നു താമസിച്ചു. അവരാണ് കാലക്രമത്തിൽ മാർത്തോമ്മാ സുറിയാനി സഭ എന്നറിയപ്പെടുന്നത്.*

ഉത്തരവാദിത്വത്തിൽ മെത്രാന്മാരെ നിയമിച്ച് സ്വന്തം അധികാരം ഉറപ്പിക്കുകയും ചെയ്തു. കൂടാതെ, മാത്യൂസ് മാർ അത്താനാസ്യോസിനെയും അനുയായികളെയും സഭയിൽനിന്നു മുടക്കി. പുലിക്കോട്ട് മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായായി പാത്രിയർക്കീസ് നിയമിച്ചു. 1879-ൽ പുലിക്കോട്ട് മാർ ദീവന്നാസ്യോസ്, തോമസ് മാർ അത്താനാസ്യോസിനെതിരെ പഴയ സെമിനാരിക്കുവേണ്ടി കേസു കൊടുത്തു. സെമിനാരിക്കേസ് (1879–1889) എന്ന് ഇത് അറിയപ്പെടുന്നു. മാർ അത്താനാസ്യോസിന്റെ കൈവശമിരുന്ന സ്വത്തുക്കൾ പിടിച്ചെടുക്കാനായിരുന്നു കേസ്. 1889-ലെ റോയൽകോടതി വിധിപ്രകാരം സഭാസ്വത്തുക്കളെല്ലാം മാർ ദിവന്നാസ്യോസിനു കിട്ടി. കേസിൽ തോറ്റവർ നവീകരണകക്ഷി എന്നപേരിൽ മാരാമണ്ണിൽ വന്നു താമസിച്ചു. അവരാണ് കാലക്രമത്തിൽ മാർത്തോമ്മാ സുറിയാനി സഭ എന്നറിയപ്പെടുന്നത്.

മാർ ദീവന്നാസ്യോസ് മലങ്കര യാക്കോബായാ സഭയിലെ വൈദികരായ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനെയും പൗലോസ് മല്പാനെയും 1908-ൽ പശ്ചിമേഷ്യയിലേക്കയച്ചു. അബ്ദള്ളാ പാത്രിയർക്കീസ് അവർ ഇരുവരെയും മെത്രാന്മാരാക്കി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് എന്നും പൗലോസ് മാർ കൂറീലോസ് എന്നും നാമകരണം ചെയ്തു. 1909-ൽ പുലിക്കോട്ട് മാർ ദീവന്നാസ്യോസ് മരിച്ചപ്പോൾ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയി. ആ വർഷംതന്നെ അബ്ദള്ളാ പാത്രിയർക്കീസ് കേരളത്തിൽ വരികയും തുടർന്നുണ്ടായ അഭിപ്രായവ്യത്യാസ

ത്തിന്റെ പേരിൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ 1911 -ൽ മുടക്കുകയും ചെയ്തു. അതിന്റെ ഫലമായി, പാത്രിയർക്കീസിനെ അംഗീകരിക്കുന്നവർ ബാവാകക്ഷി മലങ്കര മെത്രാപ്പോലീത്തായെ അനുകൂലിക്കുന്നവർ മെത്രാൻകക്ഷി എന്നിങ്ങനെ കേരളത്തിലെ യാക്കോബായാ സമുദായം രണ്ടായി പിളർന്നു.

*അതിന്റെ ഫലമായി, പാത്രിയർക്കീസിനെ അംഗീകരിക്കുന്നവർ ബാവാകക്ഷി മലങ്കര മെത്രാപ്പോലീത്തായെ അനുകൂലിക്കുന്നവർ മെത്രാൻകക്ഷി എന്നിങ്ങനെ കേരളത്തിലെ യാക്കോബായാ സമുദായം രണ്ടായി പിളർന്നു.*

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ അബ്ദള്ളാ പാത്രിയർക്കീസ് മുടക്കിയ വിവരം തിരുമേനിയുടെ ഉത്തമശിഷ്യനും സ്നേഹിതനുമായിരുന്ന ഫാ.പി,റ്റി.ഗീവർഗീസ് (പിന്നീട് ബഥനി മെത്രാനായ മാർ ഈവാനിയോസ്) അബ്ദേദ് മിശിഹാ പാത്രിയർക്കീസിനെ അറിയിച്ചു. ഉടനെതന്നെ മലങ്കരയിൽ എത്തണമെന്ന് അഭ്യർത്ഥിച്ചു. അബ്ദള്ളായുടെ മുടക്ക് അസാധുവാണെന്ന് മറുപടിക്കത്തിൽ ബാവാ അറിയിച്ചു. 1912 -ൽ അദ്ദേഹം മലങ്കരയിലെത്തി. അബ്ദള്ളാ പാത്രിയർക്കീസിന്റെകൂടെ നിന്ന മുറിമറ്റം മാർ ഈവാനിയോസ് കക്ഷി മാറി വട്ടശ്ശേരിൽ തിരുമേനിയുടെകൂടെ കൂടി. തുടർന്ന് നിരണം പള്ളിയിൽവച്ച് മുറിമറ്റം മാർ ഈവാനിയോസിനെ ബസേലിയോസ് പൗലോസ് എന്ന പേരിൽ കാതോലിക്കാ ആയി വാഴിച്ചു.

1915-ൽ വട്ടിപ്പണക്കേസ് ആരംഭിച്ചു. വട്ടിപ്പണം എന്നു പറയുന്നത് കേരളത്തിലെ സുറിയാനിക്കാരുടെ ഇടയിലുള്ള പരോപകാരപ്രവർത്തനങ്ങൾക്ക് ഉപയോഗിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി പ്രതിവർഷം 8 ശതമാനം പലിശയ്ക്ക് ബ്രിട്ടീഷ് ഗവൺമെന്റുവക ബാങ്കിൽ നിക്ഷേപിക്കപ്പെട്ടിരി

ക്കുന്ന 3000 പൂവരാഹൻ (10500 രൂപ) ആണ്. യാക്കോബായ സഭയുടെ ചരിത്രത്തിൽ പല സംഭവവികാസങ്ങൾക്കും ഈ തുക വഴിതെളിച്ചു. അനേകം വിധികൾക്കും അപ്പീലുകൾക്കും ശേഷം 1928-ൽ മെത്രാൻകക്ഷിക്കനുകൂലമായി അന്തിമമായ കോടതിവിധിയുണ്ടായി.

വട്ടിപ്പണക്കേസ് 1928-ൽ അവസാനിച്ചപ്പോൾ സമുദായക്കേസ് എന്നപേരിൽ രണ്ടുകക്ഷികളും തമ്മിൽ വീണ്ടും വ്യവഹാരങ്ങൾ ആരംഭിച്ചു. സഭവക സ്വത്തിന്റെ അവകാശം, അധികാരപിന്തുടർച്ച, കാനോൻ നിയമം, കാതോലിക്കാ സ്ഥാപനം എന്നിവയെപ്പറ്റി സിവിൾകോടതികളിൽ ഒന്നിനു പുറകെ ഒന്നായി നടന്ന കേസുകളാണ് സമുദായക്കേസ് എന്ന പേരിൽ അറിയപ്പെടുന്നത്. കക്ഷികൾ മിക്കവാറും ഒന്നിടവിട്ട് ജയിക്കുകയും തോൽക്കുകയും ചെയ്തിരുന്നു. 2017 ജൂലൈ 3 ന് സുപ്രീം കോടതിയിൽ നിന്നുണ്ടായ വിധി മെത്രാൻകക്ഷിക്കനുകൂലമായിട്ടായിരുന്നു.

**ഐക്യത്തിന്റെ പാതയിൽ**

1653-ൽ നടന്ന കൂനൻകുരിശുസത്യത്തെത്തുടർന്ന് ഭാരതസഭ രണ്ടായി പിളർന്നു. തുടർന്നു ള്ള ഭാരതസഭാചരിത്രം ഭിന്നിപ്പുകളുടെ ഒരു നീണ്ട കഥയാണെങ്കിലും അതോടൊപ്പം പുനരൈക്യശ്രമങ്ങളും ആരംഭിച്ചിരുന്നു. മാർ ദീവന്നാസ്യോസ് ഒന്നാമനുശേഷം ചേപ്പാട്ട് മാർ ദീവന്നാസ്യോസ് (1825-1855), പുലിക്കോട്ട് മാർ ദീവന്നാസ്യോസ് (1857-1909), ക്നാനായ യാക്കോബായ മെത്രാനായിരുന്ന മാർ സേവേറിയോസ്, കണ്ടനാട്ട് മാർ ഈവാനിയോസ് എന്നിവർ പുനരൈക്യത്തിനായി വളരെയധികം പരിശ്രമിച്ചു. പക്ഷേ ഒന്നുംതന്നെ ലക്ഷ്യത്തിലെത്തിയില്ലെന്നുമാത്രം.

തർക്കങ്ങളും കേസുകളും മലങ്കരസഭയിൽ വർദ്ധിച്ചുകൊണ്ടിരുന്ന സാഹചര്യത്തിൽ 1926-ൽ നവംബർ 1 ന് ഓർത്തഡോക്സ് മെത്രാന്മാർ പരുമലയിൽ സമ്മേളിച്ചു.

സാർവ്വത്രിക സഭയുമായി പുനരൈക്യപ്പെടാതെ മലങ്കരസഭയിൽ ശാശ്വതമായ സമാധാനം ഉണ്ടാവുക സാധ്യമല്ലെന്നു മനസ്സിലാക്കി റോമുമായി നേരിട്ട് എഴുത്തുകുത്തുകൾ നടത്താൻ ബഥനിയുടെ മാർ ഈവാനിയോസിനെ യോഗം നിയോഗിച്ചു. റോമിലെ മാർപ്പാപ്പായെ വീണ്ടും സാർവ്വത്രിക സഭയുടെ അദ്ധ്യക്ഷനായി അംഗീകരിക്കാമെന്നും എന്നാൽ മലങ്കരസഭയുടെ പുരാതനമായ ആരാധനാരീതികളും ആചാരാനുഷ്ഠാനങ്ങളും പാരമ്പര്യങ്ങളും അഭംഗുരം തുടരാൻ അനുവദിക്കണമെന്നും ഭരണത്തിൽ കാതോലിക്കാസ്ഥാനം സിനഡൽ സംവിധാനം എന്നിവ നിലനിർത്തണമെന്നും കാണിച്ച് മാർ ഈവാനിയോസ് റോമിലേക്ക് മെമ്മോറാണ്ടം അയച്ചു. ഇവയിൽ കാതോലിക്കാസ്ഥാനം സിനഡൽസംവിധാനം എന്നിവയൊഴികെ മറ്റെല്ലാം റോം അംഗീകരിച്ചു. ഇതിനിടെ 1928 -ൽ വട്ടിപ്പണക്കേസ് മെത്രാൻകക്ഷിക്ക് അനുകൂലമായി വിധിച്ചതോടെ മാർ ഈവാനിയോസും മാർ തെയോഫീലോസും ഒഴികെ മറ്റെല്ലാവരും പുനരൈക്യസംരഭത്തിൽനിന്ന് ഒഴിഞ്ഞുമാറി. എന്നാൽ യേശുക്രിസ്തു ഒരു സഭയെ സ്ഥാപിച്ചുള്ളുവെന്നും അത് കത്തോലിക്കാസഭയാണ് എന്നുമുള്ള ബോദ്ധ്യത്തിൽ മാർ ഈവാനിയോസ് ഉറച്ചുനിന്നു. ഐക്യസംരഭങ്ങൾ പൂവണിഞ്ഞത് 1930 സെപ്റ്റംബർ 20-ാം തീയതിയാണ്.

*സാർവ്വത്രിക സഭയുമായി പുനരൈക്യപ്പെടാതെ മലങ്കര സഭയിൽ ശാശ്വതമായ സമാധാനം ഉണ്ടാവുക സാധ്യമല്ലെന്നു മനസ്സിലാക്കി റോമുമായി നേരിട്ട് എഴുത്തുകുത്തുകൾ നടത്താൻ ബഥനിയുടെ മാർ ഈവാനിയോസിനെ യോഗം നിയോഗിച്ചു.*

കൊല്ലം അരമന ചാപ്പലിൽവച്ച് ബിഷപ്പ് ബൻസിഗറിന്റെ മുമ്പാകെ മാർ ജയിംസ് കാളാശ്ശേരി തിരുമേനിയുടെയും കോട്ടാർമെത്രാൻ ലോറൻസ് പെരേരായുടെയും സാന്നിദ്ധ്യ

ത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കത്തോലിക്കാ സഭയുമായുള്ള സമ്പൂർണ്ണമായ ഐക്യത്തിൽ എത്തിച്ചേർന്നു. അന്ന് അഞ്ചുപേരാണ് പുനരൈക്യപ്പെട്ടത്. മാർ ഈവാനിയോസിനെ കൂടാതെ മാർ തെയോഫീലോസ്, ഫാ.ജോൺ ഒ.ഐ.സി, അലക്സിയോസ് ശെമ്മാശ്ശൻ (ഫാ.സെറാപ്പിയോൻ ഒ.ഐ.സി), കിളീലേത്ത് ചാക്കോ.

*എന്നാൽ യേശുക്രിസ്തു ഒരു സഭയെ സ്ഥാപിച്ചുള്ളു വെന്നും അത് കത്തോലിക്കാ സഭയാണ് എന്നുമുള്ള ബോദ്ധ്യത്തിൽ മാർ ഈവാനിയോസ് ഉറച്ചുനിന്നു. ഐക്യസംരഭങ്ങൾ പൂവണിഞ്ഞത് 1930 സെപ്റ്റംബർ 20-ാം തീയതിയാണ്.*

പുനരൈക്യപ്രസ്ഥാനം ദൈവികമായ ഒരു പ്രവർത്തനമായിരുന്നു. അനന്തമായ ദൈവികപദ്ധതിയിൽ പരിശുദ്ധാത്മാവിന്റെ കൈയിൽ ഒരു ഉപകരണമായിത്തീരാനുള്ള മഹാഭാഗ്യം ഭാഗ്യസ്മരണാർഹനായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിക്കു ലഭിച്ചു. ആ ദൈവദാസൻ വിശ്വാസത്തിൽ ഒരു തീർത്ഥയാത്ര നടത്തി. ഗോത്രപിതാവായ അബ്രഹാം തന്റെ വിളിയെ പിൻചെന്നതുപോലെ ഈ പിതാവും തന്റെ വിളിയെ കലവറകൂടാതെ പിൻചെന്നു. പുനരൈക്യത്തെ സംബന്ധിച്ചുള്ള എല്ലാ സംഗതികളും അന്ന് അദ്ദേഹത്തിനു വ്യക്തമായിരുന്നില്ല. ഈ പ്രസ്ഥാനം എന്തായിത്തീരും, എങ്ങനെയായിത്തീരും എന്നൊന്നും കണ്ടുകൊണ്ടല്ല അദ്ദേഹം ഇറങ്ങിപ്പുറപ്പെട്ടത്. അബ്രഹാം വിളിക്കപ്പെട്ടപ്പോൾ എവിടേക്കു പോകുന്നു എന്നറിയാതെ പുറപ്പെട്ടതുപോലെ *ഞാൻ കാണിച്ചുതരുന്ന നാട്ടിലേക്കു പോവുക* (ഉൽപ 12:1) എന്ന കല്പനാനസൃതം മാർ ഈവാനിയോസ് തിരുമേനി ഇറങ്ങിപ്പുറപ്പെട്ടു. സത്യം തേടിയുള്ള അദ്ദേഹത്തിന്റെ വിശ്വാസയാത്ര സത്യത്തിന്റെ പൂർണ്ണത എന്ന് അദ്ദേഹം വിശ്വ

സിച്ച കത്തോലിക്കാ സഭയിൽ അദ്ദേഹത്തെ കൊണ്ടുചെന്നെത്തിച്ചു.

ദൈവിക പരിപാലനയിൽ മലങ്കര കത്തോലിക്കാ സഭയ്ക്കുണ്ടായ വളർച്ച അത്ഭുതാവഹമാണ്. പുനരൈക്യപ്പെടുമ്പോൾ മാർ ഈവാനിയോസ് തിരുമേനി ആഗ്രഹിച്ച കാതോലിക്കാസ്ഥാനവും സിനഡൽ സംവിധാനവും ഇന്ന് സീറോമലങ്കര സഭയ്ക്കുണ്ട്. 2005 ഫെബ്രുവരി 10 ന് വി.ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പാ അതിനെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി പ്രഖ്യാപിച്ചു. സഭയുടെ തലവനും പിതാവുമായ മേജർ ആർച്ചുബിഷപ്പ് മലങ്കര സുറിയാനി പാരമ്പര്യമനുസരിച്ച് കാതോലിക്കാബാവാ എന്നു വിളിക്കപ്പെടുന്നു. അതോടുകൂടി സഭയിൽ സിനഡൽ സംവിധാനവും നിലവിൽവന്നു. മോറാൻ മോർ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ ആയിരുന്നു പ്രഥമ മേജർ ആർച്ചുബിഷപ്പ്. അദ്ദേഹത്തിന്റെ പിൻഗാമിയായി മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ സഭയിൽ ഇപ്പോൾ ശുശ്രൂഷ ചെയ്യുന്നു.*

*പുനരൈക്യപ്പെടുമ്പോൾ മാർ ഈവാനിയോസ് തിരുമേനി ആഗ്രഹിച്ച കാതോലിക്കാസ്ഥാനവും സിനഡൽ സംവിധാനവും ഇന്ന് സീറോമലങ്കര സഭയ്ക്കുണ്ട്.*



*അനുബന്ധം 10

8



# ആധുനിക ലോകത്തിൽ ക്രിസ്തുവിന്റെ സഭയുടെ സ്വഭാവം

# രണ്ടാം വത്തിക്കാൻ കൗൺസിൽ തിരിച്ചറിയുന്നു

**സ**ഭയുടെ ആധുനിക ചരിത്രത്തതിലെ ഏറ്റവും വലിയ സംഭവമായിരുന്നു രണ്ടാം വത്തിക്കാൻ കൗൺസിൽ. ആധുനിക സഭയിലെ ഒരു പുതിയ പെന്തക്കൊസ്തി ആയിരുന്നു വി. ജോൺ 23-ാം മാർപ്പാപ്പ വിളിച്ചു കൂട്ടിയ 21-ാം സാർവ്വത്രിക സുനഹദോസ്. രണ്ടു മാർപ്പാപ്പമാരുടെ കാലത്ത് മൂന്നു സമ്മേളനങ്ങളിൽ 1962 ഒക്ടോബർ 11 മുതൽ 1965 ഡിസംബർ 8 വരെയാണ് കൗൺസിൽ സമ്മേളിച്ചത്.മലങ്കര കത്തോലിക്കാ സഭയിലെ ഭാഗ്യസ്മരണാർഹരായ മാർ ഗ്രിഗോറിയോസ് തിരുമേനിയും മാർ അത്താനാസിയോസ് തിരുമേനിയും ഉൾപ്പെടെ രണ്ടായിരത്തോളം മെത്രാന്മാർ അതിൽ പങ്കെടുത്തു. സഭകളുടെ ഐക്യം ലക്ഷ്യമാക്കി, ക്രിസ്തു സ്ഥാപിച്ച സഭയെ ക്രിസ്തു ആഗ്രഹിച്ചതുപോലെ ആക്കിത്തീർക്കുക എന്നതായിരുന്നു അതിന്റെ ഉദ്ദേശ്യം.

വത്തിക്കാൻ കൗൺസിലിന്റെ മുദ്രാവാക്യമായി കരുതപ്പെടുന്ന ഒരു ഇറ്റാലിയൻ പദമാണ് *അജ്ജിയോർണമെ*

*ന്തോ* (*Aggiornamento* = making up to date). ആധുനാതനീകരണം, ആധുനിക കാലഘട്ടത്തിന്റെ ചൈതന്യത്തിൽ സഭയുടെ പ്രബോധനങ്ങൾ പുത്തനായി അവതരിപ്പിക്കുക, സഭയെ കാലോചിതമായി പരിഷ്ക്കരിക്കുക എന്നൊക്കെയാണ് ഇതുകൊണ്ട് അർത്ഥമാക്കുന്നത്. ഇതുകൊണ്ട് പുതിയ സത്യങ്ങൾ പഠിപ്പിക്കുവാനോ പഴയവയെ മാറ്റിമറിക്കുവാനോ കൗൺസിൽ ഉദ്ദേശിച്ചില്ല. മറിച്ച് ഉറവിടങ്ങളിലേക്ക് മടങ്ങിപ്പോകാനാണ് കൗൺസിൽ പിതാക്കന്മാർ ആഗ്രഹിച്ചത്. ആകയാൽ സഭയുടെ ജീവിക്കുന്ന പാരമ്പര്യത്തിന്റെ തുടർച്ചയിൽ നിന്നുകൊണ്ടുവേണം കൗൺസിലിനെ വിലയിരുത്താൻ. ക്രൈസ്തവ വിശ്വാസസത്യങ്ങളുടെ പാവനമായ നിക്ഷേപം ഫലപ്രദമായി സംരക്ഷിക്കുകയും പഠിപ്പിക്കുകയും ചെയ്യുകയാണ് ഈ സാർവ്വത്രിക സുനഹദോസിന്റെ പ്രഥമ കർത്തവ്യം എന്ന് കൗൺസിൽ ഉദ്ഘാടനം ചെയ്തുകൊണ്ട് വിശുദ്ധ ജോൺ മാർപ്പാപ്പ പറഞ്ഞു.

നവീകരണം നടത്തണമെങ്കിൽ, ആദ്യം വേണ്ടത് സ്വയാവബോധമാണ്. ക്രിസ്തു സ്ഥാപിച്ച സഭയുടെ യഥാർത്ഥ സ്വഭാവമെന്താണ്.? സഭയുടെ ഇപ്പോഴത്തെ സ്ഥിതി എന്താണ് ? ഈ കാര്യങ്ങൾ അറിഞ്ഞാൽ മാത്രമേ സഭയെ നവീകരിക്കാൻ സാധിക്കൂ. കൗൺസിൽ പിതാക്കന്മാർ പ്രധാനമായും ചർച്ച ചെയ്തത് ഈ കാര്യങ്ങളാണ്. ക്രിസ്തുവിന്റെ സഭയുടെ തനിമ മനസ്സിലാക്കാൻ ഉറവിടങ്ങളിലേക്ക് തിരിച്ചുപോകണം. അതേസമയം കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ മനസ്സിലാക്കി സനാതന സത്യങ്ങൾ ആധുനിക ലോകത്തിനു പറ

*ക്രിസ്തുവിന്റെ സഭയുടെ തനിമ മനസ്സിലാക്കാൻ ഉറവിടങ്ങളിലേക്ക് തിരിച്ചുപോകണം. അതേസമയം കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ മനസ്സിലാക്കി സനാതന സത്യങ്ങൾ ആധുനിക ലോകത്തിനു പറഞ്ഞുകൊടുക്കണം.*

ഞ്ഞുകൊടുക്കണം. ഈ അടിസ്ഥാന തത്വങ്ങൾ ഉൾക്കൊണ്ടാണ് വത്തിക്കാനിലെ വി, പത്രോസിന്റെ ബസിലിക്കായിൽ സമ്മേളിച്ച പിതാക്കന്മാർ കൗൺസിലിന്റേതായി 16 പ്രമാണരേഖകൾ പുറപ്പെടുവിച്ചത്. കൗൺസിൽ ആദ്യം പാസ്സാക്കിയ രേഖ ദൈവാരാധനയെക്കുറിച്ചുള്ള കോൺസ്റ്റിറ്റ്യൂഷൻ ആണ്. 1963 ഡിസംബർ 4 ന് ഒപ്പുവച്ച ആ പ്രമാണരേഖ *സാക്രോസാങ്തും കൊൺചീലിയും* (*Sacrosanctum Concilium*) എന്ന പേരിൽ അറിയപ്പെടുന്നു. പ്രമാണരേഖയുടെ മൂലഭാഷയായ ലത്തീനിലെ ആദ്യ രണ്ടുപദങ്ങളാണ് അവ. അർത്ഥം അതിപരിശുദ്ധമായ സുനഹദോസ് എന്നാണ്. എന്നാൽ കൗൺസിലിന്റെ ഏറ്റവും പ്രധാനപ്പെട്ട പ്രമാണരേഖ 1964 നവംബർ 21 ന് പാസ്സാക്കിയ തിരുസഭയെക്കുറിച്ചുള്ള *ഡോഗ്മാറ്റിക് കോൺസ്റ്റിറ്റ്യൂഷൻ* ആണ്. അതിന്റെ പേര് *ലൂമെൻ ജെൻസിയും* (*Lumen Gentium* അല്ലെങ്കിൽ ജനതകളുടെ പ്രകാശം) എന്നാണ്. ക്രിസ്തുവിന്റെ സഭയുടെ തനിമ ബൈബിൾപരവും ദൈവശാസ്ത്രപരവുമായി കൗൺസിൽ പിതാക്കന്മാർ ഇതിൽ വിശദീകരിച്ചിരിക്കുന്നു. ആ പ്രമാണരേഖയിലെ ചില പ്രധാനപ്പെട്ട ആശയങ്ങൾ ഇവിടെ പ്രതിപാദിക്കേണ്ടത് ആവശ്യമാണെന്നു തോന്നുന്നു.

### 1. ക്രിസ്തുവിന്റെ സഭ ദൈവജനമാണ്.

> *ദൈവം വിളിച്ചുകൂട്ടിയ സമൂഹമാണ് സഭ. രക്ഷാകരചരിത്രത്തിന്റെ ഭാഗമായി ദൈവംതന്നെ തെരഞ്ഞെടുത്ത ദൈവത്തിന്റെ സ്വന്തം ജനമാണ് (1 പത്രോ 2:9) സഭ.*

ഒരു സംഘടനയിലോ ക്ലബിലോ അംഗമായിരിക്കുന്നതുപോലെയല്ല ക്രിസ്തുവിന്റെ സഭയിലെ അംഗമായിരിക്കുക. ദൈവം വിളിച്ചുകൂട്ടിയ സമൂഹമാണ് സഭ. രക്ഷാകരചരിത്രത്തിന്റെ ഭാഗമായി ദൈവംതന്നെ തെരഞ്ഞെടുത്ത ദൈവത്തിന്റെ സ്വന്തം ജനമാണ് (1 പത്രോ 2:9) സഭ. പരി

ശുദ്ധ ത്രിത്വത്തിന്റെ ഐക്യമാണ് അതിനെ ഒരു ജനമാക്കി യിരിക്കുന്നത്. രക്ഷാകര ചരിത്രത്തിലുള്ള പരിശുദ്ധ ത്രിത്വ ത്തിലെ മൂന്ന് ആളുകളുടെ പ്രവർത്തനങ്ങളെ വിവരിച്ചു കൊണ്ടാണ് കൗൺസിൽ ഇപ്രകാരം പ്രഖ്യാപിക്കുന്നത്. *പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഐക്യത്തിൽ ഒന്നാക്കപ്പെട്ട ഒരു ജനതയായി സാർവ്വത്രിക തിരുസഭ അങ്ങനെ സജ്ജീകൃതമായിരിക്കുന്നു* (ജനതകളുടെ പ്രകാശം 4). സഭ വെറുമൊരു കൂട്ടായ്മയല്ല. ദൈവത്തിന്റെ പദ്ധതി അനുസരിച്ച് ദൈവംതന്നെ രൂപപ്പെടുത്തിയതാണ്.

**2. ക്രിസ്തുവിന്റെ സഭ ഒരു ദൃശ്യസമൂഹമാണ്.**

സഭ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും സ്നേഹ ത്തിന്റെയും ആത്മീക സമൂഹമാണെങ്കിലും ഒരു ദൃശ്യ സംവി ധാനത്തോടെയാണ് അതിനെ ക്രിസ്തു ക്രമീകരിച്ചിരിക്കുന്നത്. അതേസമയം സത്യ വും കൃപയും എല്ലാവ രിലേക്കും അത് ചൊരി ഞ്ഞുകൊണ്ടിരിക്കുന്നു. സങ്കീർണ്ണമായ ഒരു യാഥാർഥ്യമാണ് സഭ. അത് ഒരു ദിവ്യരഹസ്യ മാണ്. അതുകൊണ്ടാണ് സഭയ്ക്ക് ഒരു കൂദാശയുടെ സ്വഭാവമുണ്ടെന്നു കൗൺസിൽ പറയുന്നത്. സഭ സാർവ്വത്രിക രക്ഷയുടെ അടയാളവും ഉപ കരണവുമാണ്. തന്മൂലമാണ് മാമോദീസാ, മൂറോനഭിഷേകം മുതലായ കൂദാശകൾ ക്രിസ്തുവിന്റെ സഭയിലൂടെ മാത്രം പൂർണ്ണമായി ഫലവത്താകുന്നത്.

*സഭ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും സ്നേഹ ത്തിന്റെയും ആത്മീക സമൂ ഹമാണെങ്കിലും ഒരു ദൃശ്യ സംവിധാനത്തോടെയാണ് അതിനെ ക്രിസ്തു ക്രമീകരിച്ചിരിക്കുന്നത്.*

**3. സഭ ഒരു ദൈവിക രഹസ്യമണ്.**

സഭയെക്കുറിച്ചുള്ള കൗൺസിലിന്റെ ആദ്യഡ്രാ ഫ്റ്റിന്റെ ഒന്നാം അദ്ധ്യായത്തിന്റെ തലക്കെട്ട് സമരസഭയുടെ ( സമരസഭ, സഹനസഭ, വിജയസഭ എന്നിങ്ങനെ മൂന്നായി

*സഭയുടെ ദൃശ്യമായ ചട്ടക്കൂട്ടിനു പുറകിൽ ദൈവത്തിന്റെ അദൃശ്യമായ കരചലനമുണ്ട്. തന്റെ സ്നേഹപൂർവ്വകമായ പരിലാളനംവഴി ദൈവം സഭയെ നയിക്കുന്നു.*

സഭ വിഭജിക്കപ്പെട്ടിരിക്കുന്നു. ഭൂമിയിലുള്ള സഭാണ് സമരസഭ എന്നറിയപ്പെടുന്നത്) സ്വഭാവം എന്നായിരുന്നു. കൗൺസിൽ ഹാളിലെ ചർച്ചയ്ക്കുശേഷം അത് സഭയുടെ രഹസ്യാത്മകത (സഭ ഒരു രഹസ്യം) എന്നാക്കി മാറ്റേണ്ടിവന്നു. മറ്റേതൊരു സമൂഹത്തെയുംപോലെ സംഘടനാസ്വഭാവവും അതിന്റെ പ്രത്യേകതകളും സഭയ്ക്കുണ്ടെങ്കിലും അതിനൊരു രഹസ്യാത്മകസ്വഭാവമുണ്ട്. സഭയുടെ ദൃശ്യമായ ചട്ടക്കൂട്ടിനു പുറകിൽ ദൈവത്തിന്റെ അദൃശ്യമായ കരചലനമുണ്ട്. തന്റെ സ്നേഹപൂർവ്വകമായ പരിലാളനംവഴി ദൈവം സഭയെ നയിക്കുന്നു. സഭയിലൂടെ നമ്മൾ ദൈവത്തിലെത്തിച്ചേരുന്നു. ഈ പ്രവർത്തനം മനുഷ്യബുദ്ധിക്കതീതമാണ്. ഇതാണ് സഭയുടെ രഹസ്യാത്മകതയുടെ അടിസ്ഥാനം. ദൈവത്തിന്റെ രക്ഷാകരപദ്ധതിയുടെ ഭാഗമെന്ന നിലയിലാണ് സഭ രഹസ്യമെന്നറിയപ്പെടുക. ദൈവികരഹസ്യങ്ങൾ സ്ഥലകാല പരിമിതികൾക്ക് അതീതമാണ്. എന്നാൽ, മനുഷ്യനു പല പരിമിതികളുമുണ്ട്.

### 4. സഭ ഒരു കൂദാശയാണ്.

*ഒരർത്ഥത്തിൽ ദൈവസ്നേഹത്തിന്റെ മൗലിക കൂദാശയാണ് (Fundamental Sacrament) ക്രിസ്തു. ഏറ്റവും വലിയ കൂദാശ യേശുക്രിസ്തു തന്നെയാണ്.*

കൗൺസിൽ സഭയെ രക്ഷയുടെ സാർവത്രിക കൂദാശയെന്നു വിളിക്കുന്നു. ഭൂമിയിൽനിന്ന് ഉയർത്തപ്പെട്ടവനായ മിശിഹാ എല്ലാവരെയും തന്നിലേക്ക് ആകർഷിച്ചു (യോഹ 12:32). മരിച്ചവരിൽ നിന്നുയിർത്തു (റോമ 6:9). ജീവിപ്പിക്കുന്ന തന്റെ ആത്മാവിനെ ശിഷ്യന്മാരിലേക്കയച്ചു. ആ ആത്മാ

വുവഴി സഭയാകുന്ന തന്റെ ശരീരം രക്ഷയുടെ സാർവത്രിക കൂദാശയായി സ്ഥാപിച്ചു. (ജനതകളുടെ പ്രകാശം 48). കൂദാശ എന്നാൽ വിശുദ്ധ അടയാളമാണല്ലോ. അദൃശ്യമായ ദൈവകൃപയെ പ്രദാനംചെയ്യുന്ന ദൃശ്യമായ അടയാളമാണത്. ആ വിധത്തിൽ, ദൈവസ്നേഹം ദൈവജനത്തിനു പകരുന്ന ഉപകരണമാണ്, അടയാളമാണ് സഭ. ഒരർത്ഥത്തിൽ ദൈവസ്നേഹത്തിന്റെ മൗലിക കൂദാശയാണ് (Fundamental Sacrament) ക്രിസ്തു. ഏറ്റവും വലിയ കൂദാശ യേശുക്രിസ്തു തന്നെയാണ്. പിതാവായ ദൈവത്തിന്റെ അടാളവും പിതാവിലേക്കുള്ള വഴിയും ക്രിസ്തു തന്നെ. കാരണം, ദൈവസ്നേഹം നമുക്ക് അനുഭവവേദ്യമാക്കിയത് ക്രിസ്തുവാണ്. ക്രിസ്തുവിന്റെ തുടർച്ചയായ സഭ ക്രിസ്തുവിന്റെ മൗതികശരീരമാണ്. കാരണം, യേശുക്രിസ്തുവിനെ ഇന്നത്തെ ലോകത്തിനു സന്നിഹിതമാക്കുകയാണ് സഭ ചെയ്യുന്നത്. ആ ദൃശ്യമായ അടയാളം ക്രിസ്തുവിന്റെ പ്രഥമകൂദാശയാണ് (Primary Sacrament). തന്മൂലം സഭയുടെ മുഖ്യപ്രവർത്തനങ്ങൾ കൂദാശകളാണ്. സഭയും സഭയുടെ കൂദാശകളും ദൈവജനത്തിനു ദൈവസ്നേഹം പകരുന്ന ഉപകരണങ്ങളാണ്. അപ്രകാരം സഭയുടെ കൗദാശികത വെളിപ്പെടുന്നത് മാമോദീസാ മുതലായ ഏഴു കൂദാശകളിലൂടെയാണ്. അതുകൊണ്ട്, ദൃശ്യസഭയെ അവഗണിച്ചുകൊണ്ട് ക്രൈസ്തവ ജീവിതം മുന്നോട്ടു കൊണ്ടുപോകാൻ സാദ്ധ്യമല്ല.

**5. സഭ തീർത്ഥാടകയാണ്**

> *സഭ തീർത്ഥാടകയെപ്പോലെ കർത്താവിന്റെ കുരിശും മരണവും പ്രഖ്യാപിച്ചുകൊണ്ട് അവന്റെ പുനരാഗമനം വരെ മുന്നേറുകയാണെന്ന് കൗൺസിൽ പറയുപന്നു*

സഭ ഒരു തീർത്ഥാടക സമൂഹമാണ്. സ്വർഗീയ പറുദീസായെ ലക്ഷ്യമാക്കി യാത്ര ചെയ്യുന്നവരുടെ കൂട്ടായ്മയാണത്. ലോകത്തിന്റെ ഞെരുക്കങ്ങളും *ദൈവത്തിന്റെ സാന്ത്വനങ്ങളും അനുഭവിക്കുന്ന സഭ തീർത്ഥാടകയെപ്പോലെ കർത്താവിന്റെ*

*കുരിശും മരണവും പ്രഖ്യാപിച്ചുകൊണ്ട് അവന്റെ പുനരാഗമനം വരെ മുന്നേറുകയാണെന്ന്* കൗൺസിൽ പറയുന്നു (ജനതകളുടെ പ്രകാശം 8). *എന്തെന്നാൽ ഇവിടെ നമക്ക് നിലനിൽക്കുന്ന നഗരമില്ല. വരാനുള്ള നഗരത്തെയാണല്ലോ നാം അന്വേഷിക്കുന്നത്* (ഹെബ്രാ 13:14). വേദപുസ്തകത്തിലുടനീളം ദൈവജനത്തിന്റെ ഈ തീർത്ഥാടകസ്വഭാവം ദർശിക്കാവുന്നതാണ് (ഉൽപ 13:5-13; ഉൽപ 47:9; പുറ 6:4; സങ്കീ 119:54; ഹെബ്രാ 11:13). അതുകൊണ്ട് ഒരു ക്രിസ്ത്യാനിക്ക്, *അവന്റെ പൗരത്വം സ്വർഗത്തിലാകയാൽ* (ഫിലി 3:20) ഈ ലോകത്തിൽ അന്യനും പരദേശിയുമായിരിക്കാനേ തരമുള്ളു. അങ്ങനെ *പ്രവാസികളും പരദേശികളുമാകയാൽ ജഡമോഹങ്ങളെ വിട്ടൊഴിഞ്ഞ് ജീവിപ്പാൻ* വി. പത്രോസ് ശ്ലീഹാ ക്രിസ്ത്യാനികളെ ഗുണദോഷിക്കുന്നു (1 പത്രോ 2:11). സഭയുടെ തീർത്ഥാടക സ്വഭാവത്തെക്കുറിച്ച് പ്രമാണരേഖയുടെ ഏഴാം അദ്ധ്യായത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. സഭ ആധുനികലോകത്തിൽ എന്ന പ്രമാണരേഖയിലും സഭയുടെ തീർത്ഥാടക സ്വഭാവത്തെപ്പറ്റി പരാമർശമുണ്ട്. *ക്രിസ്തുവിൽ ഒന്നിക്കപ്പെട്ട് പിതൃരാജ്യത്തേക്കുള്ള യാത്രയിൽ പരിശുദ്ധാത്മാവിനാൽ അവർ നയിക്കപ്പെടുകയാണ്* (സഭ ആധുനികലോകത്തിൽ 1).

**6. സഭ ശുശ്രൂഷകയാണ്**

*മനുഷ്യപുത്രൻ വന്നിരിക്കുന്നത്, ശുശ്രൂഷിക്കപ്പെടാനല്ല, ശുശ്രൂഷിക്കാനും സ്വന്തം ജീവൻ അനേകർക്കു വേണ്ടി മോചനദ്രവ്യമായി നൽകാനുമത്രേ* (മർക്കോ 10:45). യേശുക്രിസ്തുവിന്റെ ഈ തിരുവചനം പലതവണ

*അതിന് ക്രിസ്തുവിന്റെ ശുശ്രൂഷാസ്വഭാവം സഭ നിലനിർത്തിയേ മതിയാവൂ. സഭ ക്രിസ്തുവിനു ശുശ്രൂഷ ചെയ്യണം; ക്രിസ്തു സഭയെ ഏല്പിച്ചിരിക്കുന്ന അജഗണത്തിനും ശുശ്രൂഷ ചെയ്യണം.*

കൗൺസിൽ രേഖകളിൽ ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. സഭ ക്രിസ്തുവിന്റേതാണ്. ക്രിസ്തുവിന്റെ സ്നേഹം ലോകത്തിനു പകർന്നുകൊടുക്കുകയാണ് സഭയുടെ ദൗത്യം. അതിന് ക്രിസ്തുവിന്റെ ശുശ്രൂഷാസ്വഭാവം സഭ നിലനിർത്തിയേ മതിയാവൂ. സഭ ക്രിസ്തുവിനു ശുശ്രൂഷ ചെയ്യണം; ക്രിസ്തു സഭയെ ഏല്പിച്ചിരിക്കുന്ന അജഗണത്തിനും ശുശ്രൂഷ ചെയ്യണം. ക്രിസ്തു സഭയ്ക്ക് അധികാരം നല്കിയത് യജമാനത്വഭാവം കാണിക്കാനല്ല; മറിച്ച് ശുശ്രൂഷ ചെയ്യാനാണ്. ശിഷ്യന്മാരുടെ പാദങ്ങൾ കഴുകിയ ഗുരുവിന്റെ മാതൃക (യോഹ 13:15) സഭ സ്വീകരിക്കണം. യജമാനത്വം പുലർത്താനല്ല ശുശ്രൂഷകനായിരിക്കാനാണ് ക്രിസ്തു ശിഷ്യന്മാരെ പഠിപ്പിച്ചത്.

> യേശു അവരെ അടുത്തു വിളിച്ചു പറഞ്ഞു: വിജാതീയരുടെ ഭരണകർത്താക്കൾ അവരുടെമേൽ യജമാനത്വം പുലർത്തുന്നുവെന്നും അവരുടെ പ്രമാണികൾ അവരുടെമേൽ അധികാരം പ്രയോഗിക്കുന്നുവെന്നും നിങ്ങൾക്കറിയാമല്ലോ. എന്നാൽ, നിങ്ങളുടെയിടയിൽ അങ്ങനെയാകരുത്. നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകനായിരിക്കണം. നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ എല്ലാവരുടെയും ദാസനുമായിരിക്കണം (മർക്കോ 10:42-44).

## 7. സഭ ദരിദ്രയാണ്

മിശിഹാ ദാരിദ്ര്യത്തിലും പീഡാസഹനത്തിലുംകൂടെ രക്ഷാകർമം പൂർത്തിയാക്കിയതുപോലെ തിരുസഭയും മനുഷ്യർക്ക് രക്ഷയുടെ ഫലം പകരുന്നതിനായി ഈ വഴിയിൽത്തന്നെ പ്രവേശിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു.... സമ്പന്നനായിരുന്നിട്ടും അവൻ നമുക്കുവേണ്ടി ദരിദ്രനായി' (2 കോറി 8:9). ഇതുപോലെതന്നെ തിരുസഭയ്ക്ക് തന്റെ ദൗത്യത്തിനുവേണ്ടി മനുഷ്യന്റെ സമ്പത്ത് ആവശ്യമാണെങ്കിലും അവൾ നിയമിക്കപ്പെട്ടിരിക്കുന്നത് ലൗകിക മഹത്ത്വത്തിനായിട്ടല്ല, എളിമയിലേക്കും സ്വയം പരിത്യാഗത്തിലേക്കുമാണ്. അവ സ്വന്തം മാതൃകവഴി പ്രചരിപ്പിക്കുന്നതിനുമാണ്. മിശിഹാ പിതാവിനാൽ അയയ്ക്കപ്പെട്ടത്, '*ദരിദ്രരെ സുവിശേഷം അറിയിക്കാനും, ഹൃദയം തകർന്നവരെ സുഖപ്പെടുത്താനും* (ലൂക്കോ 4:18) *നഷ്ടപ്പെട്ടു*

*പോയതിനെ കണ്ടെത്തി രക്ഷിക്കാനും'* (ലൂക്കോ 19:10) ആണ്. അതുപോലെതന്നെ, തിരുസഭ മനുഷ്യസഹജമായ ബലഹീനതയാൽ അവശരായവരെയെല്ലാം സ്നേഹംകൊണ്ടു പൊതിഞ്ഞ്, ദരിദ്രരിലും പീഡിതരിലും ദരിദ്രനും പീഡിതനുമായ തന്റെ സ്ഥാപകന്റെ പ്രതിച്ഛായ ദർശിച്ച്, അവരുടെ ദാരിദ്ര്യം ലഘൂകരിക്കാൻ കിണഞ്ഞു പരിശ്രമിക്കുന്നു. അവരിൽ മിശിഹായെ ശുശ്രൂഷിക്കാൻ ഓടിയെത്തുന്നു. (ജനതകളുടെ പ്രകാശം നമ്പർ 8)

*ലൗകിക സമ്പത്തിന്റെ പിന്നാലെ സഭ പോകുമ്പോഴൊക്കെ ക്രിസ്തുവിന്റെ ആഗ്രഹത്തിനു വിപരീതമായി സഭ പ്രവർത്തിക്കുകയാണ് ചെയ്യുന്നത്.*

ക്രിസ്തുവിന്റെ സഭയുടെ യഥാർത്ഥ സ്വഭാവം ഇതായിരിക്കണം. ലൗകിക സമ്പത്തിന്റെ പിന്നാലെ സഭ പോകുമ്പോഴൊക്കെ ക്രിസ്തുവിന്റെ ആഗ്രഹത്തിനു വിപരീതമായി സഭ പ്രവർത്തിക്കുകയാണ് ചെയ്യുന്നത്. കത്തോലിക്കാ സഭ പാവപ്പെട്ടവരുടെ, പാവപ്പെട്ടവർക്കുവേണ്ടിയുള്ള സഭ ആയിരിക്കണമെന്ന ആഗ്രഹം സ്ഥാനാരോഹണം ചെയ്ത് ദിവസങ്ങൾക്കകം ഫ്രാൻസിസ് മാർപ്പാപ്പാ പ്രകടിപ്പിച്ചു. ഫ്രാൻസിസ് എന്ന പേരു തെരഞ്ഞെടുത്തതുതന്നെ ഈ ആഗ്രഹം മനസ്സിൽ സൂക്ഷിച്ചുകൊണ്ടാണ്. ലളിതമായ ജീവിതശൈലി സ്വീകരിച്ചുകൊണ്ട് അതിനു മാതൃക നൽകുകയും ചെയ്യുന്നു. എന്നാൽ സഭയിലെ ഒട്ടുമിക്കവരും ഇതു മനസ്സിലാക്കി ജീവിക്കുന്നില്ല എന്നുള്ളത് തികച്ചും സങ്കടകരമായ ഒരു വസ്തുതയാണ്.

### രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ 16 രേഖകൾ

സഭയുടെ നവീകരണത്തിനും സഭകളുടെ ഐക്യത്തിനും വേണ്ടിയാണ് കൗൺസിൽ വിശുദ്ധനായ 23-ാം ജോൺ മാർപ്പാപ്പാ വിളിച്ചുകൂട്ടിയത്. അതിന് ക്രിസ്തുവിന്റെ സഭയുടെ സ്വഭാവം എന്തെന്ന് ആദ്യം കൗൺസിൽ പിതാക്കന്മാർ പഠി

ച്ചു. മുൻകാല കൗൺസിലുകളുടെ ശപിച്ചുതള്ളുന്ന രീതി മാറ്റി അനുരഞ്ജനത്തിന്റെയും സംഭാഷണത്തിന്റെയും ശൈലി സ്വീകരിക്കണമെന്ന് അവർ മനസ്സിലാക്കി. അതനുസരിച്ചാണ് കൗൺസിൽ രേഖകൾ രൂപപ്പെട്ടത്. അവയെ ഇപ്രകാരം തരംതിരിക്കാം.

### A. സഭയുടെ സ്വഭാവം

1. സഭ ദൈവത്തിന്റെ ജനമാണ്
   *Lumen Gentium* (LG) *ലൂമെൻ ജെൻസിയും* - ജനതകളുടെ പ്രകാശം.

2. സഭ ദൈവം വെളിപ്പെടുത്തിയതാണ്
   *Dei Verbum* (DV) *ദേയി വെർബും* - ദൈവവചനം

3. സഭ ആരാധിക്കുന്ന സമൂഹമാണ്
   *Sacrosanctum Concilium* (SC) *സാക്രോസാങ്തും കൊൺചീലിയും* - പരിശുദ്ധ കൗൺസിൽ

4. സഭ സഭകളുടെ കൂട്ടായ്മയാണ്
   *Orientalium Ecclesiarum* (OE) പൗരസ്ത്യ സഭകൾ

5. സഭ പ്രേഷിതയാണ്
   *Ad Gentes* (AG) *ആദ് ജെന്തെസ്* - ജനതകളിലേക്ക്

### B ആ നവീകരണം ആരിലൊക്കെ ?

6. മെത്രാന്മാരിൽ
   *Christus Dominus* (CD) *ക്രിസ്തൂസ് ദോമിനൂസ്*- നാഥനായ ക്രിസ്തു

7. വൈദികരിൽ
   *Presbyterorum Ordinis* (PO) *പ്രെസ്ബിത്തെരോരും ഓർദിനിസ്.* - വൈദിക പട്ടം

8. വൈദിക വിദ്യാർത്ഥികളിൽ
   *Optatam Totius* (OT) *ഒപ്താത്താം തോത്തിയൂസ്*- ഏവർക്കും അഭിലഷണീയം - വൈദിക പരിശീലനം

9. അല്മായരിൽ

*Apostolicam Actuositatem* (AA) *അപ്പസ്തോലിക്കാം ആക്തുവോസിത്താത്തെം*-അപ്പസ്തോലിക സജീവപ്രവർത്തനം - അല്മായരുടെ പ്രേഷിത പ്രവർത്തനം

10.സന്യാസികളിൽ

*Perfectae Caritatis* (PC) *പെർഫെക്ടേ കാരിത്താത്തിസ്* - സമ്പൂർണ്ണ സ്നേഹം - സന്യാസജീവിതം

**C. സംഭാഷണം ആരോട് ?**

11. അകത്തോലിക്കരോട്

*Unitatis Redintegratio* (UR) *ഊണിത്താത്തിസ് റെദിന്തെഗ്രാസ്യൊ* - ഐക്യത്തിന്റെ പുനർസ്ഥാപനം.

12. അക്രൈസ്തവരോട്

*Nostra Aetatae* (NA) *നോസ്ത്ര ഏത്താത്തെ* - നമ്മുടെ യുഗത്തിൽ.

13. ലോകത്തോടു മുഴുവനും

*Gaudium et Spes* (GS) *ഗാവുദിയും എത്ത് സ്പെസ്* - സന്തോഷവും പ്രത്യാശയും. സഭ ആധുനിക ലോകത്തിൽ

**D. സംഭാഷണത്തിന് അത്യാവശ്യം വേണ്ടവ**

14. മതസ്വാതന്ത്ര്യം

*Dignitatis Humanae* (DH) *ദിഞ്ഞിത്താത്തിസ് ഹുമാനെ* - മനുഷ്യമഹത്ത്വം

15. വിദ്യഭ്യാസം

*Gravissimum Educationis* (GE) *ഗ്രാവിസ്സിമും എദുക്കാസ്യോണിസ്* - ഗൗരവപൂർണ്ണമായ വിദ്യാഭ്യാസം.

16. സാമൂഹ്യ സമ്പർക്കമാധ്യമങ്ങൾ

*Inter Mirifica* (IM) *ഇന്തെർ മീരിഫിക്ക* - വിസ്മയ നീയ കണ്ടുപിടിത്തങ്ങൾ.

**ജനതകളുടെ പ്രകാശം (*Lumen Gentium*)**

രണ്ടാം വത്തിക്കാൻ കൗൺസിൽ പാസ്സാക്കിയ രേഖ കളിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് സഭയെക്കുറിച്ചുള്ള ഈ ദൈവശാസ്ത്രപരമായ പ്രമാണരേഖ. 1964 നവംബർ 21-ാം തീയതിയാണ് 8 അദ്ധ്യായങ്ങളിലായി 69 ഖണ്ഡികകളുള്ള ഈ രേഖ കൗൺസിൽ പിതാക്കന്മാർ നീണ്ട ചർച്ചകൾക്കു ശേഷം പാസ്സാക്കിയത്. അധികാര സംവിധാനത്തിനും സംഘ ടനാക്രമത്തിനും അമിതപ്രാധാന്യം നല്കിയിരുന്ന ആദ്യത്തെ കരടുരേഖ പിതാക്കന്മാരുടെ നിശിതമാ വിമർശനത്തിനു വിധേയമായി. ഏറ്റവും മുകളിൽ മാർപ്പാപ്പായും ഏറ്റവും താഴെ അൽമായരും ആയുള്ള ഒരു സംവിധാനമാണ് സഭയെന്നുള്ള ചിന്താഗതി മാറി.

പരിശുദ്ധ ത്രിത്വത്തിന്റെ ഐക്യത്തിലുള്ള ദൈവിക രഹസ്യമാണ് സഭയെന്നും അത് എല്ലാവരുടെയും രക്ഷയ്ക്കു വേണ്ടി ദൈവം ഒന്നിച്ചുചേർത്ത തെരഞ്ഞെടുക്കപ്പെട്ട ജന മാണെന്നും സഭ തിരിച്ചറിഞ്ഞു. രക്ഷാകരപദ്ധതി ദൈവിക രഹസ്യമാണ്. പിതാവു നിർവചിച്ചതും പുത്രന്റെ മനുഷ്യാ വതാരത്താൽ നിവർത്തിയായതും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താൽ സഭയിൽ പ്രായോഗികമാകുന്നതുമാണ് ആ രഹസ്യം. പരിശുദ്ധ ത്രിത്വത്തിന്റെ ഐക്യമാണ് സഭ യുടെ ജീവന്റെ ഉറവിടം. അതുകൊണ്ട് ജനതകളുടെ പ്രകാ ശത്തിന്റെ ആദ്യ അദ്ധ്യായം സഭയുടെ രഹസ്യാത്മകതയെ ക്കുറിച്ചാണ്. 2,3,4 ഖണ്ഡികകളിൽ പിതാവ്, പുത്രൻ, പരി ശുദ്ധാത്മാവ് എന്നിവരുടെ പ്രവർത്തനങ്ങൾ വിവരിച്ചതിനു ശേഷം നാലാം ഖണ്ഡികയുടെ അവസാനം കൗൺസിൽ ഇപ്രകാരം പറയുന്നു. '*പിതാവിന്റെയും പുത്രന്റെയും പരി ശുദ്ധാത്മാവിന്റെയും ഐക്യത്തിൽ ഒന്നാക്കപ്പെട്ട ഒരു ജന*

*തയായി സാർവത്രികതിരുസഭ സജ്ജീകൃതമായിരിക്കുന്നു'.*

## ദൈവരാജ്യവും സഭയും

> *ദൈവരാജ്യത്തിന്റെ സാന്നിദ്ധ്യവും അതോടൊപ്പം അതിലേക്കുള്ള വളർച്ചയും സഭ സാധ്യമാക്കുന്നു. കൂദാശകളിലൂടെ, പ്രത്യേകിച്ച് വി. കുർബാനയിലൂടെ യേശു ദൈവരാജ്യത്തിൽ നമ്മെ വളർത്തുന്നു; അതിനു ക്ഷണിക്കുന്നു.*

ദൈവരാജ്യത്തിന്റെ ആഗമനം വിളംബരം ചെയ്തുകൊണ്ടാണ് കർത്താവായ യേശു തന്റെ സഭയ്ക്ക് ആരംഭം കുറിച്ചത്. മിശിഹായുടെ വചനത്തിലും പ്രവർത്തികളിലും സാന്നിദ്ധ്യത്തിലും ഈ ദൈവരാജ്യം മനുഷ്യർക്കു പ്രകാശിതമായി. (ജ.പ്ര 8). പഴയനിയമത്തിലെ ഇസ്രായേലിനെപ്പോലെ പ്രത്യേകമൊരു ദൗത്യം നിറവേറ്റാൻ വിളിക്കപ്പെട്ടതാണ് സഭ. ഇസ്രായേൽ മിശിഹായെ സ്വീകരിച്ചില്ല. എന്നാൽ മിശിഹായെ സ്വീകരിച്ചവരാണ് പുതിയനിയമത്തിലെ ദൈവജനമായ സഭ. അവർ പൂർണ്ണത പ്രാപിച്ചവരല്ല. അതിനായി പ്രത്യേകം വിളിക്കപ്പെട്ടവരത്രേ (മത്താ 5:48). ദൈവരാജ്യത്തിന്റെ സാന്നിദ്ധ്യവും അതോടൊപ്പം അതിലേക്കുള്ള വളർച്ചയും സഭ സാധ്യമാക്കുന്നു. കൂദാശകളിലൂടെ, പ്രത്യേകിച്ച് വി.കുർബാനയിലൂടെ യേശു ദൈവരാജ്യത്തിൽ നമ്മെ വളർത്തുന്നു; അതിനു ക്ഷണിക്കുന്നു. ദൈവരാജ്യത്തിലെ സ്വർഗീയവിരുന്നിന്റെ മുന്നാസ്വാദനമാണ് സഭയിലെ വി.കുർബാനയിൽ നടക്കുക (ആരാധനക്രമം 8). ഇപ്രകാരം സഭ നമ്മെ സ്വർഗരാജ്യത്തിലേക്കു നയിക്കുന്നതോടൊപ്പം അതിന്റെ മുന്നാസ്വാദനത്തി

ലൂടെ നമ്മെ ധന്യരാക്കുകയും ചെയ്യുന്നു. ദൈവരാജ്യമാണ് അതിന്റെ ലക്ഷ്യം. മിശിഹായുടെ ദൈവത്വവും രാജത്വവും അംഗീകരിക്കുന്ന സമൂഹമാണ് സഭ.

## സഭയുടെ സ്വഭാവം വിശുദ്ധ ഗ്രന്ഥത്തിലെ സാദൃശ്യങ്ങളിലൂടെ

*'പഴയനിയമത്തിൽ രാജ്യത്തിന്റെ വെളിപാട് സാധാരണമായി സാദൃശ്യങ്ങളിലൂടെ അവതരിപ്പിക്കപ്പെട്ടിരുന്നതു പോലെതന്നെ, ഇന്നും സഭയുടെ സ്വഭാവം വിവിധ പ്രതീകങ്ങളിലൂടെ നമുക്കു വെളിവാക്കപ്പെടുന്നു'.*(ജനതകളുടെ പ്രകാശം നമ്പർ 6). വിശുദ്ധ ഗ്രന്ഥത്തിൽ ദൈവജനത്തെ പലതിനോടും ഉപമിച്ചിട്ടുണ്ട്. പഴയനിയമത്തിലും പുതിയനിയമത്തിലും ഈ ഉപമകൾ ധാരാളം കാണാവുന്നതാണ്. അവയുടെ വൈവിധ്യം ദൈവരാജ്യത്തിന്റെയും സഭയുടെയും സവിശേഷതകളിലേക്കു വിരൽ ചൂണ്ടുന്നു. അവയെ എല്ലാം ചേർത്തുവച്ച് നോക്കുമ്പോൾ മാത്രമേ സഭയുടെ യഥാർത്ഥ രൂപം നമുക്കു ലഭിക്കുകയുള്ളു എന്ന് കൗൺസിൽ പിതാക്കന്മാർ പറയുന്നു. ആട്ടിൻതൊഴുത്ത് (യോഹ 10:1-10; 1 പത്രോ 5:4), ദൈവത്തിന്റെ കൃഷിഭൂമി (മത്താ 21:33-43; 1 കോറി 3:9), ദൈവഭവനം (1 തിമോ 3:15; എഫേ 2:19-22; 1 കോറി 3:9; വെളി 21:3), കുടുംബം (1 കോറി 12:12-27), ഒലിവുവൃക്ഷവും മുന്തിരി വള്ളിയും (ഏശ 5:1; റോമ 11:17-26; മത്താ 21:33-43; യോഹ 15:1-5), സ്വർഗീയ ജറുസലേം (ഗലാ 4:26; വെളി 21:1,10), മാതാവ് (ഗലാ 4:26), വധു (എഫേ 5:22-32), കടുകുമണിയും പുളിമാവും (മർക്കോ 4:31,32; മത്താ 13:33), മിശിഹായുടെ ശരീരം എന്നീ പ്രതിരൂപങ്ങളാണ് സഭയുടെ സ്വഭാവം വിശദീകരിക്കാൻ കൗൺസിൽ ഉപയോഗിക്കുന്നത്. സുറിയാനി സഭാപിതാക്കന്മാരും ആരാധനക്രമവും ഈ ശൈലിതന്നെയാണ് ഉപയോഗിച്ചത്.

## ദൈവജനവും രാജകീയപൗരോഹിത്യവും

പതിവിൽനിന്നു വ്യത്യസ്തമായി സഭയെക്കുറിച്ചുള്ള പ്രമാണരേഖയുടെ രണ്ടാം അദ്ധ്യായം ദൈവജനത്തെപ്പറ്റിയാണ്. സഭയെപ്പറ്റിയുള്ള പഴയ ചിന്താഗതി ഏറ്റവും മുകളിൽ മാർപ്പാപ്പാ, അതിനുതാഴെ കർദ്ദിനാളന്മാർ, മെത്രാന്മാർ, വൈദികർ, അൽമായർ എന്നരീതിയിലായിരുന്നു. ആ രീതിയിൽനിന്ന് മാറി ചിന്തിച്ചു എന്നതാണ് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രത്യേകതയും നേട്ടവും. ലോകം മുഴുവന്റെയും രക്ഷയ്ക്കുവേണ്ടി ദൈവം തെരഞ്ഞെടുത്ത ദൈവത്തിന്റെ സ്വന്തജനമാണ് സഭയെന്ന് കൗൺസിൽ പിതാക്കന്മാർ പ്രഖ്യാപിക്കുന്നു. രക്ഷാകരചരിത്രം ദൈവവും മനുഷ്യനും തമ്മിലുള്ള ഒരു ഉടമ്പടിയാണ്. പഴയനിയമത്തിൽ ദൈവം ഒരു ജനതയെ തന്റെ സ്വന്തം ജനമാക്കി. ഇസ്രായേൽ ജനത അങ്ങനെ ദൈവജനമെന്ന് അറിയപ്പെട്ടുവന്നു. പുതിയ ഇസ്രായേലാണ് സഭ. ഈ പുതിയ ഇസ്രായേലായ സഭയെ ദൈവജനമെന്നാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ വിളിക്കുന്നത്. ദൈവം പ്രത്യേകം തെരഞ്ഞെടുത്ത് വിളിച്ച് ചേർത്ത ജനം. ദൈവത്തിന്റെ അതിരില്ലാത്ത സ്നേഹവും കരുണയും അനുഭവിക്കുന്ന ജനം. '*ഞാൻ അവരുടെ ദൈവവും അവർ എന്റെ ജനവും ആയിരിക്കും*' (ജറെ 31:33). ആ ജനം '*തെരഞ്ഞെടുക്കപ്പെട്ട വംശവും രാജകീയപുരോഹിതഗണവും വിശുദ്ധജനതയും ദൈവത്തിന്റെ സ്വന്തം ജന*'വുമത്രേ (1 പത്രോ 2:9). യേശു ക്രിസ്തു നിത്യപുരോഹിതനാണ്. മാമോദീസാ സ്വീകരിക്കുന്നതുവഴി ദൈവജനം പൊതുവായി ക്രിസ്തുവിന്റെ

*സഭയെപ്പറ്റിയുള്ള പഴയ ചിന്താഗതി ഏറ്റവും മുകളിൽ മാർപ്പാപ്പാ, അതിനുതാഴെ കർദ്ദിനാളന്മാർ, മെത്രാന്മാർ, വൈദികർ, അൽമായർ എന്ന രീതിയിലായിരുന്നു. ആ രീതിയിൽനിന്ന് മാറി ചിന്തിച്ചു എന്നതാണ് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രത്യേകതയും നേട്ടവും.*

പൗരോഹിത്യത്തിൽ പങ്കാളികളാകുന്നു. ഈ പൊതുവായ പൗരോഹിത്യം രാജകീയ പൗരോഹിത്യം എന്നറിയപ്പെടുന്നു.

*കൂദാശപരമായ തിരുപ്പട്ടം സ്വീകരിക്കുന്നവർ ദൈവജനത്തിന്റെ ശുശ്രൂഷകരാണ്. ഈ പൗരോഹിത്യം ശുശ്രൂഷാപൗരോഹിത്യം എന്നറിയപ്പെടുന്നു.*

കൂദാശപരമായ തിരുപ്പട്ടം സ്വീകരിക്കുന്നവർ ദൈവജനത്തിന്റെ ശുശ്രൂഷകരാണ്. ഈ പൗരോഹിത്യം ശുശ്രൂഷാ പൗരോഹിത്യം എന്നറിയപ്പെടുന്നു. ദൈവത്തിന്റെ കർത്തൃത്വം പ്രഖ്യാപിക്കുകയും ദൈവഹിതം ജനത്തിനു നിറവേറ്റുകയുമാണ് ഇവരുടെ ദൗത്യം. ഇടവകയും ഭദ്രാസനങ്ങളുമെല്ലാം ഇതിനുള്ള മാദ്ധ്യമങ്ങളത്രേ.

'വിശ്വാസികളുടെ പൊതുപൗരോഹിത്യവും ശുശ്രൂഷാപൗരോഹിത്യവും (ഹയറാർക്കിക്കൽ അഥവാ അധികാരശ്രേണിയുടെ പൗരോഹിത്യവും) പദവിയിൽ മാത്രമല്ല, സത്താപരമായിത്തന്നെയും വ്യത്യസ്തമാണെങ്കിലും പരസ്പരം ബന്ധിതമാണ്. രണ്ടും അതതിന്റെ പ്രത്യേകരീതിയിൽ മിശിഹായുടെ ഒരേപൗരോഹിത്യത്തിൽ പങ്കുപറ്റുന്നു. ശുശ്രൂഷാപൗരോഹിത്യം, അതിനുസ്വന്തമായ വിശുദ്ധാധികാരത്താൽ പുരോഹിത ജനതയെ രൂപവത്കരിക്കുകയും ഭരിക്കുകയും ചെയ്യുന്നു. മിശിഹായുടെ പ്രാതിനിധ്യത്തിൽ പരിശുദ്ധ കുർബാനയാകുന്ന ബലിയർപ്പിക്കുകയും ജനത്തിന്റെ മുഴുവൻ നാമത്തിൽ അത് ദൈവത്തിനു സമർപ്പിക്കുകയും ചെയ്യുന്നു. വിശ്വാസികളാകട്ടെ, തങ്ങളുടെ പൗരോഹിത്യത്തിന്റെ രാജകീയാധികാരത്തിൽ പരിശുദ്ധ കുർബാനയർപ്പണത്തിൽ ഭാഗഭാഗിത്വം വഹിക്കുന്നു. അതു കൂദാശകൾ സ്വീകരിക്കുന്നതിലും പ്രാർത്ഥനയിലും നന്ദിപ്രകാശനത്തിലും വിശുദ്ധജീവിതത്തിന്റെ സാക്ഷ്യത്തിലും സ്വാർത്ഥപരിത്യാഗത്തിലും പ്രവർത്തനനിരതമായ പരസ്നേഹത്തിലും അവർ നിർവഹിക്കുന്നു.' (ജനതകളുടെ പ്രകാശം നമ്പർ 10)

## രക്ഷ സഭയിലൂടെ

'*വിശുദ്ധലിഖിതങ്ങളെയും പാരമ്പര്യത്തെയും ആസ്പദമാക്കിക്കൊണ്ട്, രക്ഷയ്ക്ക് ഈ തീർത്ഥാടകസഭ അവശ്യാവശ്യകമാണെന്ന് സഭ പഠിപ്പിക്കുകയാണ്.*' (ജനതകളുടെ പ്രകാശം നമ്പർ 14). അതിനുള്ള കാരണവും കൗൺസിൽ

അതേ തുടർന്ന് വ്യക്തമാക്കുന്നു. '*എന്തെന്നാൽ, മദ്ധ്യസ്ഥനും രക്ഷയുടെ മാർഗവും മിശിഹാ ഒരുവൻ മാത്രമാണ്. അവൻ സഭയാകുന്ന തന്റെ ശരീരത്തിൽ നമുക്കു സന്നിഹിതനാകുന്നു. അവൻ വിശ്വാസത്തിന്റെയും മാമോദീസായുടെയും അവശ്യാവശ്യകത വ്യക്തമായ ഭാഷയിൽ ഊന്നിപ്പറയുന്നു (മർക്കോ 16:16; യോഹ 3:5). അതോടൊപ്പംതന്നെ, ഒരു കവാടത്തിൽക്കൂടെയെന്നവണ്ണം മാമോദീസാവഴി മനുഷ്യർ ഉള്ളിൽ പ്രവേശിക്കുന്ന തിരുസഭയുടെ അവശ്യാവശ്യകതയും ഉറപ്പിച്ചുപറയുന്നു*'.

ഒരു കാര്യംകൂടി കൗൺസിൽ ഊന്നിപ്പറയുന്നു. '*അതുകൊണ്ട്, കത്തോലിക്കാതിരുസഭ അവശ്യകാര്യമായി യേശുമിശിഹാ സ്ഥാപിച്ചുവെന്ന് അറിയുകയും അതേസമയം അതിൽ പ്രവേശിക്കാനോ നിലനില്ക്കാനോ ഇഷ്ടപ്പെടാതിരിക്കുകയും ചെയ്യുന്നവർ രക്ഷിക്കപ്പെടുക സാദ്ധ്യമല്ല*'. '*എങ്കിലും, സഭയിലെ അംഗങ്ങളായിരിക്കുകയും സ്നേഹത്തിൽ നിലനില്ക്കാതെ, സഭയുടെ മടിത്തട്ടിൽ ഹൃദയംകൊണ്ടല്ലാതെ ശരീരംകൊണ്ടുമാത്രം സ്ഥിതിചെയ്യുകയും ചെയ്യുന്നവർ രക്ഷ പ്രാപിക്കുകയില്ല*' എന്നും അതേ ഖണ്ഡികയിൽ പറയുന്നു.

തിരുസഭയെപ്പറ്റിയുള്ള പ്രമാണരേഖയുടെ തുടർന്നുള്ള അദ്ധ്യായങ്ങൾ ഇപ്രകാരമാണ്:

അദ്ധ്യായം 3. സഭയിലെ ഹയരാർക്കിക്കൽ (അധികാരശ്രേണി) ഘടന : പ്രത്യേകിച്ച് മെത്രാൻസ്ഥാനം

അദ്ധ്യായം 4. അൽമായർ

അദ്ധ്യായം 5. സഭയിൽ വിശുദ്ധിയിലേക്കുള്ള സാർവത്രികവിളി

അദ്ധ്യായം 6. സന്യാസികൾ

അദ്ധ്യായം 7. തീർത്ഥാടകസഭയുടെ യുഗാന്തോന്മുഖസ്വഭാവവും അതിന് സ്വർഗീയസഭയോടുള്ള ഐക്യവും

അദ്ധ്യായം 8. ദൈവമാതാവായ ഭാഗ്യപ്പെട്ട കന്യകാമറിയം മിശിഹാരഹസ്യത്തിലും സഭാരഹസ്യത്തിലും.





"The heavenly King built the holy Church, and made it His palace, and He dwells in it. Whosever desires to speak with the Lord, let him come into the Church, and behold, He resides in it. Halleluia w-Halleluia; You, who make the Church grow, have mercy on us".

"To the Paradise which is filled with blessings, resembles the holy Church, the Betrothed of Christ; In it there is baptism and in it there are the bones of the martyrs, holy altar and priests, who wave over (the mysteries) *Halleluia w-Halleluia,* and carry the holy things, and distrubute the medicine of life".
(Lilio of the 4th Orderd of Qyomto, Penqito, vol.3, p.41)

ܐܘ ܡܪܝܡ ܐܢܐ ܗܘ ܓܢܢܐ.
ܘܢܨܘܒܗ ܪܒܐ ܕܦܪܕܝܣܐ.
ܐܘ ܡܪܝܡ ܐܢܐ ܗܘ ܢܘܚܡܐ.
ܩܝܡܬܐ ܘܚܝܐ ܕܟܠ ܢܫܡܐ.
ܐܘ ܡܪܝܡ ܐܢܐ ܗܘ :
ܩܛܝܠܐ ܘܩܒܝܪܐ :
ܠܐ ܬܬܩܪܒܝܢ ܠܝ :
ܕܠܐ ܣܠܩܬ ܠܘܬ ܐܒܝ :
ܐܙܠܝ ܗܟܝܠ ܣܒܪܝ ܠܫܠܝܚܐ.
ܕܩܡܬ ܠܝ ܒܫܘܒܚܐ ܡܢ ܩܒܪܐ ❖

"O Mary, I am the Gardener,
and the Great Planter of the Paradise,
O Mary, I am the Resuscitation
the Resurrection and the Life of all breath [living beings].
Do not approach me, because I have not yet ascended to my Father.
O Mary I am the killed one and the buried one;
do not approach me, because I have not yet ascended to my Father.
Go, therefore, and announce to the apostles,
that I rose from the tomb in glory."
[*Madrosho* of Resurrection, *Takso d-M'ad'adono*, Pampakuda (1984) p 485].

ܛܥܝܢ ܡܫܝܚܘܬܗ ܕܡܪܢ ܐܝܟ ܡܠܟܐ ܕܫܠܝܚܘܬܐ.
ܕܢܠܒܫ ܫܒܩ ܚܢܢܝܘܗ ܕܝܗܒ ܡܘܗܒܬܐ. ܕܐܢܬ
ܗܘ ܟܐܦܐ ܕܫܪܪܐ. ܘܐܝܟ ܫܬܐܣܬܐ ܫܫܠܬ ܡܢܝ
ܥܡܗ ܢܒܝܗ. ܕܢܗܘܘܢ ܟܢܝܫܝܢ ܟܢ̈ܫܐ ܡܫܒܚܝܢ
ܬܘܕܝܬܐ ܕܠܐ ܡܬܟܠܝܐ ܗܝܡܢܘܬܐ ܕܫܪܪܐ.

## അനുബന്ധം 3

ܠܐ ܕܝܢ ܟܠ ܗܘܐ ܒܥܠܡܐ ܕܐܬܐ ܫܡܝܢܐ ܡܫܝܚܐ:
ܠܗܘ ܕܫܒܩ ܗܘܐ ܡܠܟܐ ܕܥܠܡܐ ܚܙܘܗܝ ܕܐܢܬܐ:
ܕܗܘ ܡܫܝܚܐ ܢܦܫܗ ܢܬܠ ܐܝܟ ܪܒ ܟܗܢܐ:
ܥܠ ܢܦܫܗ ܐܝܟ ܚܛܝܬܐ ܘܠܐ ܟܠ ܗܘܐ:
ܕܠܐ ܢܬܬܟܠܘܢ ܥܠܡܐ ܫܪܪܐ ܕܥܒܕܘܬܐ:
ܟܪܝܗ ܠܡܠܟܐ ܫܒܚ ܕܐܬܐ ܕܦܫ ܗܘܐ ܡܢܗ:
ܕܗܘ ܡܫܝܚܐ ܚܝܐ ܘܢܦܫܗ ܟܠ ܢܦܫܐ:
ܟܐܦܐ ܫܡܥܘܢ ܪܫܐ ܕܫܠܝܚܐ ܐܬܐ ܟܠ
ܥܕܬܗ:
ܕܢܬܬܫܝܡ ܥܠ ܟܠ ܚܢܢܘܗ ܕܡܫܝܚܘܬܐ:
ܛܠܝܐ ܕܪܘܚܐ ܫܒܩܐ ܛܒ ܗܘܐ ܠܥܠܡܐ ܘܐܝܠ:
ܕܐܝܟ ܫܬܐܣܬܐ ܗܘܐ ܡܫܝܚܐ ܠܥܕܬܐ:

ܟܕ ܕܝܢ ܐܫܬܪܝܘ: ܐܡܪ ܝܫܘܥ ܠܫܡܥܘܢ ܟܐܦܐ.
ܫܡܥܘܢ ܒܪ ܝܘܢܐ ܪܚܡ ܐܢܬ ܠܝ ܝܬܝܪ ܡܢ
ܗܠܝܢ. ܐܡܪ ܠܗ ܐܝܢ ܡܪܝ ܐܢܬ ܝܕܥ ܐܢܬ ܕܪܚܡ
ܐܢܐ ܠܟ. ܐܡܪ ܠܗ ܝܫܘܥ ܪܥܝ ܠܝ ܐܡܪ̈ܝ..
ܪܥܝ ܠܝ ܥܪ̈ܒܝ... ܪܥܝ ܠܝ ܢܩ̈ܘܬܝ.

## അനുബന്ധം 4

ܟܠܐ ܗܘ ܟܐܦܐ ܕܫܡܗ ܫܡܥܘܢ
ܪܝܫ ܠܫܠܝ̈ܚܐ. ܟܢܝܐ ܐܢܐ ܘܠܐ ܕܫܠܐ
ܐܢܐ ܟܐܦܐ ܒܢܝܢ ܥܕܬܐ. ܠܗܕܗ ܟܕ
ܬ̈ܪܥܐ ܕܫܝܘܠ ܘܠܐ ܢܚܣܢܘܢ.
ܘܐܡܪ ܠܟܘܢ ܢܦܫܗ ܟܠܗܝܢ
ܘܗܘܐ ܡܦܘܠܬܗ܀

ܒܬ ܩܘܕܫܐ ܐܡܪܝܢ ܠܡܫܝܚܐ ܚܘܝܐ ܕܡܪܢܝܗ
ܕܦܓܪܘܗܝ ܦܓܪܐ ܕܡܠܟܝܐ. ܕܟܠܐ ܡܬܐܡܬܐ
ܕܡܫܝܚܬܗ ܫܡܐ ܡܬܐܡܪܝܢ. ܘܟܕ ܗ
ܦܓܪܐ ܠܡܪܢܝܬܗ. ܘܡܐܬܝܢ ܫܡܝ ܠܟܢ
ܬܪܝ ܫܢܝܐ ܘܐܬܪ ܠܟܢܝܫܐ ܕܡܫܝܚܘܬܗ.

18κάγὼ δέ σοι λέγω ὅτι σὺ εἶ Πέτρος, καὶ ἐπὶ ταύτῃ τῇ πέτρᾳ οἰκοδομήσω μου τὴν ἐκκλησίαν καὶ πύλαι ᾅδου οὐ κατισχύσουσιν αὐτῆς.

19δώσω σοι τὰς κλεῖδας τῆς βασιλείας τῶν οὐρανῶν, καὶ ὃ ἐὰν δήσῃς ἐπὶ τῆς γῆς ἔσται δεδεμένον ἐν τοῖς οὐρανοῖς, καὶ ὃ ἐὰν λύσῃς ἐπὶ τῆς γῆς ἔσται λελυμένον ἐν τοῖς οὐρανοῖς.

ܐܦ ܐܢܐ ܐܡܪ ܐܢܐ ܠܟ. ܕܐܢܬ ܗܘ ܟܐܦܐ
ܘܥܠ ܗܕܐ ܟܐܦܐ ܐܒܢܝܗ ܠܥܕܬܝ ܘܬܪܥܐ
ܕܫܝܘܠ ܠܐ ܢܚܣܢܘܢܗ. ܠܟ ܐܬܠ
ܩܠܝܕܐ ܕܡܠܟܘܬܐ ܕܫܡܝܐ. ܘܟܠ ܡܕܡ
ܕܬܐܣܘܪ ܒܐܪܥܐ ܐܣܝܪ ܒܫܡܝܐ. ܘܡܕܡ
ܕܬܫܪܐ ܒܐܪܥܐ ܢܗܘܐ ܫܪܐ ܒܫܡܝܐ܀

മത്തായി 16:18–19

ഞാൻ നിന്നോട് പറയുന്നു: നീ പത്രോസ് ആണ്; ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും. നരക കവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല.

സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും.

# അനുബന്ധം 6

ܡܘܫܐ ܪܫܐ ܕܟܗ̈ܢܐ ܘܫܡܥܘܢ ܕܣܒܐ.
ܛܥܢܘܗܝ ܕܡܢ ܒܬܘܠܬܐ ܐܠܗܐ ܒܗܘܢ
ܗܘܐ. ܡܘܫܐ ܐܚܕ ܠܘ̈ܚܐ ܕܢܡܘܣܐ.
ܘܫܡܥܘܢ ܩܒܠ ܡܟܬܒܢܐ ܕܡܫܠܡܢܘܬܐ.
ܡܘܫܐ ܚܙܐ ܡܫܡܫ ܐܚܙܐ ܘܫܡܥܘܢ ܥܒܕܐ
ܚܙܐ. ܘܥܡ ܟܗ̈ܢܐ ܘܣܒܐ ܠܡ ܡܫܝܚܐ
ܡܪܝܐ ܗ ܢܚܬܘܗܝ ܠܥܒܪܝ ܠܝ܀

ܫܡܥܘܢ ܟܐܦܐ ܫܦܝܐ ܒܫܡܐ ܪܐܙ ܗܘܐ.
ܘܡܪܢ ܐܡܪ ܠܗ. ܐܢܐ ܠܟ
ܫܡܥܘܢ. ܘܐܬܠ ܠܟ ܩܠܝ̈ܕܐ ܕܡܠܟܘܬܐ
ܐܝܟ ܕܒ ܡܢܬܐ ܒܢ̈ܝܢܐ ܘܟܐܦܐ ܫܪܝܪܐ.
ܒܥܠܝܟ ܫܡܥܘܢ ܒܢܐ ܐܢܐ ܠܥܕܬܝ ܘܬܪ̈ܥܝܗ
ܕܫܝܘܠ ܠܐ ܡܨܝܢ ܚܣܢܝܢ ܠܗ܀

ܥܠ ܟܐܦܐ ܕܫܡܥܘܢ ܫܬܐܣܬܐ ܕܪܝܫ
ܐܒܗ̈ܬܐ. ܒܢܐ ܗܘܐ ܡܫܝܚܐ ܠܥܕܬܐ ܩܕܝܫܬܐ
ܡܫܡܫܢܝܬܐ. ܘܬ̈ܪܥܐ ܕܫܝܘܠ ܠܐ ܢܚܣܢܘܢ
ܠܗ. ܐܝܟ ܕܐܫܬܘܕܝ ܒܫܒܪܬܗ. ܗܘ
ܕܫܪܝܪܐ܀

ܥܠ ܫܡܥܘܢ ܟܐܦܐ. ܗܘ ܐܘܟܠܐ ܕܟܠܝܐ.
ܐܦ ܦܘܠܐ ܕܡܫܒܚܘܬܐ. ܡܪܢ ܒܥܕܬܗ ܒܢܐ܀

## അനുബന്ധം 9

## കാലംചെയ്ത പിതാക്കന്മാർ

| | | |
|---|---|---|
| 1 | തോമസ് മാർ ദിയസ്കോറസ് | (22 ഫെബ്രുവരി 1943) |
| 2 | ദൈവദാസൻ ഗീവർഗ്ഗീസ് മാർ ഈവാനിയോസ് | (15 ജൂലൈ 1953) |
| 3 | ജോസഫ് മാർ സേവേറിയോസ് | (18 ജനുവരി 1956) |
| 4 | യാക്കോബ് മാർ തെയോഫിലോസ് | (27 ജൂൺ 1956) |
| 5 | സക്കറിയാസ് മാർ അത്തനാസിയോസ് | (28 സെപ്തംബർ 1977) |
| 6 | ഐസക് മാർ യൂഹാനോൻ | (28 ഏപ്രിൽ 1987) |
| 7 | ബനഡിക്ട് മാർ ഗ്രിഗോറിയോസ് | (10 ഒക്ടോബർ 1994) |
| 8 | ലോറൻസ് മാർ അപ്രേം | (8 ഏപ്രിൽ 1997) |
| 9 | പൗലോസ് മാർ പീലക്സിനോസ് | (3 നവംബർ 1998) |
| 10 | സിറിൽ മാർ ബസേലിയോസ് | (18 ജനുവരി 2007) |
| 11 | ഗീവർക്ഷീസ് മാർ ദിവന്നാസിയോസ് | (16 ജനുവരി 2018) |

## ഇപ്പോഴത്തെ ഹയരാർക്കി (15 മെത്രാന്മാർ)

**മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ** (മേജർ ആർച്ചുബിഷപ്പ കാതോലിക്കോസ്)
**മോസ്റ്റ് റവ.ഡോ.തോമസ് മാർകൂറിലോസ്** (തിരുവല്ല അതിഭദ്രാസനം)
**മോസ്റ്റ് റവ.ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റം** (പത്തനംതിട്ട)
**മോസ്റ്റ് റവ.ഡോ.ജോഷ്വാ മാർ ഇഗ്നാത്തിയോസ്** (മാവേലിക്കര)
**മോസ്റ്റ് റവ.ഡോ.ജോസഫ് മാർ തോമസ്** (ബത്തേരി)
**മോസ്റ്റ് റവ.ഡോ.ജേക്കബ് മാർ ബർണബാസ്** (ഗുഡ്ഗാവ്-ഡൽഹി)
**മോസ്റ്റ് റവ.ഡോ.ഏബ്രഹാം മാർ യൂലിയോസ്** (മൂവാറ്റുപുഴ)
**മോസ്റ്റ് റവ.ഡോ. വിൻസെന്റ് മാർ പൗലോസ്** (മാർത്താണ്ഡം)
**മോസ്റ്റ് റവ.ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ്** (അമേരിക്ക-കാനഡ)
**മോസ്റ്റ് റവ.ഡോ. തോമസ് മാർ യൗസേബിയോസ്** (പാറശ്ശാല)
**മോസ്റ്റ് റവ.ഡോ. ഗീവർഗ്ഗീസ് മാർ മക്കാറിയോസ്** (പുത്തൂർ)
**മോസ്റ്റ് റവ.ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ്** (കൂരിയ മെത്രാൻ & മൂവാറ്റുപുഴ ഭദ്രാസനത്തിന്റെ പിന്തുടർച്ചാവകാശമുള്ള മെത്രാൻ)
**മോസ്റ്റ് റവ.ഡോ. തോമസ് മാർ അന്തോണിയോസ്** (കഡ്കി-പൂന)
**മോസ്റ്റ് റവ.ഡോ. സാമുവേൽ മാർ ഐറേനിയോസ്** (പത്തനംതിട്ട ഭദ്രാസനത്തിന്റെ പിൻതുടർച്ചാവകാശമുള്ള മെത്രാൻ)
**മോസ്റ്റ് റവ.ഡോ. ഗീവർഗ്ഗീസ് മാർ തിമോത്തിയോസ്** (ബിഷപ്പ് എമരിത്തൂസ്)

## *അനുബന്ധം 10*

# മലങ്കര സുറിയാനി കത്തോലിക്ക സഭ ഒരു അവലോകനം

**മേജർ അതിഭദ്രാസനം - 1** (തിരുവനന്തപുരം)

**അതിഭദ്രാസനം - 1** (തിരുവല്ല)

**രൂപതകളും എക്സാർക്കേറ്റും - 10**
(മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, പാറശ്ശാല, ബത്തേരി, മൂവാറ്റുപുഴ, പുത്തൂർ, അമേരിക്ക-കാനഡ, ഗുഡ്ഗാവ്-ഡൽഹി, കഡ്കി-പൂനെ)

**അപ്പസ്തോലിക് വിസിറ്റേറ്റർ-** യൂറോപ്പ് (യു.കെ, അയർലണ്ട്, ജർമനി, സ്വിറ്റ്സർലണ്ട്, ഓസ്ട്രേലിയ, ഇറ്റലി)& ഓഷ്യാനിയ (ഓസ്ട്രേലിയ, ന്യൂസിലാന്റ്)

**ഗൾഫ് രാജ്യങ്ങൾ**
കുവൈറ്റ്, ദോഹ-ഖത്തർ, യു.എ.ഇ, മസ്ക്കറ്റ്, സൗദി അറേബ്യ, ബഹ്റൈൻ

**ഇടവകകൾ/മിഷൻ കേന്ദ്രങ്ങൾ-1169**

**മലങ്കര കത്തോലിക്കർ- 4,65,759**

**രൂപതാ വൈദികർ - 766**

**സന്യസ്ത വൈദികർ - 233**
(ഒ.ഐ.സി., 206, മറ്റ് സന്യാസ സമൂഹങ്ങൾ - 35)

**സഭയിൽ ശുശ്രൂഷ ചെയ്യുന്ന സന്യാസ സമൂഹങ്ങൾ-10**
ഒ.ഐ.സി., കുരിശുമല ആശ്രമം, ഒ.എഫ്.എം., എസ്.ഡി.ബി., സി.എം.എസ്.എഫ്., ധ്യാന ആശ്രമം, ചായൽപ്പടി ആശ്രമം, ശാന്തി ആശ്രമം, ഒ.സി.ഡി., എം.എഫ്.)

**വൈദിക വിദ്യാർത്ഥികൾ - 469**

മേജർ സെമിനാരിക്കാർ -300, മൈനർ സെമിനാരിക്കാർ- 169

സന്യാസിനികൾ - 2060

(DM-917. SIC -813, മറ്റുള്ളവർ - 330)

**സഭയിൽ ശുശ്രൂഷചെയ്യുന്ന സന്യാസിനി സമൂഹങ്ങൾ - 19**
(SIC, DM, SMT, OSS, SH, DSS, SCV, GSS, SMS, LSJ, CSJB, FMM, FSM, FMA, BS, SCSJA, FDSHJ, AMU, CSJS)

**സംഘടനകൾ/പ്രേക്ഷിതവേദികൾ**

എം.സി.എ, എം.സി.വൈ.എം.,എം.സി.സി.എൽ., ടീച്ചേഴ്സ് ഗിൽഡ്, വിൻസെന്റ് ഡി പോൾ സൊസൈറ്റി, കെ.സി.എസ്.എൽ., ലീജൺ ഓഫ് മേരി, ഡി.സി.എം.എസ്., മാതൃസമാജം, ഫാമിലി അപ്പസ്തോലേറ്റ്, ലേബർ മൂവ്മെന്റ്

## സ്ഥാപനങ്ങൾ

**പ്രധാന പൊതുസ്ഥാപനങ്ങൾ**

1. കാതോലിക്കേറ്റ് സെന്റർ, പട്ടം (സഭയുടെ ആസ്ഥആന കാര്യാലയം, 2011 സെപ്തംബർ 21-ന് ആശീർവദിച്ചു. തുടർന്ന് സെപ്റ്റംബർ 21 മുതൽ 23 വരെയുള്ള ദിവസങ്ങളിൽ സഭയുടെ ആദ്യത്തെ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ അസംബ്ലി നടത്തി).

2. സെന്റ് മേരീസ് മലങ്കര മേജര് സെമിനാരി, നാലാഞ്ചിറ

3. സെന്റ് എഫ്രേം എക്യുമെനിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, കോട്ടയം (SEERI) സഭയുടെ ഔദ്യോഗിക സുറിയാനി പഠന കേന്ദ്രം

**2. എക്ളേസിയാസ്റ്റിക്കൽ**

മൈനർ സെമിനാരി - 10

അജപാലന കേന്ദ്രങ്ങൾ - 10

ധ്യാനകേന്ദ്രങ്ങൾ -5

റിന്യുവൽ സെന്റർ -1

പ്രീസ്റ്റ് ഹോം - 4

സോഷ്യൽ സർവ്വീസ് സൊസൈറ്റി - 8

കൺവൻഷൻ സെന്റർ - 1

തിയോളജിക്കൽ ട്രയിനിംഗ് സെന്റർ - 2

**3. വിദ്യാഭ്യാസ സ്ഥാപനങ്ങൾ**

കോളേജുകൾ - 42

ട്രയിനിംഗ് കോളേജുകൾ - 8

ടെക്നിക്കൽ ഇൻസ്റ്റിട്യൂഷൻ - 8

ഹയർ സെക്കന്ററി സ്കൂളുകൾ - 52

ഹൈസ്കൂളുകൾ -86

യു.പി.സ്കൂളുകൾ - 75

എൽ.പി.സ്കൂളുകൾ - 125

നേഴ്സറി സ്കൂളുകൾ -86

സ്പെഷ്യൽ സ്കൂളുകൾ - 3

ബോർഡിംഗ് & ഹോസ്റ്റലുകൾ-22

**4. ചാരിറ്റബിൾ**

മെഡിക്കൽ കോളേജ് - 1

ആശുപത്രികൾ & ആരോഗ്യകേന്ദ്രങ്ങൾ - 15

അനാഥമന്ദിരങ്ങൾ - 10

ബോയ്സ് ഹോം - 4

വൃദ്ധമന്ദിരങ്ങൾ-19

റീഹാബിലിറ്റേഷൻ കേന്ദ്രങ്ങൾ - 9

പാലിയേറ്റീവ് കെയർ കേന്ദ്രങ്ങൾ - 9

അംഗപരിമിതർക്കുള്ള ഭവനങ്ങൾ - 11

**5. മറ്റുള്ളവ**

പ്രിന്റിംഗ് പ്രസ് - 6

ബുക്ക് സ്റ്റാളുകൾ-7

പ്രസിദ്ധീകരണങ്ങൾ-30

(രൂപതാതലം-16, സന്യാസസമൂഹങ്ങൾ-14)

## സഭയുടെ വളർച്ചയിലെ നിർണ്ണായക വഴികൾ

| | | |
|---|---|---|
| **1930 സെപ്തംബർ 20** | - | മലങ്കര പുനരൈക്യദിനം (മാർ ഈവാനിയോസ്, മാർ തെയോഫിലോസ് തിരുമേനിമാരുൾപ്പെടെ 5 പേരുടെ പുനരൈക്യം) |
| **1932 ജൂൺ 11** | - | മലങ്കര ഹയരാർക്കി സ്ഥാപനം (തിരുവനന്തപുരം അതിഭദ്രാസനം, തിരുവല്ല ഭദ്രാസനം) |
| **1937 നവംബർ 29** | - | ഓർത്തഡോക്സ് സഭയിലെ ജോസഫ് മാർ സേവറിയോസ് തിരുമേനിയുടെ പുനരൈക്യം) |
| **1938 നവംബർ 12** | - | ക്നാനയ യാക്കോബായ സഭയിലെ തോമസ് മാർ ദിയസ്കോറസ് തിരുമേനിയുടെ പുനരൈക്യം |
| **1962 ഒക്ടോബർ 11** | - | മലങ്കര സുറിയാനി കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ അത്തനാസിയോസ് എന്നിവർ രണ്ടാം വത്തിക്കാൻ കൗൺസിലിൽ പങ്കെടുത്തു. |
| **1977 ആഗസ്റ്റ് 28** | - | മലബാർ സ്വതന്ത്രസഭയുടെ പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ പുനരൈക്യം |
| **1978 ഒക്ടോബർ 28** | - | ബത്തേരി ഭദ്രാസന സ്ഥാപനം |
| **1980 ഡിസംബർ 28** | - | പുനരൈക്യ കനകജൂബിലി ആഘോഷം(കോട്ടയം) |
| **1986 ഫെബ്രുവരി 8** | - | ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ തിരുവനന്തപുരം സെന്റ് മേരീസ് കത്തീഡ്രൽ സന്ദർശനം |

| | | |
|---|---|---|
| **1989 മെയ് 25** | - | സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയുടെ കൂദാശ |
| **1996 ഡിസംബർ 16** | - | മാർത്താണ്ഡം ഭദ്രാസന സ്ഥാപനം |
| **2003 ജനുവരി 15** | - | മൂവാറ്റുപുഴ ഭദ്രാസന സ്ഥാപനം |
| **2005 ഫെബ്രുവരി 10** | - | മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സിംഹാസന സ്ഥാപനം |
| **2005 മെയ് 14** | - | സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പ് - കാതോലിക്കാ സിറിൽ മാർ ബസേലിയോസ് തിരുമേനിയുടെ സ്ഥാനാരോഹണം |
| **2005 മെയ് 15** | - | കാതോലിക്കേറ്റ് സെന്ററിന്റെ ശിലാശീർവാദം |
| **2005 ആഗസ്റ്റ് 16-18** | - | സഭയുടെ പ്രഥമ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് |
| **2006 മെയ് 15** | - | തിരുവല്ല അതിഭദ്രാസനസ്ഥാപനം, തിരുവല്ല കേന്ദ്രമായ മെത്രാപ്പോലീത്തൻ പ്രവിശ്യയുടെ സ്ഥാപനം |
| **2007 ജനുവരി 1** | - | മാവേലിക്കര ഭദ്രാസന സ്ഥാപനം |
| **2007 ഫെബ്രുവരി 10** | - | ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ, സഭയുടെ ദ്വിതീയ കാതോലിക്കാബാവായായി തിരഞ്ഞെടുത്തു. |
| **2007 ജൂലൈ 14** | - | മാർ ഈവാനിയോസ് തിരുമേനിയെ 'ദൈവദാസനാ'യി പ്രഖ്യാപിച്ചു. |
| **2008 നവംബർ 10** | - | പാളയം സെന്റ് മേരീസ് സമാധാന രാജ്ഞി പള്ളിയെ ബസിലിക്കയായി തിരുസിംഹാസനം ഉയർത്തി. |
| **2010 ജനുവരി 25** | - | പത്തനംതിട്ട, പുത്തൂർ ഭദ്രാസനങ്ങളുടെ സ്ഥാപനം |
| **2010 ജൂലൈ 14** | - | അമേരിക്കയിലെ മലങ്കര സുറിയാനി കത്തോലിക്കാ എക്സാർക്കേറ്റിന്റെ സ്ഥാപനം |

| | | |
|---|---|---|
| **2011 സെപ്തംബർ 21** | - | കാതോലിക്കേറ്റ് സെന്ററിന്റെ കൂദാശ |
| **2011 സെപ്തംബർ 21–23** | - | മലങ്കര സുറിയാനി കത്തോലിക്കാ പ്രഥമ അസംബ്ലി, സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങളുടെ ആരംഭം. |
| **2012 നവംബർ 24** | - | മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ കർദ്ദിനാളായി വത്തിക്കാനിൽ സ്ഥാനാരോഹണം ചെയ്ത്. |
| **2013 മാർച്ച് 12–13** | - | ആഗോള കത്തോലിക്കാസഭയുടെ 266–ാം മാർപാപ്പയായ ഫ്രാൻസിസ് പാപ്പയെ തിരഞ്ഞെടുത്ത കോൺക്ലേവിൽ ഇദംപ്രഥമമായി മലങ്കര കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് കർദ്ദിനാൾ ക്ലീമീസ് ബാവ പങ്കെടുത്തു. |
| **2014 ജൂൺ 23** | - | ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ പരിപാടികളുടെ ഭാഗമായി കബർ തുറന്നുള്ള കാനോനിക പരിശോധന |
| **2015 മാർച്ച് 26** | - | ഗുഡ്ഗാവ് ഭദ്രാസനത്തിന്റെയും, കഡ്കി എക്സാർക്കേറ്റിന്റെയും സ്ഥാപനം. |
| **2016 ജനുവരി 4** | - | അമേരിക്ക-കാനഡ ഭദ്രാസന സ്ഥാപനം |
| **2016 ആഗസ്റ്റ് 25** | - | ദേവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ അതിഭദ്രാസനതല കാനോനിക അന്വേഷണങ്ങളുടെ സമാപനം |
| **2017 ആഗസ്റ്റ് 5** | - | പാറശ്ശാല ഭദ്രാസനം സ്ഥാപനം |

"ക്രിസ്തുവിന്റെ ദാസന്മാരും ദൈവരഹസ്യങ്ങളുടെ കാര്യസ്ഥന്മാരുമായിട്ടാണ് ഞങ്ങളെ പരിഗണിക്കേണ്ടത്."

(1 കോറി 4:1)

*ദൈവമേ*
*ഞാൻ അയോഗ്യനായിരുന്നിട്ടും*
*ജീവദായകവും ദൈവികവുമായ*
*നിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷകനും*
*മധ്യസ്ഥനുമായി എന്നെ കൃപാപൂർവ്വം*
*നീ നിയോഗിച്ചു.*

"... ഈ ദിവസങ്ങളിലെ ആഘോഷങ്ങളും അനുമോദനങ്ങളുമെല്ലാം കടന്നുപോകും. തികച്ചും സാധാരണമായ ഒരു ജീവിതമായിരിക്കും വൈദികന് നയിക്കേണ്ടിവരിക. വൈവിധ്യമില്ലാത്തതും ചിലപ്പോൾ വിരസവുമായ ജോലികൾ ചെയ്തുകൊണ്ട് മറ്റെല്ലാമനുഷ്യരെയും പോലെ ജീവിതത്തിന്റെ പരുപരുത്ത നടപ്പാതയിലൂടെ അദ്ദേഹവും നടന്നു നീങ്ങണം... അപ്പോഴാണ് സഹവിശ്വാസികളായ നിങ്ങളുടെ സ്നേഹവും പ്രോത്സാഹനവും അദ്ദേഹത്തിന് കൂടുതൽ ആവശ്യമാവുക.

കർത്താവിൽ പ്രിയരേ, ഞാൻ ഇന്നും ഒരു സാധാരണ മനുഷ്യൻ തന്നെയാണ്. ആഴ്ചയിൽ പലപ്രാവശ്യം വീട്ടിലും വഴിയിലും പള്ളിയിലുമൊക്കെ വച്ച് നിങ്ങൾ കണ്ടുമുട്ടുന്ന മനുഷ്യരിൽ നിന്നും വളരെയൊന്നും വ്യത്യസ്തനല്ലാത്ത ഒരു മനുഷ്യൻ. കുറ്റങ്ങളും കുറവുകളും പരിമതിമായ കഴിവുകളുമുള്ള ഒരു മനുഷ്യൻ. നിങ്ങളെപ്പോലെ എനിക്കും കർത്താവിന്റെ കരുണയും സ്നേഹവും ആവശ്യമാണ്..."

**– നവവൈദികൻ സ്വന്തം ജനങ്ങളോട്, 20.10.1968**

**എന്റെ ജീവിതത്തിന്റെ ഗുരുവും നാഥനുമേ**
**അലസതയും ഭീരുത്വവും അധികാരമോഹവും,**
**വ്യർത്ഥഭാഷണവും എന്നിൽനിന്ന് അകറ്റേണമേ.**
**എന്നാലോ ഈ നിന്റെ ദാസന് പരിശുദ്ധിയും,**
**താഴ്മയും സഹനശീലവും സ്നേഹവും നൽകേണമേ.**
**രാജാവും എന്റെ കർത്താവുമേ, സഹോദരനെ വിധിക്കാതെ,**
**എന്റെ കുറ്റങ്ങളും കുറവുകളും കാണാൻ കൃപതരേണമേ.**

**(മാർ അപ്രേം)**

"കരുണാനിധിയായ യേശുവേ,
നിനക്കിഷ്ടമുള്ളവയെ
ഞാൻ ആഗ്രഹിക്കുവാൻ ഇടയാകട്ടെ.

വിജയത്തിൽ മതിമറക്കാതിരിക്കാനും
പരാജയത്തിൽ ഭഗ്നാശനാകാതിരിക്കാനും
എനിക്ക് ഇടവരുത്തണമേ.

നിന്നോട് അടുക്കുന്നതിൽ നിന്നുള്ള സന്തോഷവും
നിന്നിൽ നിന്ന് അകലുന്നതിൽ നിന്നുള്ള ദു:ഖവും
എനിക്കു മതി.

അങ്ങയെ അറിയുവാനുള്ള മനസ്സും
തേടുവാനുള്ള ഹൃദയവും
കണ്ടെത്തുവാനുള്ള വിജ്ഞാനവും
ഹൃദ്യമായ പെരുമാറ്റവും
വിശ്വസ്തതയോടെ കാത്തിരിക്കുവാനുള്ള ക്ഷമയും
അങ്ങയെ അവസാനം പുൽകുവാനുള്ള പ്രത്യാശയും
എനിക്ക് നല്കേണമേ."

**- വി.തോമസ് അക്വിനാസ്**